# HISTORY OF INDIA INSCRIPTIONS PART 9

History of India reveals the ancient Indian's concept of linear and cyclical time, their awareness of recording history for posterity.

Dr Suvarna Nalapat
Trust library

# HISTORY OF INDIA INSCRIPTIONS PART 9
# Dr  Suvarna Nalapat Trust



**7th century's Copper Plate of Chalukya King of Badami -King Pulakeshin 2nd is a record documenting of his victory over King Harshavardhan (kannoj)....!**

## കാനൂജിലെ  മഹേന്ദ്രപാലകാലത്തെ  2  താമ്രപത്രം

**കത്തിയവാഡ് പെനിൻസുലയുടെ തെക്കേ ഭാഗത്ത് ഊന എന്ന നഗരത്തിൽനിന്ന് കിട്ടിയ വയാണ്. മഹാരാജാധിരാജാ മഹേന്ദ്രപാല**

എന്ന മഹേന്ദ്രായുധന്റെ കാലമാണ്. അദ്ദേഹത്തിന്റെ സാമന്തന്മാരും ചാലൂക്യവംശ ജരുമായ ബാലവർമ്മനും അവന്തിവർമ്മ 2 യോഗയും സൂര്യക്ഷേത്രത്തിനു ചെയ്ത ദാനമാണ്. ഒന്ന് വലഭി സംവത്സരം 574 (എഡി 893) മറ്റേത് വിക്രമശകം 956 (എഡി 899)

ബാലവർമ്മന്റെ പ്ലേറ്റ് വലഭി സംവത് 574

രണ്ട് പ്ലേറ്റ് 36 വരി നാഗരിലിപി. സംസ്കൃതഭാഷ. 17ആം വരിയിലെ നികുതി വേറെ ലിഖിതത്തിലൊന്നും ഇല്ലാത്തതാണ്. 7-9 രണ്ട് ശ്ലോകം ഭാഗ്യം ക്ഷണികമാണെന്നും പുണ്യപ്രവൃത്തികൾ ചെയ്യണമെന്നും പറയുന്നു. 22-29 മംഗളശ്ലോകങ്ങളാണ്. ബാക്കി ഗദ്യം.
ചാലൂക്യവംശത്തിലെ അവനിവർമ്മ 1 ന്റെ മകൻ ബാലവർമ്മൻ പഞ്ചമഹാശബ്ദവും നേടി (പരമഭട്ടാരകപരമേശ്വര ഭോജദേവപാദാനുധ്യായിയായ പരമഭട്ടാരക മഹാരാജാധിരാജാ പരമേശ്വര മഹേന്ദ്രയുദ്ധദേവനിൽനിന്ന്) ബാലവർമ്മൻ നക്ഷിഷപുരത്തുനിന്ന് ഉദ്യോഗസ്ഥരേയും പ്രജകളേയും നാഘത്തിലെ ശുക്ലപക്ഷഷഷ്ഠിക്ക് ഉപവസിച്ച് ജയപുരം ഗ്രാമം നക്ഷിഷപുരം 84 ന് സ്വഭുജപരാർജ്ജിതമായ നക്ഷിഷപുരചതുരാസിതികം തരുണാദിത്യദേവക്ഷേതം (സൂര്യ) ദാനം ചെയ്തു. ക്ഷേത്രം കനവീരികാനദീതീരത്താണ്.

അതിർത്തികൾ:-കിഴക്ക് സിഹവാഹലികഗ്രാ മം, തെക്ക് രാജ്യസ്ഥലഗ്രാമം, പടിഞ്ഞാറ് പെദ്ദി ല്ലകഗ്രാമം, വടക്ക് അംബുല്ലകഗ്രാമം. 12 സാക്ഷി കളാണുള്ളത്. 4 ബ്രാഹ്മണരും 4 വ്യാപാരികളും 4 മഹത്തരരും. എഴുതിയത് ആരെന്ന് മാഞ്ഞി രിക്കുന്നു. ശ്രീവലഭിസംവത് 574 മാഘശുദ്ധ ഷഷ്ഠി . സംഖ്യകളുണ്ട്. 36ആം വരി സ്വഹസ്തോ ശ്രീവാലവർമ്മേണാ ഏവ ഹസ്ത ശ്രീധിക, എന്നിങ്ങനെ ഉണ്ട്. ധീകൻ ആരാണെന്ന് രണ്ടാം ലിഖിതം വ്യക്തമാക്കുന്നുണ്ട്. മഹേന്ദ്ര പാലന്റെ ഉയർന്ന ഉദ്യോഗസ്ഥനായിരുന്നു.

അവനിവർമ്മ 2 യോഗ - വിക്രമസംവത് 956

3 പ്ലേറ്റ് 68 വരി നാഗരിലിപി സംസ്കൃതഭാഷ.

1-45 വരെ 24 ശ്ലോകം സൂര്യനെ പ്രശംസിച്ച ശേ ഷം വംശാവലി തരുന്നു. 65-67 വരെ മംഗളശ്ലോ കങ്ങളാണ്. മറ്റെല്ലാം ഗദ്യം. യോഗ എന്ന് അപര നാമമുള്ള അവനിവർമ്മ (2) എന്ന മഹാസാമന്ത ചാലൂക്യവംശജനാണ്. ഈ വംശത്തിൽ രണ്ട് മഹാമഹീപതികളുണ്ടായിരുന്നു. കല്ലനും മഹ ല്ലനും. കല്ലന്റെ മകൻ (ബാഹുക)ധവളൻ ധർമ്മ യുദ്ധത്തിൽ ധർമ്മനേയും രാജാധിരാജാപരമേ ശ്വരന്മാരായ രാജാക്കന്മാരേയും കർണ്ണാടക സൈന്യത്തേയും മഹല്ലൻ തോൽപ്പിച്ചു. അവനി വർമ്മ 1. അദ്ദേഹത്തിന്റെ മകനാണ്. അദ്ദേഹ ത്തിന്റെ മകൻ ബാലവർമ്മൻ വിഷാദനെ തോ

ൽപ്പിച്ച് അവനിൽനിന്ന് 2 പെരുംഡക്കകൾ കൈ വശമാക്കി. ജജ്ജപ മുതലായ രാജാക്കന്മാരെ തോൽപ്പിച്ചു. ഭൂമിയെ ഹൂണരിൽ നിന്ന് മുക്ത മാക്കി. ബാലവർമ്മന്റെ മകൻ അവനിവർമ്മ 2 യോഗൻ. യക്ഷദാസന്മാരുടെ സൈന്യത്തെ തോ ൽപ്പിച്ചു. ആക്രമിച്ച ശത്രുക്കളെ പരാജയപ്പെടു ത്തി, ധരണീവരാഹത്തെ ഓടിച്ചു. യക്ഷദാസനി ൽ നിന്ന് സാഗരക്ഷോഭം എന്ന തൂര്യം (വാദ്യോ പകരണം) എടുത്തു.

അവനീവർമ്മ 2 യോഗ , ഭോജദേവന്റെ പദാനു ധ്യായിയായ പരമഭട്ടാരക മഹാരാജാധിരാജാ പരമേശ്വരി മഹേന്ദ്രപാലദേവന്റെ സാമന്തനാ യിരുന്നു. അദ്ദേഹം ധിലികന്റെ അനുവാദത്തോ ടെ ആമുലകഗ്രാമം (സൌരാഷ്ട്രമണ്ഡലത്തിലെ നക്ഈശപുര 84 ലുൾപ്പെട്ടത്) ജയപുരഗ്രാമത്തി നടുത്ത് കണവീരികാനദിക്ക് സമീപമുള്ള തരുണാദിത്യക്ഷേത്രത്തിന് സമർപ്പിച്ചു. ഈ ഗ്രാമത്തിന് കിഴക്കേ അതിർത്തി വിയാരക ഗ്രാമം. തെക്ക് ജയപുരഗ്രാമം, പടിഞ്ഞാറ് സെന്ദൂവകഗ്രാമവും കോരിന്തകഗ്രാമവും. വടക്ക് വാവുലികഗ്രാമം. സംവത് 956 മാഘ ശുദി 6 നാണ് ദാനം. ധീലികൻ മഹേന്ദ്രപാലന്റെ അന്തപാലനാണ്(അതിർത്തികാവൽക്കാരൻ). അദ്ദേഹം ബാലവർമ്മന്റേയും മകന്റേയും കീഴിലാണ് ജോലി ചെയ്യുന്നത്. എന്നാലും അദ്ദേഹത്തിന്റെ അനുവാദം കിട്ടാതെ ദാനം

ചെയ്യാനുള്ള സ്വാതന്ത്ര്യം ഉണ്ടായിരുന്നില്ല എന്നത് ശ്രദ്ധേയമാണ്. കല്ലനും മാഹല്ലനും മറ്റ് ചാലൂക്യലിഖിതങ്ങളിലില്ല. വലിയ ബിൽഹാരിലിഖിതത്തിൽ ചൌലൂക്യ അവനിവർമ്മന്റെ പുത്രി നോഹലാദേവിയെ കാലചൂരി ചേദി രാജാവ് യുവരാജാ 1 കേയൂരവരാഹൻ വിവാഹം ചെയ്തു എന്ന് കാണുന്നുണ്ട്. എന്നാൽ അതിൽ അവനിവര്മ്മന്റെ അച്ഛൻ സധന്വനും അച്ഛന്റെ അച്ഛൻ സിംഹവർമ്മനുമാണ്. (ബാലവർമ്മനും അവനിവർമ്മനുമല്ല).

മഹേന്ദ്രപാലന്റെ സാമന്തനായ ബാലവർമ്മന് തരുന്ന കാലം എഡി 893 ആണ്. അതിനാൽ അദ്ദേഹത്തിന്റെ അച്ഛന്റെ അച്ഛനാണ് വാഹൂകധവളനെന്ന് വിചാരിക്കുന്ന പക്ഷം അദ്ദേഹം 9ആം നൂറ്റാണ്ടിന്റെ മദ്ധ്യത്തിലാവണം ഭരിച്ചത്. മിഹിരഭോജദേവന്റെ സാമന്തനായിരിക്കണം. എഡി 843-881 ആണ് അദ്ദേഹത്തിന്റെ കാലം. മിഹിരഭോജനെ ഗുജറാത്തിലെ രാഷ്ട്രകൂട ധ്രുവരാജ 2 തോൽപ്പിച്ചിട്ടുണ്ട്. വാഹുകദേവന്റെ വീരത്വത്തിൽ ലിഖിതം പറയുന്ന കർണ്ണാടക സൈന്യവുമായ യുദ്ധം രാഷ്ട്രകൂട-ചാലൂക്യ യുദ്ധമാകണം. ധർമ്മനെന്ന പേരിൽ പാല രാജാവ് ധർമ്മപാലൻ ഉണ്ട്. ധർമ്മമഹാരാജാക്കന്മാരെന്ന കേരളരാജാക്കന്മാരുമുണ്ട്. ബാലവർമ്മനെന്ന നാമം കേരളരാജാക്കന്മാരുടെ കൂട്ടത്തിൽ ശങ്കരാചാര്യർ ഉദാഹരണമായി പറയുന്ന നാമ

മാണ്. വിഷാദൻ ആരെന്ന് സംശയമാണ്. ഹൂണ രാജകുമാരി ആവല്ലദേവി കാലചൂരി കർണ്ണന്റെ ഭാര്യയാവുന്നത് എഡി 11ആം നൂറ്റാണ്ടിലാണ്. കാലചൂരി യുവരാജാ 1 ന്റെ മകൾ കുന്ദകാദേവി രാഷ്ട്രകൂട അമോഘവർഷ 3 ബഡ്ഡിഗനെ വിവാഹം ചെയ്തിട്ടുമുണ്ട് (എഡഡി 937-39) ജജ്ജപനെന്നത് ഹൂണരാജാവാകാം എന്ന്ഊഹം ഉണ്ട്. അത് ശരിയാവണമെന്നില്ല. പാലരാജാ ദേവപാലൻ ഹൂണരുടെ അഹങ്കാരം ശമിപ്പിച്ചു (എപ്പിഗ്രാഫിക്ക ഇൻഡിക്ക വാള്യം 2) കർക്കരാജാ 2 അമോഘവർഷന്റെ ഖർദ പ്ലേറ്റിൽ (എഡി 972) ഇദ്ദേഹം ഹൂണരുമായി യുദ്ധം ചെയ്തത് പറയുന്നു. പരമാര ഉത്പല മുഞ്ജരാജാ ഹൂണരെ വധിച്ചതായും അനുജൻ സിന്ധുരാജാ ഹൂണരാജാവിനെ കീഴടക്കിയതായും ലിഖിതങ്ങളുണ്ട്.

അവനീവരാഹനും യക്ഷദാസനും അവനീവർമ്മ 2 വിന്റെ ശത്രുക്കളൊണ്. എഡി 899 കാലം. ഇവരിൽ ധരണീവരാഹം ചാപ രാജാവ് മഹാസാമന്താധിപതി ധരണീവരാഹൻ (ഹജ്ജ പ്ലേറ്റ് കത്തിയവാറിലെ വർദ്ധമാനത്തിൽ നിന്ന് )എഡി 914 ലാണ്. അദ്ദേഹം രാജാധിരാജാ മഹേന്ദ്രപാലന്റെ സാമന്തനായിരുന്നു. ഇതെല്ലാം കാലനിർണ്ണയത്തിന് ഉപാധികളാണ്.

മഹേന്ദ്രായുധ എന്ന നാമം ഇന്ദ്രായുധ, ചക്രായുധ മുതലായ നാമങ്ങളെ ഓർമ്മിപ്പിക്കുന്നതാണ്. ഹരിവംശപുരാണത്തിൽ ഉത്തരഭാരതത്തിൽ

ശകം 705 എഡി 783-84ൽ ഇന്ദ്രായുധൻ ഭരിച്ചിരുന്നു, ചക്രായുധൻ മഹോദയപുരത്തിലും ഭരിച്ചിരുന്നു. ഇന്ദ്രരാജാ (ഇന്ദ്രായുധ)നെ പാല ധർമ്മപാലൻ തോൽപ്പിച്ചശേഷം ധർമ്മപാലനെ നാഗഭട്ടൻ (ഭോജദേവന്റെ അച്ഛന്റെ അച്ഛൻ) തോൽപ്പിച്ചു. രാജശേഖരന്റെ കർപ്പൂരമഞ്ജരിയിൽ ഒരു വ്യാപാരി പാഞ്ചാലരാജാവ് വജ്രായുധന്റെ തലസ്ഥാനത്തേക്ക് പോയി എന്ന് പറയുന്നുണ്ട്. രാജശേഖരൻ മഹീന്ദ്രപാലന്റെ ഗുരുവാണ്. അക്കാലത്ത് വജ്രായുധ മുതലായി ആയുധനിലവസാനിക്കുന്ന നാമം സാധാരണയായിരുന്നിരിക്കണം.മഹേന്ദ്രപാലനെ രാജശേഖരകാലത്ത് മഹേന്ദ്രായുധനെന്നാവാം അറിയപ്പെട്ടിരുന്നത്.

വലഭിരാജാക്കന്മാരുടെ ലിഖിതങ്ങളിൽ വലഭി സം എന്നാണ് പതിവ്. സംവത് എന്ന് പതിവില്ല. ഇവിടെ ശ്രീവലഭി സംവത് 574 എന്ന് മുഴുവനുണ്ട്. ക്ഷേത്രപുരോഹിതൻ ഭാവബൃഹസ്പതിയുടെ വെരാവൽ ലിഖിതത്തിലാണ് വലഭി സംവത് 850 എന്ന് മുഴുവനായി ഉള്ളത്. ജൈങ്കന്റെ മോർബി പ്ലേറ്റിൽ വലഭി സംവത് 585 ഉണ്ട്. എന്നാൽ അതിലെ 17ആം വരി ഗുപ്തസംവത് 585 എന്നാണ്. ഗുജറാത്തിൽ ഗുപ്ത-വലഭി, ചഞ്ചലം വിക്രമ,ശകസംവത്സരങ്ങളെല്ലാം ഒരേ കാലത്ത് ഒരേ സ്ഥലത്ത് ഉപയോഗിക്കുന്നുണ്ട്.

യഥാ പത്മപട്ടേ സ്ഥിതജലതരളശ്രീ ദൃഷ്ടനഷ്ടാൻ ച ജീവിതം. പത്മപത്രജലവി(ബി)ന്ദുചഞ്ചലം ജീവിതവ്യം അഖിലാശ്ച സംപദ. ഇതി അവേത്യ ജഗതാ സ്ഥിതം നൃപാ കിം ധനൈ കുരുതാ ധർമ്മം അനിന്ദ്യാ . പല്ലവാഗ്രജലബിന്ദുചഞ്ചലേ പക്ലേശജലപരിവേഷ്ടിതേ ഭവേ. യോ ന ചിന്തയതി കർമ്മസത്പഥം തസ്യ ജന്മ ഭവതിഹ പനിഷ്ഫലം ഏവം സർവ്വമധ്രുവം ആലോക്യ ധർമ്മോ മതി സ്ഥാപ്യതാം. തന്മയാ സ്വഭുജോ പാർജ്ജിത

നക്ഷിസപുരച്ചതുരസീതികാപ്രതിവ(ബ)ദ്ദോ ജയപുരാഭിധാനോ ഗ്രാമ മാഘ ശുക്ലപക്ഷഷഷ് ഠ്യാം ഉപോപ്യ(ഷ്യ) ഗന്ധധൂപപുഷ്യ(ഷ്പ)ദീപ സ്നാനവിലേപനോപലേപന(സന്മാ)ർജ്ജനഖ ണ്ഡസ്ഫുടിതസഉധാകൂർച്ചകാദിശുശ്രൂഷാകൃതേ സ്വമാതാപിത്രോർ ആത്മനാശ്ച

ഐഹികാമുഷ്മികപുണ്യയശോഭിവൃദ്ധയേ ഭഗവത സരിത് കണവീരികാ തത് അശ്വസ്ഥിത സഹസ്രദീധിതേ ശ്രീമതസ്തരു(ണാ)ദിത്യദേവായ ഭക്തിഭാവിതമനസാ ഉദകാദിസർഗ്ഗേന ധർമ്മദായോ. നിസൃഷ്ടാ പ്രതിപാദിതശ്ച. യസ്യ പൂർവ്വതാ സിഹവാഹലികഗ്രാമസീമാ മര്യാദാ ദക്ഷിണതാ ര(ജ്യസ്ഥ)ലഗ്രാമ സീമാ മര്യാദാ അപരതാ പെദ്ദില്ലകഗ്രാമസീമാ മര്യാദാ ഉത്തരത അംവുലകഗ്രാമസീമാ മര്യാദാ . ഏവം ചതുരാ ഗട്ടനോപലക്ഷിതാ സഭോദഭാഗാ സഹിരണ്യ ദാനാ ലദണ്ഡദശാപരാധാ സസീമാപര്യന്താ

സോദ്രംഗാ സവൃക്ഷമാലാകുലാ സപരികരാ
ചോല്ലകവൈനിവൈഗികകോഷ്യാദിസഹിതാ
ആച്ചാടഭടപ്രവേശവര്ജ്ജിതോ ഭൂമിഛിദ്രന്യാ
യേന ധർമ്മാദയോ നിസൃഷ്ട. അസ്യ ഭൂമിജാതോ
ക്രിഷ്ടാ കാർഷാപയതോ വാ അസ്മദ് വംശജൈ
ർ അന്യൈർ വാ ഭോക്തൃഭി പ്രതിഷേധോ ന
കരണീയാത പാലയിതവ്യശ്ച. യഥാ സാമാന്യം
ഭൂമിദാനഫലമാവേതി ആയം അസ്മാദായോനു
മന്തവ്യോ അസ്മാദ് പ്രീത്യാഭ്യർത്ഥനായ ച
പാലനീയ ഇതി. തഥാ ചോക്തം ഭഗവതാ
വ്യാസേന വ്യാസേന. യാനീഹ ദത്താനി പൂരാ
നരേന്ദ്രൈ ദാനാനി ധർമ്മാർത്ഥയശസ്കാരിണി.
നിര്മ്മാല്യവാന്തപ്രതിമാനി താനി കോ നാമ
സാധു പുരനാദതീത. ഷഷ്ഠിർ
വർഷസഹസ്രാണി സ്വർഗ്ഗേ തിഷ്ഠതി ഭൂമിദ.
അച്ഛേട്ടാ ചാനുമന്താ ച താന്യേവ നരകേ
വസേത്. വഹുഭിർ(ബഹു)വസുധാ ഭുക്തി
രാജഭൈ സാഗരാദിബി. യസ്യയസ്യയഥാ
ഭൂമിസ്തസ്യ തസ്യ തഥാ ഫലം. ഷഷ്ഠിർ
വർഷസഹസ്രാണി ഷഷ്ഠിർവർഷശതാനി ച
ഗവം കോടിപ്രദാനേന ഭൂമിഹർത്താ ന ശുദ്ദ്യതി.
വിന്ധ്യാതവിശ്വതോയാസു ശുഷ്കകോടരവാ
സിന. കൃഷ്മാഹയോ ഹി ജായന്തേ ഭൂമിദായം
ഹരത്തി(ന്തി) യേ . സ്വദത്തം പരദത്തം വാ
യത്നാദ് രക്ഷ നരാധിപ. മഹീം മഹീബൃതാം
ശ്രേഷ്ഠദാനാഛ്രേയോനുപാലനം. അത്ര സാക്ഷി
വ്രാഹ്മണാ (ബ്രാഹ്മണ)ജജ്ജകസൂതഹരി. തഥാ

**ബ്രാഹ്മണ(വ്രാഹ്മണ)ഭാസ്കരസുതവാസുദേവ. തഥാ വണിക് നോഘസുത ഈശുവ. തഥാ നാഗസുതപ(ഹ)ല്ലാ. തഥാ വണിജ്യുല്ലസുതന ന്നക. തഥാ വണക് സംഗമസുതദ്യൂത. തഥാ സമഹത്തരദ്രംഗീയസുത സിഹാ. തഥാ മാമഹ ത്തര ഗോവാസസുത അജൈന. തഥാ മഹത്തര ഗോവാസസുത മേഹരിപാക. തതാ മഹത്തര ധൂരസുത കാൻഹഖാ. ലിഖിതം ചൈതൻമയാ കുലപുത്രക ദത്തസുതധാരാദിത്യേനേതി. ശ്രീവലഭിസംവത് 574 മാഘശുദ്ധ 6 സ്വഹസ്തോ ത്ര ശ്രീവല(ബല)വർമ്മണാ . സ്വഹസ്ത ശ്രീ ധീലിക.**

## പൂർണ്ണപാലന്റെ വസന്ത്ഗാഡ് ലിഖിതം വിക്രമ 1099

രാജ്പുത്താനയിലെ സിരോഹിയിലെ വസ ന്ത്ഗാർഹ് തടാകത്തിൽ നിന്ന് കിട്ടിയ ശില. ഗൌരീശങ്കർ ഹീരാചന്ദ് ഓജ വീണ്ടും കണ്ടെ ടുത്ത് വായിച്ച് പ്രൊ കിൽഹോണിന് അയ ച്ചുകൊടുത്തത്. 23 വരി. ചില അക്ഷരങ്ങൾ കല്ല് പൊട്ടിയതിനാൽ നഷ്ടമായിട്ടുണ്ട്. നാഗരി ലിപി. പഴയനാഗരിയാണ്. ഭാഷ സംസ്കൃതം. പരമാര പൂർണ്ണപാലന്റെ അനുദജത്തിയും വടനഗരത്തിലെ വിഗ്രഹപാലന്റെ വിധവയു മായ ലാഹിനീരാജ്ഞിുടെ ലിഖിതമാണ്. ലാ ഹിണീദേവി പഴയ ഒരു സൂര്യക്ഷേത്രം പുന രുദ്ധരിക്കയും അതിന്റെ കുളം നിർമ്മിക്കയും

ചെയ്തു. ലിഖിതം 3 ഭാഗമായി വിഭജിച്ചിരിക്കുന്നു. 1, 2 ഭാഗങ്ങൾ ലാഹിണീദേവിയുടെയും വിഗ്രഹരാജന്റേയും വംശാവലിയാണ്. മൂന്നാം ബാഗത്തിൽ വടനഗരത്തേയും അവിടെ രാജ്ഞി ചെയ്ത ധർമ്മപ്രവൃത്തിയേയും പറയുന്നു. ആമുഖം 2 ശ്ലോകമാണ്. അതിലൊന്നിൽ കവി മഹേശ്വരനെയും പ്രചേതസ്സ് എന്ന വാത്മീകിയേയും വാണിയേയും സ്തുതിക്കുന്നു .മറ്റേത് വിഷ്ണുസ്തുതിയാണ്.

വസിഷ്ഠന്റെ ക്രോധാഗ്നിയിൽ നിന്ന് ഉണ്ടായ കുമാരനിൽ നിന്നാണ് പരമാരവംശോൽപ്പത്തി. ഈ വംശത്തിലെ ഉൽപ്പലരാജ, മകൻ ആരണ്യരാജാ, മകൻ അത്ഭുതകൃഷ്ണരാജാ. പൌത്രൻ മഹീപാല, മകൻ ദന്ധൂക, അദ്ദേഹത്തിന് അമൃതദേവിയിൽ പൂർണ്ണപാലനുണ്ടായി. അദ്ദേഹം അർബ്ബുദമണ്ഡലം ഭരിച്ചു. അദ്ദേഹത്തിന്റെ അനുജത്തി ലാഹിണീദേവിയെ മഹാരാജാ വിഗ്രഹപാലൻ വിവാഹം ചെയ്തു.

യോതാ എന്ന ബ്രാഹ്മണന് ഭൂപനെന്ന ബിരുദം കിട്ടി. ഈ വംശത്തിൽ നൃപ ഭവഗുപ്തൻ ജനിച്ചു. വടവാസിഭാനുക്ഷേത്രം (സൂര്യക്ഷേത്രം) പുനരുദ്ധരിച്ച അദ്ദേഹം വടനഗരം ഭരിച്ചു. ഈ വംശത്തിൽ വംശരാത്തംത്തിലെ ബദരി ഭരിച്ച സംഗമരാജൻ ജനിച്ചു. അദ്ദേഹത്തിൽ നിന്ന് ദുർല്ലഭരാജൻ ഉണ്ടായി.മകൻ

ച്ച്, മകൻ വിഗ്രഹരാജാ ലാഹിണിദേവിയെ വിവാഹം ചെയ്തു. ഭർത്താവിന്റെ മരണശേഷം ലാഹിണിദേവി സഹോദരഭവനത്തിലേക്ക് പോയി.പിന്നീട് വടനഗരത്തിൽ താമസമാക്കി. വസിഷ്ഠനിർമ്മിതമാണ് വടനഗരം സരസ്വതീ നദീതീരത്താണ് അത്. വടനഗരനിവാസികൾ സൂര്യാരാധകരാണ്. അവിടത്തെ പഴയ സൂര്യനഗരം ലാഹിണിദേവി പുനരുദ്ധരിച്ചു. ഹരിയുടെ മകൻ മാതൃശർമ്മനെന്ന ബ്രാഹ്മണനാണ് ലിഖിതം രചിച്ചത്. സൂത്രധാര ദിയൂകന്റെ മകന് ശിവപാലൻ കൊത്തിവെച്ചു. നാഗപുത്ര ദുർഗ്ഗാദിത്യനാണ് സ്ഥപതി. നഭമാസം (ശ്രാവണം) കൃഷ്ണപക്ഷനവമി മൃഗശീർഷം വിക്രമാദിത്യശകം 1099 ചിത്രഭാനുസ്ഥാനകത്തിലാണ് ലിഖിതം എഡി 1042 ആഗസ്ത് 12. . പ്രമാര അഥവാ പരമാരന്മാർ അർബുദമണ്ഡലമാണ് ഇക്കാലത്ത് ഭരിക്കുന്നത്. ഇവരും ചന്ദ്രാവതി പരമാരരും അടുത്ത ബന്ധമുള്ളവരാണ്. വിക്രമവർഷം 682ലെ വസന്ത്ഗാർഹ് ലിഖിതത്തിലും (മേവാറിലെ ഭോമതജില്ല സാമോലിഗ്രാമത്തിൽനിന്ന് ലഭിച്ചത്) വടനഗരം പരാമർശിച്ചിട്ടുണ്ട്. വസന്ത്ഗാർഹിനടുത്താവാമെന്നല്ലാതെ വടനഗരം എവിടെയാണെന്ന് കീൽഹോണും ഗോട്ടിങ്ഹനും പറയുന്നില്ല. വടനഗരവും ബദരിയും ഏതെന്ന് മനസ്സിലാക്കാനായില്ല എന്നാണ് ഇവിടെ(1909ൽ) അവർ പറയുന്നത്.

(ഈയിടെ ആർക്കിയോളജിക്കൽ സൊസൈറ്റി യിലെ ഡോ മുഹമ്മദ് പുനരുദ്ധരിച്ച വടേ ശ്വരക്ഷേത്രങ്ങളുള്ള ക്ഷേത്രനഗരിയാവണം വടനഗരം)

## ഉദിയാവരം ആലൂപലിഖിതങ്ങൾ

കർണ്ണാടകദേശത്തെ ആലൂപവംശം വളരെ പുരാതനമാണ്.ആലൂകന്മാർ അഥവാ ആളു വന്മാർ പടിഞ്ഞാറൻ ചാലൂക്യ പുലികേശി യുടെ 2 ലിഖിതങ്ങളിലുണ്ട്. വിനയാദിത്യ, രാഷ്ട്രകൂട ഗോവിന്ദ 3, കദംബ ജയകേശി 1 ഇവരുടെ ലിഖിതങ്ങളിലും ഉണ്ട്. ബിൽഹണ കവി തന്റെ പ്രഭു വിക്രമാദിത്യ 6ആമനുമാ യി ബന്ധപ്പെട്ട് അവരെ പറയുന്നു. 6ആം നൂ റ്റാണ്ടുമുതൽ 11ആം നൂറ്റാണ്ടു വരെ അവർ പ്രബലരാണ്. ഭണ്ഡാർക്കർ മലബാർ തീരത്തെ ആലുവാ അഥവാ ആലുപൈ നഗരം ഇവരു ടെ സ്മരണ നിലനിർത്തുന്ന സ്ഥലമാണെന്നാ ണ്. ആലുവാ ഇപ്പോൾ മലബാറിലല്ല. ആലൂ പരുടെ ലിഖിതങ്ങൾ തെക്കൻ കർണ്ണാടകത്തി ലും കടൂരിലും ഷിമോഗയിലുമാണ് കിട്ടിയി രിക്കുന്നത്. കർണ്ണാടകവും കേരളത്തിലെ മല ബാറും ഒന്നായിരുന്ന കാലത്ത് തീരദേശരാ ജാക്കന്മാരുടെ ഭരണകേന്ദ്രങ്ങളാണ് ആലൂപദേ ശം എന്നത് അംഗീകരിക്കുന്ന പക്ഷം ഭണ്ഡാ

ർക്കർ പറഞ്ഞതിലെ സാരം മനസ്സിലാവും. കേരളത്തിലെ കുലശേഖരരാജാക്കന്മാർ പല രും ആളുവ(ആഴ്വാർ) നാമം എടുത്തിരുന്നു താനും. ആളുക എന്നാൽ ഭജിക്കുക എന്നാണ് അർത്ഥം. ആഴി (ആഴ്വാരിലെ ) കടലുമാണ്. ആൽ പഴയ ദ്രാവിഡത്തിലെ വടവൃക്ഷവും ജലവുമാണ്. ആലൂപദേശം കടലോട് അടുത്ത് താഴ്ന്ന പ്രദേശമാണ്.

വിനയാദിത്യന്റെ സോരബ് പ്ലേറ്റുകളിൽ ഗുണസാഗരആലൂപേന്ദ്രപുത്രൻ ചിത്രവാഹ മഹാരാജന്റെ അപേക്ഷപ്രകാരമാണ് ശാസനം പുറപ്പെടുവിക്കുന്നത്. അദ്ദേഹം വടക്കൻ കർണ്ണാടകത്തിലെ വനവാസിയുടെ വടക്കുകി ഴക്കേ എടേവാലാൽ വിഷയമാണ് ഭരിച്ചിരു ന്നത്. 2 വർഷം കഴിഞ്ഞ് വിനയാദിത്യന്റെ ഹരിഹർ പ്ലേറ്റിൽ വനവാസിമണ്ഡലത്തിലെ ഭോഗമായ എടേവലാൽ വിഷയം ആലുവരാ ജാവിന്റെ അപേക്ഷപ്രകാരം ദാനം ചെയ്യുന്നു. (ആലൂപ, ആലുവ എന്ന് ഈ രണ്ട് ലിഖിത ത്തിലും വ്യത്യാസം ഇല്ലാതെ പ്രയോഗിക്കു ന്നു. കാഡൂർ ജില്ലയിലെ കൊപ്പം താലൂക്കി ലെ കിഗ്ഗലിഖിതം ആലുവരശു ഗുണസാഗരൻ ജദംബമണ്ഡലം വാഴുന്നതായും ഭാര്യയും മകൻ ചിത്രവാഹനനും വലിയ ഒരു ക്ഷേത്ര

ത്തിന് ദാനം ചെയ്തതായും പറയുന്നു (കദംബവനവാസി കേരള, കർണ്ണാടകങ്ങളു ൾപ്പെട്ടതാണ്) ഇതേ ശിലയിലെ മറുവശത്തെ ലിഖിതം ചിത്രവാഹനൻ പൊമ്പുച്ചു (ഇപ്പോ ൾ ഹുംച) വാഴുന്നു എന്ന് പറയുന്നു. ഷിമോഗജില്ല, സോരബ് താലൂക്കിലെ മാവലി ലിഖിതം രാഷ്ട്രകൂട പ്രഭൂതവർഷ ഗോവിന്ദര ശ (ഗോവിന്ദ 3) കാലത്ത് ചിത്രവാഹനൻ ആലുവാഖേദം 6000 ഭരിക്കുന്നു, രാജാദിത്യര ശൻ വനവാസിമണ്ഡലം മുഴുവനും ഭരിക്കു ന്നു. ഇതനുസരിച്ച് വിനയാദിത്യകാലത്ത് ഗുണസാഗര, ചിത്രവാഹന 1 ഇവർ വനവാ സി കദംബമണ്ഡലം ഭരിക്കുന്നുണ്ട്. ഗോവിന്ദ 3 ന്റെ കാലത്താമ് ഇവരിൽനിന്ന് എടുത്ത് രാജാദിത്യനെ ഏൽപ്പിക്കുന്നത്. അക്കാലത്ത് ആലുവാഖേദം 6000 ഭരിക്കുന്നത് ചിത്രവാഹ ന 2 ആണ്. ചിത്രവാഹന 1 ന്റെ തലസ്ഥാനം വനവാസിയും ചിത്രവാഹന 2 ന്റെ തലസ്ഥാ നം പൊമ്പുച്ചുവുമാണ്. ആലുവാഖേദത്തിന്റെ തലസ്ഥാനമാണ് പൊമ്പുച്ചു(ഹുംച) പോയ്സ ലാ രാജ്യത്തിന്റെ അതിർത്തിയായി പിന്നീടു ചില ലിഖിതങ്ങളിൽ ആലുവാഖേദം(ആൾവാ ഖേദം) കാണുന്നു. പുരാതനആലൂപരുമായി ബന്ധപ്പെട്ട രാജാക്കന്മാരിൽ ചങ്കാൽവന്മാർ, കൊങ്ങാൽവന്മാർ, നാടാലുവന്മാർ സാന്തരന്മാ

ർ കലശ, കർക്കലരാജാക്കന്മാർ ഇവരെ മി . റൈസ് പറയുന്നു. (സംഗകാലത്തെ ആൾവാന്മാർ, കൊങ്ങുദേശത്തെ ആൾവാന്മാർ, നാട് ആളുന്നവർ, സാന്തര, കലശ, കർക്കലരാജാക്കന്മാർ) . തെക്കൻ കർണ്ണാടകത്തിലെ ഉഡുപ്പിക്ക് അടുത്താണ് ഉദയാവരം. അവിടെ കൃഷ്ണശാസ്ത്രി 1901ൽ നിരവധി ആലൂപസ്തംഭലിഖിതങ്ങൾ കണ്ടെടുത്തു. ഇതിലെ 8 എണ്ണം ഇവിടെ പറയുന്നു. ആദ്യത്തെ 5 എണ്ണം വീരക്കല്ലുകളിലാണ്. ബാക്കി 3 അതേ കാലത്താണ്. 1, 2 രണസാഗരനേയും 2, 3 ശ്വേതവാഹനനേയും പറയുന്നു. 1ൽ ചിത്രവാഹനനുമുണ്ട്. ഗുണസാഗര, ചിത്രവാഹന എന്നീ നാമങ്ങളോടു സദൃശമാണ് ഇവയെല്ലാം. 1, 3 ഇവ എഡി 800ലെയാണെന്ന് നിർണ്ണയിച്ചിരിക്കുന്നു. ചിത്രവാഹന 2, അവകാശത്തർക്കത്തിൽ രണസാഗരനിൽനിന്ന് ഉദിയാവരം (ഉഡുപ്പി) പിടിച്ചു. 2, 3 ലിഖിതങ്ങൾ ഉദിയാവരത്ത് ശ്വേതവാഹനന്റെ ആക്രമമം ഉണ്ടായതായി കാണിക്കുന്നു. 2 ഈ യുദ്ധത്തിൽ മരിച്ച രണസാഗരന്റെ ഒരു ആശ്രിതന്റെ വീരക്കല്ലാണ്. പിന്നീട് ചിത്രവാഹനന്റെ ബന്ധു ശ്വേതവാഹനൻ രണസാഗരനെ സിംഹാസനത്തിൽനിന്ന്. നീക്കി.

ബാക്കിയുള്ള ലിഖിതങ്ങൾ ആലുവപൃഥിവീ സാഗര, വിജയാദിത്യ, മാരമ്മ ഇവരുടേതായ ണ്. ഈ 8 ലിഖിതത്തിലും ഉദിയാവരത്തിന്റെ പഴയ പേര് ഉദയപുരം എന്നാണെന്ന് കാ ണാം. പൊംബൂച്ച, പൊൻവുൽച്ച എന്ന നഗ രത്തെ (ഇപ്പോൾ നഗർ താലൂക്കിലെ ഹംച) പട്ടി(പട്ടണ) എന്നും പറയുന്നുണ്ട്.

ചിത്രവാഹന 2, രണസാഗര ലിഖിതം- ഉദി യാവരം ശംഭുകല്ലു ക്ഷേത്രത്തിനു മുന്നിലെ അഷ്ടകോൺസ്തംഭത്തിൽ. സ്വസ്തിശ്രീ രണസാഗരണാ സംകടഡു ഉദേയാപുരം ധരേസിഗൻപദേപോഗുവല്ലി വിജനനായ്ഗര മഗൻ കാട്ടിജേ കടനഗ്ഗഹലി കാലേഗകേസരി കരിരിപുവിക്രമൻ അനിയുൽ ദാവനംഒഡ്ഡു വോൻ സാഹസദാരിചക്രവ്യൂഹമനോദെദോൻ ആഹവദോഡേദന്പരബലദാനി ചിത്രവാഹന ര്ഗ്ഗാഗി കലികാന്തി എരിദു സ്വര്ഗ്ഗാലയ ക്കേറിഡോൻ.

രണസാഗരൻ ഉദേയപുരം പ്രവേശിച്ചപ്പോൾ വിജയനായകപുത്രൻ കാട്ടിജേ (കാത്തിജേ) എന്ന സിംഹസദൃശനായ യുദ്ധവീരൻ കാലി ക്കയറിട്ട് മഹാ സൈന്യത്തിന്റെ ചക്രവ്യൂഹം ഭേദിച്ച് സ്വർഗ്ഗം പൂകി. ചിത്രവാഹനനു വേണ്ടി.

രണസാഗര, ശ്വേതവാഹന ലിഖിതം- രാഘ വേന്ദ്രഭട്ടന്റെ വീടിനു പിന്നിലെ കിണറിനടു ത്ത് അഷ്ടകോണസ്തംഭം. . രണസാഗരന്റെ ആശ്രിതന്റെ വീരക്കല്ല്.ഉദയാവരത്തേക്ക് ശത്രു ശ്വേതവാഹനൻ പ്രവേശിച്ചപ്പോളാണ് അദ്ദേ ഹം വീരമൃത്യു പ്രാപിച്ചത്. പട്ടിയിലെ പ്രഭുവിന്റെ ഭക്തനാണ് മരിച്ചത്. അദ്ദേഹ ത്തിന്റെ തൊട്ടടുത്ത രണ്ട് പൂർവ്വികരും പാശുപതപ്രഭുവിന്റെ മാർഗ്ഗം സ്വീകരിച്ചവ രാണ്. ഇവിടെ പാശുപതശൈവമഠം പ്രസി ദ്ധമായിരുന്നു എന്ന് ഈ പരാമർശം കാണി ക്കുന്നു. സ്വസ്തിശ്രീ രണസാഗരനാ ആലു വിഞ്ചൻ പ്രഹരഭൂഷണനാ മഗൻ കാമകോദൻ തമ്മുട്ടുമൂവരാ പാശുപതാം നംവ്രാൻ ദോവദോരനാലഗേയൻ കികിൽപ്പോൻ പട്ടി ഒടേയോൻഗോവദോരൻ പട്ടളിപായോാൻ ശ്വേതവാഹനൻ ഉദയപുരമാൻ പൊഗുവല്ലി ഏരിദു സ്വർഗ്ഗാലയക്കേറിദോൻ.

ശ്വേതവാഹനൻ ഉദയപുരത്തിൽ പ്രവേശി ച്ചപ്പോൾ, പാശുപതവിശ്വാസത്തോട് ചേരാ ത്തവരുടെ നാവു പിഴുതെടുക്കുന്നവനും പട്ടിപ്രഭുവിനെ ആദരിക്കാത്തവരെ വധിക്കു ന്നവനുമായ, രണസാഗരഭൃത്യൻ വിഞ്ചേ പ്രഹാരഭൂഷണപുത്രൻ കാമകോദൻ നിരവധി ശത്രുക്കളെ വധിച്ച് സ്വർഗ്ഗാലയം പൂകി.

ശേതവാഹനലിഖിതം- അതേ വീട്ടിന്റെ മുന്നിലെ അഷ്ടകോണസ്തംഭം. ഇതേ സമയത്ത് മരിച്ച മറ്റൊരു വീരനുവേണ്ടി. സ്വസ്തിശ്രീ പാണ്ഡ്യവില്ലരശരാ മഗൻ ദേവുസാധുപ്രിയൻ ആസാധുജനവർജ്ജിതൻ ശേതവാഹന ഉദയപുരമൺ പൊഗുവല്ലി എറിദു സ്വര്ഗ്ഗാലയക്കേറിദോൻ. പാണ്ഡ്യവില്ലരശന്റെ മകൻ ദേവു (സാധുജന പ്രിയനും അസാധുജനം ഭയപ്പെടുന്നവനും) സ്വർഗ്ഗം പൂകി.

പൃഥ്വീസാഗരലിഖിതം- ഉദിയാവരം ശംഭുക്ക ല്ലു ക്ഷേത്രത്തിലെ മുറ്റത്ത് തെക്കുപടിഞ്ഞാറു ള്ള അഷ്ടകോണസ്തംഭലിഖിതം. സ്വസ്തിപൃഥ്വീസാഗരൻപട്ടം ഗട്ടിസി ഉദേയപു രമൺപോഗുഢപ്പള്ളി നന്ദവിൽമുടിയരാ മഗൻ പലിപരേ എറിദു സ്വർഗ്ഗാലയക്കേറിദോൻ. പൃഥ്വീസാഗരന്റെ കിരീടധാരണം കഴിഞ്ഞ് ഉദ യപുരത്ത് പ്രവേശിക്കുമ്പോൾ, നന്ദവിൽമുടി യുടെ മകൻ പാലിപരേ ശത്രുക്കളെ വധിച്ച് സ്വർഗ്ഗാരോഹണം ചെയ്തു.

പൃഥ്വീസാഗരലിഖിതം. അതേ ക്ഷേത്രത്തിലെ മുറ്റത്ത് അഷ്ടകോണസ്തംഭത്തിലെ ലിഖിതം. ആലൂപരാജാവ് പൃഥ്വീസാഗരന്റെ ആശ്രിതൻ ഉദയാവരം യുദ്ധത്തിൽ വീരമൃത്യു വരിച്ചത്.

സ്വസ്തിശ്രീ പൃഥിവീസാഗര ശ്രീമദ് ആലൂപേ ന്ദ്ര ദുഷ്ടഭയങ്കരർക്കേ ഇഷ്ടഭൃത്യൻ അപ്പ

പൊലൊക്കു പ്രിയച്ചെൽവ ഉദയപുരമൻ പുഗുതപ്പള്ളി ആഹവരംഗദുരുഭടര എറിദു പ്രിയച്ചെൽവ ചെൽവസമ്പന്ന കലജനവർജ്ജി തൻ ധരേഗിസംഗേ ഓവദോര പടിയ അളിതു സുരലോകക്കേ എ്റിദാൻ കേലേയ വാലേര യൻ നിരിസദ.

ആലൂപേന്ദ്ര പൃഥ്വീസാഗരന്റെ പ്രിയഭൃത്യൻ പോളോക്കു പ്രിയചെൽവൻ എന്ന ശത്രുഭയ ങ്കരനും ചെൽവസമ്പന്നനുമായ പ്രിയചെൽവ ൻ, ഉദയപുരത്തില് പ്രവേശിച്ചപ്പോൾ നിര വധി ഭടന്മാരെ വധിച്ചശേഷം സ്വർഗ്ഗം പൂകി. സുഹൃത്ത് കേലേയ വാലരയൻ (ബാലരയൻ) ഈ സ്മൃതിസ്തംഭം നാട്ടി.

പൃഥ്വീസാഗരലിഖിതം- അതേ ക്ഷേത്രമുറ്റത്തെ അഷ്ടകോളസ്തംഭം. ചന്ദ്രവംശത്തിലെ ആലുവേദ്ര പൃഥ്വീസാഗരനെന്ന ഉദയാദിത്യ, ഉത്തമപാണ്ഡ്യ, നേരത്തെ ഉദയപുരം പട്ടി എന്ന 2 നഗരങ്ങൾക്ക് കരമൊഴിവായി ദാനം ചെയ്തിരുന്നു. (പട്ടി ഇപ്പോഴത്തെ ഹുംച. ഇതിലെ അവസാനഭാഗം വാരാണസി ശിവ വള്ളി എന്ന് രണ്ട് പുണ്യസ്ഥലങ്ങളെ പറയു ന്നു. വാരാണസി പ്രസിദ്ധമായ കാശി തന്നെ. ശിവവള്ളിയെ കുറിച്ച് കൃഷ്ണശാസ്ത്രി പറ ഞ്ഞത്: - തെക്കൻ കർണ്ണാടകത്തിലെ ശിവൊ ള്ളി ബ്രാഹ്മണർ ശിവവള്ളി എന്ന സ്ഥലനാമ ത്തിലാണ് അറിയപ്പെടുന്നത്. കർണ്ണാടകത്തി

ലെ ഏറ്റവും പാവനമായ ഉഡുപ്പി ബഡഗ ബേട്ട്, മൂദനിദംബോർ, പൂലൂർ ശിവുള്ളി എന്നീ ഗ്രാമങ്ങൾ ചേർന്നതാണ്. മദ്രാസ് പോസ്റ്റൽ ഡയരക്ടറിയിൽ ഉഡുപ്പി പോസ്റ്റ് ഓഫീസാണ് ശീവള്ളിഗ്രാമത്തെ സേവിക്കുന്നത്.

കേരളത്തിലും ശീവള്ളി ബ്രാഹ്മണരുണ്ട്.

സ്വസ്തിശ്രീ പൃഥ്വീസാഗരശ്രീമദ് ആലൂപേന്ദ്ര സോമവംശോത്ഭവ കുലതിലകൻ ഉദയാദിത്യ ഉത്തമപാണ്ഡ്യ ശ്രീമദ് ആലുവരശർ ബോയിഗവർമ്മന നാടുമുടിമേയു ഉദയപുരദ നാഗരസഹിതം പടിയ നാഗരക്കേ ജലദുളം സ്ഥലദുലം ശുങ്കം അർദ്ധദാന കാദർ ഉദയപുരനായ്ഗര മഗൻ സിംഗദത്തനും കുമാരഏരെഗനും രണവിക്രമനാഥനു സണ്ഡവരദര കണ്ണച്ചിയും ഇദു ആച്ചന്ദ്രതാരകം നിൽപ്പുടക്കേ ഇദൻവക്രം ഇല്ലാതേ കാടു സലിപോനശ്വമേധ ഫലപ്രാപ്തി ആക്കും. ഇദൻ അളിവോ വാരണാസിയും ശിവവല്ലിയുമൻ അളിദ പഞ്ചമഹാപാതകസംയുക്തരപ്പർ.

ദാനം സ്വീകരിച്ചത് ഉദയപുരനായകന്റെ മകൻ സിംഹദത്തൻ, കുമാര എരേഗൻ, രണവിക്രമ നാഥൻ, ചണ്ഡവരദപുത്രൻ കണ്ണാച്ചി ഇവരാണ്. ഉദയാദിത്യ ഉത്തമപാണ്ഡ്യ ആലുവരശ പൃഥ്വീസാഗരന് ബോയിഗവർമ്മനെന്നും ഒരു പേരു കാണുന്നു.ബോയന്മാരെന്നത് യാദവ(ഇട

യ)കുലനാമമാണ്. ചോളകാലത്ത് ക്ഷേത്രങ്ങളിലെ നെയ്വിളക്ക് മുടങ്ങാതെ തെളിയിക്കാനുള്ള ആടുകളെ വളർത്താൻ ഇവരെയാണ് ഏല്പ്പിക്കുന്നത്. ചിലപ്പതികാരകാലത്തും ഇടയരാണ് രാജധാനിക്കും ക്ഷേത്രത്തിനും നെയ്യ് പാല് ഇവ കൊടുക്കുന്നത്.

വിജയാദിത്യ മാരമ്മലിഖിതം- അതേ ക്ഷേത്രമുറ്റത്ത് അഷ്ടകോണസ്തംഭത്തിന്റെ ഇരുവശത്തായി . ഇത് ഉദയപുരം പോംബുച്ച(ഹുംച) നഗരങ്ങള്ക്ക് കരം ഒഴിവായി കൊടുത്ത ദാനവിവരമാണ്. ആൾവരാജാവ് വിജയാദിത്യ മാരമ്മനാണ് കോടുക്കുന്നത്. ഇദ്ദേഹത്തിനും ഉത്തമപാണ്ഡ്യ എന്ന പേരുണ്ട്. ചന്ദ്രവംശജനാമ്. പരമേശ്വര അധിരാജരാജ എന്ന ബിരുദങ്ങളും ഉണ്ട്.

ഓം സ്വസ്തിശ്രീ വിജയാദിത്യആലൂപേന്ദ്ര പരമേശ്വരി അധിരാജരാജൻ ഉത്തമപാണ്ഡ്യൻ സോമവംശോത്ഭവ ശ്രീ മാരമ്മ ആൾവരശര് ഉദയപുരദ നകരസഹിതം പൊംബുച്ചദ നകരക്കേ സുങ്ക കാടുടു ശങ്കുരക്കേ പുത്തിഗേ ഒന്തരേ മലവെഗേ പടി പടിനാറു പലം അടകേയ പേരങ്കക്കേ മുന്നൂറു വെലസിന പേരിങ്കേ പതിനാറു പലം ഇദാ പദേദോർ സുസേനവടിയര സ്വര്ണ്ണഗോസസി മുത്തവരര അതിയപസെട്ടിയു മണ്ടുകര പരസേഭ്യൻ സേനാവതിയര നഗകുമാരൻ ഇദു

ആച്ചന്ദ്രതാരകം നിൽപ്പുടക്കേ ഇദ കാടോ അത്തഗുണ അശ്വമേധദ ഫലം അക്കേ ഇദൻ അളിദ പഞ്ചമഹാപാതകനാക്കും. രണധാരിലിഖിത .

ഉദയാപുരം പൊംബുച്ച നഗരത്തിലേക്കുള്ള (ഇവ തമ്മിലുള്ള) കച്ചവടവസ്തുക്കളുടെ ഗതാഗതത്തിനുള്ള നികുതി (ടോൾ- കപ്പം) ആണ് പറയുന്നത്. ശങ്കുര എന്നതിന് ഒരു കാളക്ക് താങ്ങാവുന്ന രണ്ട് ചാക്ക് വളം, ധാന്യം ഇവ എന്നാണ് അർത്ഥം. പട്ടിഗേ അഥവാ പുട്ടി ഒരു കൊട്ട. മെലസു കറുത്ത കുരുമുളക്.

രണ്ട് ചാക്ക് ധാന്യത്തിന് , ഒന്നര കൊട്ട ധാന്യത്തിന്, ഒരു മനവേ (മൌണ്ട്) പരുത്തിക്ക്, 16 പലം പരുത്തിക്ക്, ഒരു ഭാരം അടക്കക്ക് 300 അടക്ക, ഒരു ഭാരം കുരുമുളകിന് 16 പലം കുരുമുളക്, ഇവയെല്ലാം സുസേന വാടിയുടെ മകൻ സ്വർണ്ണഗോസായിയിൽ നിന്ന് , മണ്ഡൂകപുത്രൻ പരസേബ്യനിൽ നിന്ന് , സേനാവടിപുത്രൻ നാഗകുമാരനിൽനിന്ന് മുത്തവരപുത്രൻ ആദിയപസെട്ടിയിൽനിന്ന്, ലഭിക്കുന്നതാണ്. ഈ നിയമം ആചന്ദ്രതാരം നിലൻൽക്കണമെന്നും ഇത് പാലിക്കുന്നവർക്ക് അശ്വമേധം ചെയ്തതിന്റെ 8 ൽ അധികം ഫലം കിട്ടുമെന്നും അനുസരിക്കാത്തവർക്ക് വാരാണസിയും ശീവള്ളിയും

നശിപ്പിച്ച പാപം കിട്ടുമെന്നും കുറിച്ചിരിക്കുന്നു. എഴുതിയത് രണധാരി.

വിജയാദിത്യന്റെ ലിഖിതം- അതേ സ്തംഭത്തിലെ ലിഖിതം. ഇത് പിന്നീട് രേഖപ്പെടുത്തിയതാണ്. രാജാവും വരികളിലെ രേഖയും അതുതന്നെ. നേരത്തെ ഉള്ളത് ഉറപ്പിച്ചുകൊടുത്തതാണ്. എന്നാൽ പ്രോദേശികമുഖ്യന്മാർ (ദാനം സ്വീകരിച്ചവർ) വേറെയാണ്. ഈ രാജാവ് വളരെ കാലം ഭരിച്ചിട്ടുണ്ട് എന്ന് സാരം. രാജനാമം വിജയാദിത്യൻ ആലൂപേന്ദ്ര പരമേശവര അധിരാജരാജൻ ഉത്തമപാണ്ഡ്യൻ സോമവംശോത്ഭവൻ ആലുവരശർ (അരകേല്ലരനാടു മുടിമേയുന്ന കാലത്ത്) ആണ് ശാസനം ഉറപ്പിച്ചുകൊടുക്കുന്നത്. മുത്തരഗപുത്രൻ സരുവിഗോസായിഗ, കൊടൽസെട്ടിമകൻ മദാമ്മ, വിജസെട്ടിമകൻ ധർമ്മനായക, മനുഗസത്തവ, സർവ്വവന്ധു (ബന്ധു) , പുലേയർമ്മ ഇവരാണ് പുതുതായി സ്വീകരിച്ച ആളുകൾ.  കച്ചവടാവകാശം കൈമാറി എന്ന് അർത്ഥം.

ഇന്ദ്രരാജാ 3 ന്റെ 2 ഗ്രാന്റ് ശകം 836

2 സെറ്റ് പ്ലേറ്റുകൾ. 2 സീലുകൾ മുന്നിലേക്ക് അഭിമുഖമായി ഇരിക്കുന്ന ഗരുഡന്റെ കയ്യിൽ 2 നാഗമുണ്ട്. വലത്ത് മുകളിലെ മൂലക്ക്

ഗണപതി താഴെ ചാമരവും വിളക്കും. ഇടത്ത് മുകളിലെ മൂലക്ക് സിംഹത്തിന്മേലി രിക്കുന്ന ദേവി, താഴെ സ്വസ്തികവും ചാമര വും. ഗരുഡന്റെ ശിരസ്സിന്റെ ഇരുവശവും സൂര്യചന്ദ്രന്മാരെ സൂചിപ്പിക്കുന്ന വൃത്തങ്ങൾ. ഗരുഡന്നു താഴെ ശ്രീമന്നിത്യവർഷദേവസ്യ എന്നുണ്ട്. സീലിന്റെ പാർശ്വങ്ങളിൽ ചില സിംബലുളുണ്ട്. ഇവയിൽ ശിവലിംഗവും അങ്കുശവും തിരിച്ചറിയാം. ചെറിയ സീലിലെ ചിഹ്നങ്ങൾ- ഗരുഡനും രണ്ട് നാഗവും അവ ഗരുഡന്റെ അരയെ ചുറ്റി, കൈകളിൽ അവ സാനിക്കുന്നു. രണ്ട് കയ്യിലും ഓരോ ഫണമു ണ്ട്. പൂണൂലുപോലെ മൂന്നാമതൊരു സർപ്പ വും കാണാം.വലത്ത് മുകളിലെ മൂലക്ക് ഗണ പതി. താഴെ വിളക്കുകാൽ ഇടത്ത് മുകളിലെ മൂലക്ക്, ഒരു ഉന്തിനിൽക്കുന്ന ഭാഗംദേവിയെ പ്രതിനിധീകരിക്കുന്നതാവാം. താഴെ സ്വസ്തി കവും വിളക്കുകാലും. 1903ലാണ് ഭണ്ഡാർക്ക ർക്ക് ഇത് അയച്ചുകിട്ടുന്നത്. ബാഗുമ്രയിലെ പട്ടേൽ മുൽജി ഖുഷാലിന്റെ ഭൃത്യൻ ദുബ്ലെ എഡി 1881 ജൂലൈ 6 ന് വയൽ ഉഴുമ്പോൾ കലപ്പച്ചാലിലാണ് പ്ലേറ്റുകൾ കിട്ടിയത്. അതി. നാൽ ഇവയെ എഡി 915ലെ ബാഗുമ്ര പ്ലേറ്റ് എന്നാണ് കിൽഹോൺ ആദ്യം വിളിച്ചത്

(നൌസാരി എന്നല്ല). വടക്കൻ ലിപി. സം സ്കൃതഭാഷ.

മാന്യഖേദത്തിൽനിന്ന് കുരുന്ദകത്തിലേക്ക് പട്ട ബന്ധോത്സവത്തിനു പോയപ്പോഴാണ് ദാനം. സ്വർണ്ണം കൊണ്ട് തുലാഭാരം ചെയ്ത്, അതും രണ്ടര ലക്ഷം ദ്രമ്മവും കുരുന്ദകവും മറ്റ് 400 ഗ്രാമങ്ങളും കൂടാതെ തെന്നഗ്രാമവും ദാനം ചെയ്തു. ലക്ഷ്മണഗോത്രത്തിലെ വാജിമാദ്ധ്യന്ദിനശാഖയിലുള്ള സിദ്ധപഭട്ടൻ , പാടലീപുത്രത്തില്നിന്ന് വന്ന ശ്രീവെണ്ണപഭട്ട ന്റെ പുത്രനാണ് സ്വീകരിച്ചത്. . അതേ ഗോത്രത്തിലെ അതേ ശാഖയിലെ റാണപ ഭട്ടന്റെ മകൻ പ്രഭാകരഭട്ടനാണ് ഉംവര (ഉംബര)ഗ്രാമം കൊടുത്തത്. ശകം 836 (ഫെ ബ്രുവരി 24 എഡി 915) യുവസംവത്സരം ഫാൽഗുനം ശുക്ലപക്ഷം സപ്തമിക്കാണ് ശാസനം.

ഓംസ്വസ്തി! എന്നതിനു ശേഷം എല്ലാ രാഷ്ട്ര കൂടലിഖിതങ്ങളിലുമെന്നപോലെ ശിവ, വി ഷ്ണു സ്തോത്രങ്ങളാണ്. കൂടാതെ കൃഷ്ണ സ്തുതിയുമുണ്ട്. ഇന്ദ്രരാജദേവനെ (3) ഉപേ ന്ദ്രനോട് (വിഷ്ണു) ഉപമിക്കുന്നു. വംശാവ ലി, വിഷ്മുനാഭിയിലുണ്ടായ ബ്രഹ്മദേവൻ, അത്രി, ചന്ദ്രൻ, യദുവംശം, കൃഷ്ണൻ എന്ന് പൂർവ്വികരെ പറയുന്നു. യദുവംശത്തിലെ സാത്യകിവംസത്തിലാണ് ദന്തിദുർഗ്ഗൻ

ജനിച്ചത്. അദ്ദേഹത്തെ ചാലൂക്യകുലദേവത അനുഗ്രഹിച്ചു. (ചാലൂക്യരെ തോൽപ്പിച്ച് ആദ്യരാഷ്ട്രകൂടസാമ്രാജ്യം സ്ഥാപിച്ചു). ദന്തി ദുർഗ്ഗൻ ആദ്യം ഏറ്റവും താഴെയുള്ള ദക്ഷി ണേന്ത്യ, പിന്നെ മദ്ധ്യദേശം, ഇവ ജയിച്ചശേ ഷം അവസാനം കാഞ്ചിയും കയ്യടക്കി എല്ലോ റ ദശാവതാരഗുഹാലിഖിതപ്രകാരം ദന്തിദു ർഗ്ഗൻ കാഞ്ചി, കലിംഗം, കോസല,ശ്രീശൈലം, മാളവം, ലാടം, ടങ്കം, എന്നീ രാജ്യമെല്ലാം കീഴടക്കി. തെക്കിനെ ജയിച്ചശേഷം ശ്രീശൈല, കലിംഗാദികളെ ജയിച്ച് , മദ്ധ്യേന്ത്യയിലേക്ക് പ്രവേശിച്ച് വീണ്ടും തെക്കോട്ട് നീങ്ങി, കാ ഞ്ചിയെ പിടിച്ചടക്കി.

ദന്തിദുർഗ്ഗന്റെ പിതൃസഹോദരനാണ് കൃഷ്ണ 1, മകൻ നിരുപമ ധ്രുവ. ജ്യേഷ്ഠനായ ഗോ വിന്ദ 2 ന്റെ പേര് ഈ ലിഖിതം വിട്ടുകളയു ന്നു. ധൂലിയ താമ്രപത്രഗ്രാന്റ് ഗോവിന്ദ 2 വി ന്റെ മരുമകനും സാമന്തനുമായ സുവർണ്ണവ ർഷകർക്കന്റേതാണ്. ഗോവിന്ദന്റെ കാലം ശകം 701 ആണെന്ന് അതിലുണ്ട്. നിരുപമധ്രുവ 2 വെൺകൊറ്റക്കുട നേടിയതായി ഈ ലിഖിതം പറയുന്നു. ഒന്ന് കോസലരാജാവിൽനിന്നും ഒന്ന് ഉത്തരേന്ത്യയിൽ നിന്നും. ജൈന ഹരി വംശത്തിലെ ഇന്ദ്രായുധനോ ചക്രായുധനോ ആകാം ഉത്തരേന്ത്യയിലെ രാജാവെന്ന് അനു മാനിക്കുന്നു, ഇദ്ദേഹം ധർമ്മപാല(പാലരാ

ജാവ്), ഗോവിന്ദ 3 (രാഷ്ട്രകൂട) ഇവരുടെ സമകാലീനനാണ്. നിരുപമ ധ്രുവന്റെ മകൻ ജഗത്തുംഗ ഗോവിന്ദ 3. അദ്ദേഹത്തിന്റെ മക ൻ ശ്രീവല്ലഭ അമോഘവർഷ 1.
ഭണ്ഡാർക്കറുടെ കൈവശമുള്ള അമോഘവ ർഷന്റെ ഒരു ഗ്രാന്റിൽ ധർമ്മനെന്നും ചക്രായു ധനെന്നും രണ്ട് രാജകുമാരന്മാർ ഹിമാലയ ത്തിലേക്ക് ഗോവിന്ദ 3നെ ആദരിക്കാൻ പോ യതായി പറയുന്നു. ധർമ്മൻ പാലവംശത്തി ലെ ധർമ്മപാലനും ചക്രായുധൻ ഭഗൽപൂർ ഗ്രാന്റിലെ ചക്രായുധനുമാണ്. ഗ്വാളിയോർ ലിഖിതത്തിലെ നാഗഭടനാൽ പരാജിതനായ ചക്രായുധനാണ് എന്ന് കിൽഹോൺ. (ഗോവി ന്ദ 3, ചക്രായുധ, ധർമ്മപാല, നാഗഭട സമകാ ലികർ).

അമോഘവർഷൻ ചാലൂക്യസമുദ്രത്തിൽ മു ങ്ങിക്കിടന്ന് വീരനാരായണനെന്ന ബിരുദത്തോ ടെ രാത്തരാഷ്ട്രത്തിന്റെ പ്രശസ്തി ഉയർത്തി. അമോഘവർഷന്റെ ആദ്യകാലത്ത് വെങ്കി ചാലൂക്യർ രാഷ്ട്രകൂടരുടെ ആദാരം തന്നെ ഇളക്കിയിട്ടുണ്ട്. അമോഘവർഷ 1 ന്റെ സമകാലീനൻ നരേന്ദ്രമൃഗരാജാ വിജയാദിത്യ 2 , ഏതാണ്ട് 12 കൊല്ലം രാപ്പകലില്ലാതെ 108 യുദ്ദം ഗംഗ, രാത്ത സൈന്യത്തോട് ചെറു ത്തുനിന്നിട്ടുണ്ട്. പകരം അമോഘവർഷൻ ചാലൂക്യരുമായി നിരന്തരം യുദ്ധം ചെയ്തു.

കാംബേ , സാംഗിലി ഗ്രാന്റുകളിൽ ചാലൂക്യ രുടെ പിണ്ഡം കൊണ്ട് അദ്ദേഹം യമനെ തൃപ്തനാക്കി എന്നാണ് പറയുന്നത്. സ്തംഭ പുരം (താമ്രലിപ്തം) ചാലൂക്യർ നശിപ്പിച്ചി രുന്നു. മിഡ്നാപൂർ ജില്ല(ബംഗാളിലെ) താംലുക്ക് ആണ് ഇത്. ചാലൂക്യവംശത്തിന്റെ നാശത്തിനുള്ള ധൂമകേതുവായ ശ്രീവല്ലഭ അമോഘവർഷ 1 ന്റെ മകൻ കൃഷ്ണരാജാ 2. രാഷ്ട്രകൂടരുമായി നിരന്തരം ഏറ്റുമുട്ടിയി രുന്ന ഗുർജ്ജരന്മാർക്ക് വടക്കേ ഇന്ത്യയിലെ ഭരണം (കാനൂജ്) ഉണ്ടായിരുന്നു. എന്നാൽ അവരുടം ഭരണം മഹോദയപുരമാണ്. എഡി 888-91 ൽ കൃഷ്ണരാജ 2 വിനെ അവരാണ് തോൽപ്പിച്ചത്. രാജശേഖരനെന്ന കവിയുടെ സംരക്ഷകനായ മഹേന്ദ്രപാലനാണ് (899-907) ഈ വംശത്തിലെ പ്രധാനി. കൃഷ്ണരാജാ 2 വിന്റെ മകൻ ജഗത്തുംഗ ലക്ഷ്മിയെ ( ഹൈ ഹയവംശത്തിലെ കോക്കല്ലയുടെ മകൻ രണ വിഗ്രഹന്റെ മകൾ) വിവാഹം ചെയ്തു. രണ വിഗ്രഹനെ ചേദീശ്വരനെന്നും വിളിക്കുന്നുണ്ട്. ജൽഹണന്റെ സൂക്തിമുക്താവലി, നർമ്മദാന ദി, രണവിഗ്രഹൻ, സുരാനന്ദകവി ഇവരാണ് ചേദിയുടെ ആഭരണങ്ങളെന്ന് പറയുന്നുണ്ട്. ചേദികാലചൂരി വംശാവലിയിൽ രണവിഗ്ര ഹനാമം ഇല്ല. എന്നാൽ കേരളത്തിലെ ഹൈ ഹയമൂഷകവംശത്തിൽ രണരാഗ, രണകേസരി മുതലായ നാമങ്ങളുണ്ട്. രത്തൻ പൂർ ലിഖി

തം കോക്കല്ലക്ക് 18 മക്കളുള്ളതിൽ മൂത്തയാൾ ത്രിപുരി ഭരിക്കയും മറ്റുള്ളവർ മണ്ഡലാധീശ്വരന്മാരായി ഭരിക്കുകയും ചെയ്തു എന്ന് പറയുന്നു.ഇതു പ്രകാരം നോക്കിയാൽ മൂത്ത മകനായിരിക്കണം രണവിക്രമ. (രണവിഗ്രഹ) എന്നാൽ ബനാറസിലെ താമ്രപത്രം കോക്കല്ലക്കു ശേഷം ത്രിപുരി ഭരിച്ചത് മുഗ്ദ്ധതുംഗപ്രസിദ്ധധവളനെന്ന മകനാണെന്ന് പറയുന്നു. അദ്ദേഹത്തിന്റെ മറ്റൊരു പേരായിരിക്കാം രണവിഗ്രഹ.

ലക്ഷ്മിക്കും ഇന്ദ്രരാജാ 3 നും ഉണ്ടായ മകനാണ് ശ്രീകീർത്തിനാരായണ എന്ന രാത്തകന്ദർപ്പദേവ. രാഷ്ട്രകൂട ഇന്ദ്രരാജാ 3 , ഉപേന്ദ്രനെന്ന രാജാവിനെ പരാജയപ്പെടുത്തിയതായി ലിഖിതത്തിലുണ്ട്. ഉപേന്ദ്ര ആരാണ്, കൃതഗോവർദ്ധനോദ്ധാര, ഹേലോന്മൂലിതമേരു മുതലായ നാമങ്ങൾ എങ്ങനെ വന്നു. പണ്ഡിത് ഭഗവൻലാൽ ഇന്ദ്രാജി മേരു മെഹറാണെന്നും (മെഹ്റ) ഇന്ദ്ര 3ന്റെ കാലത്ത് വടക്കൻ കത്തിയവാറിലുണ്ടായിരുന്ന ഏതെങ്കിലും മെഹറരാജാവാകാമെന്നും കരുതി. കീൽഹോൺ മേരു മഹോദയപുരമാണെന്ന് പറഞ്ഞു. എന്നാൽ അദ്ദേഹം മഹോദയപുരം കാനൂജിലാണെന്നാണ് വിചാരിച്ചത്.

നാലു വശവും സമുദ്രത്താൽ ചുറ്റപ്പെട്ട ഭൂമിയെ ചുറ്റിവന്ന് കീർത്തി പരത്തിയതി

നാലാണ് കീർത്തിനാരായണനാമം. ഇത് പടി ഞ്ഞാറൻ തീരത്തെ സമുദ്രസഞ്ചാരം കൊണ്ട് ലഭിച്ച നാമമാണ്. ഗോവർദ്ധനത്തെ ഉദ്ധരിച്ച മഹോദയരാജാ ഉപേന്ദ്രൻ:-

മഹോദയം കേരളത്തിലും ഗോവർദ്ധനം കൊങ്കണത്തിലെ ഗോവയിലുമെന്ന് കരുതുന്ന പക്ഷം ഉപേന്ദ്രൻ കേരളകർണ്ണാടകതീരത്തെ രാജാവാണ്. കന്ദർപ്പദേവനെന്ന് (കന്തിരവ) കേരളത്തിലും കര്ണ്ണാടകത്തിലുമാണ് രാജാ ക്കന്മാർക്ക് പേരുള്ളത്. ആ നാമം രാഷ്ട്രകൂ ടരാജാവ് എടുത്തത് താൻ പരാജയപ്പെടു ത്തിയവരിൽനിന്നാണ്. (ഇന്ദ്രനെന്നത് ജയന്ത മംഗലത്തെ രാജാക്കന്മാരിലാകയാൽ പാലിയം ചേന്ദമംഗലമാകാം ഉപേന്ദ്രന്റെ വംശം) മേരു വിനെ വേരോടെ പൊക്കിയ (ഉപേന്ദ്രനെ തോ ൽപ്പിച്ച) എന്ന് പറയുന്നത് മഹോദയപുര ത്തെ പരാജയപ്പെടുത്തിയതിനാലാണ്.

നേമാദിത്യപുത്രൻ ത്രിവിക്രമഭട്ടനാണ് ലിഖി തം എഴുതിയത്. ഇദ്ദേഹം നളചമ്പു എഴുതി യ കവിയാണ്. ശാണ്ഡില്യഗോത്രം. ധാരയിലെ ഭോജന്റെ സമകാലീനനായിരുന്ന ഭാസ്കരഭട്ട നെന്ന ജ്യോതിശ്ശാസ്ത്രജ്ഞന്റെ 6 തലമുറ മു മ്പാണ് ശാണ്ഡില്യകവിച്രവർത്തി ത്രിവിക്രമ. ബാണനെ ഉദ്ധരിച്ച് സരസ്വതീകണ്ഠാഭരണത്തി ൽ ഭോജൻ തന്നെ ഇത് പറയുന്നു. മദാലസാ ചമ്പുവും ത്രിവിക്രമന്റേതാണ്.

പാടലീപുത്രം പാറ്റ്ന (ബംഗാൾ) , മാന്യഖേദം മാൽഖേദ്. ഇന്ദ്ര 3 യുടെ പട്ടബന്ധം നടന്ന കുരുന്ദകം കുരുന്ദേവാദ് തെക്കേ മറാത്തരാജ്യത്തെ കൃഷ്ണ പഞ്ചഗംഗാസംഗമം. ഉംവര ഗ്രാമം (ബാഗുംറ) ലാടദേശത്ത് കമ്മനിജ്ജ. അതിന്റെ അതിർത്തി കിഴക്ക് മോഗലിക, തെക്ക് സങ്ക്ി, പടിഞ്ഞാറ് ജവലകുപാക്ക,

തെന്നയുടെ അതിർത്തികൾ കിഴക്ക് വരദപാലിക (വരദ), നാംബിടതകം തെക്ക്, വലീശ പടിഞ്ഞാറ്, വവ്വിയന വടക്ക്. ഇവയെല്ലാം ബറോഡയിലെ നൌസാരിയിലാണ്.

ദാനം ബലി, ചരു, വൈശ്വദേവം, അഗ്നിഹോത്രം, അതിഥിസന്തർപ്പണം ഇവ മുടങ്ങാതെ നടത്താനാണ്.

## രഘോലി പ്ലേറ്റുകൾ ജയവർദ്ധന 2

മദ്ധ്യപ്രദേശിലെ കർഷകന് നിലം ഉഴുമ്പോൾ കിട്ടിയ 3 താമ്രപത്രം. വൃത്തസീലിൽ ശ്രീജയവർദ്ധനദേവസ്യ. സംസ്കൃതഭാഷ. ചില ശ്ലോകങ്ങളൊഴികെ ഗദ്യമാണ്. വകാരവും ബകാരവും മാറുന്നുണ്ട്. കതേരകജില്ലയിലെ ഖഡ്ഗികഗ്രാമം ചത്തുല്ലിഹ സൂര്യക്ഷേത്രത്തിന് ദാനം ചെയ്യുന്ന രേഖ.
ശ്രീവർദ്ധനപുരത്തുനിന്ന് ജയവർദ്ധന 2, 3ആം വർഷം കാർത്തികമാസം 30, ദാനം ചെയ്യുന്നു. ലിപി നോക്കി ഗോവിന്ദ 3 ന്റെ പൈ

ത്താൻ പ്ലേറ്റിനു സദൃശമാകയാൽ(എഡി 794) 8ആം നൂറ്റാണ്ടെന്ന് അനുമാനം.  ജയവർദ്ധന 2 മഹേശ്വരഭക്തനാണ്, വിന്ധ്യപർവ്വതത്തിനു മുഴുവനും രാജാവാണ്. വിന്ധ്യനിലാണ് താമസം. ശൈലവംശജനാണ്. പിതാവിന്റെ പിതാവ് ജയവർദ്ധന 1, മുമ്പത്തെ വിന്ധ്യരാജാവിനെ വധിച്ച് വിന്ധ്യനിൽ താമസമാക്കി. ജയവർദ്ധന 1 ന്റെ മകനും ജയവർദ്ധന 2 വിന്റെ പിതാവുമായ ശ്രീവർദ്ധന 2 വിന്ധ്യേശ്വരനെന്നാണ് വിളിക്കപ്പെടുന്നത്. ദാനം രേഖപ്പെടുത്തുന്ന ശ്രീവർദ്ധനപുരം അദ്ദേഹമാണ് നിർമ്മിച്ചത്.  വേറെ 5 പൂർവ്വികരെ പറയുന്നുണ്ട്. ആദ്യം ശ്രീവർദ്ധന 1, മകൻ പൃഥുവർദ്ധന, ഗുജറാത്തിനെ ആക്രമിച്ചു. മകൻ സൌവർദ്ധനന് 3 മക്കൾ. അതിലൊരാൾ പൌണ്ഡ്രരാജാവിനെ (ബംഗാലും ബീഹാരും) വധിച്ചു. മറ്റൊരാൾ കാശി കീഴടക്കി. അദ്ദേഹത്തിന്റെ മകന്റെ മകനാണ് ജയവർദ്ധന 1.

ആദ്യശ്ലോകം ശ്രീവർദ്ധന 1 നെ കൈലാസാചലതുംഗശൃംഗവിപുലദ്രോണിജവംശപ്രഭു എന്ന് വിളിക്കുന്നു. (കൈലാസശൃംഗത്തിൽ ജനിച്ച ഗംഗാവംശജനാണ്.)ഇതിന്റെ ശാഖയാണ് ശൈലവംശം. പ്രഖ്യാതോ ഭുവി ശൈലവംശതിലക എന്നാണ് അദ്ദേഹത്തെ പറയുന്നത്. ശൈലോത്ഭവവംശം ഒറീസയിലും പാർവ്വതകവംശം മലയപർവ്വതത്തിലും ഹിമാലയത്തിലും

ഇതേ പേരുള്ളവരാണ്. എഡി 619-20 മാധവ രാജാ 2 വിന്റെ ലിഖിതങ്ങളിൽ (ഗഞ്ചം) കൊ ങ്ങോതപുരത്തുനിന്നാണ് ശാസനം. 639 ൽ ഹ്യുയാൻ സാങ് സന്ദർശിച്ച കൊങ്ങ്- ഉ- തോ ആണിത്. കലിംഗരാജ്യത്തായിരുന്നു. കലിംഗത്തിലും കൊങ്ങ് നാട്ടിലും ഗംഗാവം ശം ഉണ്ട്. വളരെ പുരാതനമാണ്. ബുഗുഡ ലിഖിതം പുളിന്ദസേനൻ ബ്രഹ്മനെ ധ്യാനിച്ച് ഭൂമി ഭരിക്കാൻ യോഗ്യനായ രാജാവിനു വേണ്ടി പ്രാർത്ഥിച്ചു, ശിലയിൽ നിന്ന് ശൈലോത്ഭവവംശത്തിലെ ആദ്യരാജാവിനെ സൃഷ്ടിച്ചു എന്ന് പറയുന്നു. ഇത് പർവ്വത ഗുഹകളിലെ ആദ്യമനുഷ്യനിൽ നിന്നുണ്ടായ ആദിരാജവംശമാണ് പര്വ്വതകവംശം എന്ന തിന് സൂചനയാണ്. ഗോണ്ടുകളുടെ ഐതി ഹ്യം ലിംഗോ ആദിമനുഷ്യനെ ചുവന്ന പാറ യിലെ ഇരുമ്പുതാഴ്വരയിൽ ഉള്ള ഗുഹയി ലെ 16 അടിയുള്ള ശില(മഹാദേവൻ സ്ഥാപി ച്ച ശില) നീക്കി ഗോണ്ടുകളെ പുറത്ത് എത്തിച്ചു (സൃഷ്ടിച്ചു) എന്നാണ്. മനുഷ്യായ പിതാക്കളെയല്ല, ഗംഗ, ശൈലം (പാറ, പർവ്വ തം) ഇവയെയാണ് ആദിമരാജാക്കന്മാർ വംശ പിതാക്കളായി കരുതുന്നത്. ഒരു പക്ഷേ 3 വിധം മനുഷ്യരെ ഇന്നും നമുക്ക് കാണാം. ഏറ്റവും പഴയ ഉത്ഭവകഥകളെ ബഹുമാ നിക്കുന്നവർ, പുതിയതിനെ മാത്രം ബഹുമാ നിച്ച് പഴയതിനെ നിന്ദിക്കുന്നവർ, പുതിയ

തും പഴയതും സ്വീകരിച്ച് മദ്ധ്യവർത്തി കളായി കഴിയുന്നവർ. സൂര്യ, ചന്ദ്ര, അഗ്നി വംശങ്ങളെന്ന് സ്വയം പറയുന്നവരും ഗംഗ, ശൈലം ഇവ വംശപൂർവ്വജരെന്ന് കരുതുന്ന വരും തങ്ങളുടെ കാലാതീതമായ അസ്തിത്വ ത്തെയാണ് , മാനവവംശത്തിന്റെ പഴക്കത്തെ യാണ് അംഗീകരിക്കുന്നത്.

ഖട്ടിക ഖാദി എന്ന സ്ഥലമാണ്. രഘോലി നിന്ന് 3 മൈൽ വടക്കുകിഴക്കാണ് ഈ ഗ്രാ മം. കതേരക കതേര (കതംഗി)60 മൈൽ രഘോലിക്ക് പടിഞ്ഞാറ്.ചത്തുല്ലിഹ , രഘു ല്ലിക തന്നെയാവാം എന്ന് വിചാരിക്കുന്നു. മദ്ധ്യപ്രദേശിൽ ശ്രീവർദ്ധനപുരം കണ്ടെത്താ നായില്ല. ബോംബേ പ്രസിഡൻസിയിലെ ശ്രീ വർദ്ധനപുരം ആദ്യപേഷ്വായുടെ ജന്മസ്ഥല വും യുറോപ്യൻ സഞ്ചാരികൾ തുറമുഖ മെന്ന് വിളിക്കുന്നതുമായ സിബർദ്ധാൻ ആകാ മോ എന്ന് സംശയമുണ്ട്. എന്നാൽ പടിഞ്ഞാ റുള്ള തുറമുഖത്തുനിന്ന് കിഴക്കോട്ട് കുടും ബം വരാനുള്ള സാദ്ധ്യതയില്ല എന്ന് കരുതി ഇതിനെ നിരാകരിക്കയാണ് ചെയ്തത്. നാഗ്പൂരിനടുത്ത് രാംടെക്കിലാകാം ഇതിന്റെ സ്ഥാനമെന്നും ഇപ്പോൾ ആ പേരില്ല എന്നുമാ ണ് മറ്റൊരു വാദം. ഇവിടെ നിന്ന് 5 മൈൽ അകലെ നാഗർദ്ധൻ എന്ന ഗ്രാമമുണ്ട്. മുമ്പ് ഇതിന് നാഗവർദ്ധനമെന്നായിരുന്നു പേര്.

ഈ പ്രദേശം ക്ഷത്രിയരാജാക്കന്മാരാണ് ഭരി ച്ചിരുന്നത്.ക്ഷത്രിയർക്കു മുമ്പ് ഇത് ഗോണ്ടുക. ളുടെ രാജ്യമായിരുന്നു. ഇതും നാഗ്പൂരും ദിയോളി പ്ലേറ്റിൽ രാഷ്ട്രകൂട കൃഷ്ണ 3 ഭരിക്കുന്നു. (940 എഡി) നന്ദിവർദ്ധനം ജയ വർദ്ധനന്റെ വംശത്തിലെ ഒരാളാണ് നിർമ്മി ച്ചത് ഇത് രഘോലി നിന്ന് 100 മൈൽ അകലെയാണ്. ബാലാഘട്ടിലോ അടുത്ത പ്രദേശത്തോ വർദ്ധന എന്നവസാനിക്കുന്ന ഗ്രാമമൊന്നും കണ്ടെത്തിയിട്ടില്ല. ഇതെല്ലാം വെച്ചാണ് നന്ദിവർദ്ധന അഥവാ രാംടെക്കിന് സമീപമാവണം ശ്രീവർദ്ധനപുരം എന്ന് തീരുമാനിച്ചത്. ചത്തുല്ലിഹത്തിലെ ആദിത്യഭട്ടാരകക്ഷേത്രത്തിന് , കാർത്തികയിൽ 30ആം ദിനം ഉദകപൂർവ്വം ആചന്ദ്രതാരകം നിലനിൽക്കാനായി , മാതാപിതാക്കളുടെയും തന്റെയും പുണ്യത്തിനായി ദാനം ചെയ്ത് താമ്രപത്രം രേഖപ്പെടുത്തിച്ചു. മഹാചന്ദപാ ലനാണ് എഴുതിയത്. അദ്ദേഹം ശ്രീവർദ്ധന ദേവന്റെ താമരക്കാലടികളെ ധ്യാനിക്കുന്നവ നാണ്.

## അമ്മരാജാ 2 ന്റെ മലിയപുണ്ടി ലിഖിതം

**1905ലാണ് ആദ്യം പ്രസിദ്ധീകരിച്ചത്. നെല്ലൂർ ജില്ലയിലെ ഓങ്കോളിൽ നിന്ന് 10 മൈൽ അകലെയുള്ള മടനൂർ രാമലിംഗേശ്വരസ്വാ**

മിക്ഷേത്രത്തിൽ നിന്ന് വേണുഗോപാലചെട്ടിയാണ് ആദ്യം കണ്ടത്. . 5 പ്ലേറ്റുകളുണ്ട്. അഷ്ടദളമുള്ള പത്മം പോലെയുള്ള വളയത്തിനു താഴെയായി വൃത്താകൃതിയുള്ള സീലുണ്ട് . ശ്രീ ത്രിഭുവനാങ്കുശ എന്ന് സീലിലുണ്ട്. താഴെ വിരിഞ്ഞ താമരയും മുകളില് ഇടത്തോട്ട് തിരിഞ്ഞ വരാഹവും , അതിനുമുമ്പിൽ അങ്കുശവുമുണ്ട്. വരാഹത്തിന്റെ വാലിനു പിന്നിലായി ചന്ദ്രക്കല. ലിപി തെലുഗു. ഭാഷ സംസ്കൃതം. ഗ്രാമം, തടാകം, വയലുകൾ ഇവയുടെ പേരുകളെല്ലാം തെലുഗുഭാഷയിലാണ്. അവസാനം സാധാരണ കാണുന്ന മംഗളശ്ലോകങ്ങളോ ആജ്ഞാപ്തിനാമമോ എഴുതിയവരുടെ നാമമോ ഇല്ല. ജൈനക്ഷേത്രത്തിനുള്ള ദാനമാണ്. കിഴക്കൻ ചാലൂക്യവംശാവലി സമസ്തഭുവനാശ്രയ വിജയാദിത്യ 6 എന്ന അമ്മരാജാ 2 വരെ തരുന്നു. കിരീടധാരണദിനം അദ്ദേഹത്തിന്റെ പടങ്കലൂരു ലിഖിത്തതിലുള്ളതു തന്നെയാണ്. ചരിത്രപരമായി പ്രാധാന്യമർഹിക്കുന്ന ചില കാര്യങ്ങളുണ്ട്- വിജയാദിത്യ 3 ന്റെ ഭരണകാലവും ചാലൂക്യഭീമ 2 ന്റെ സിംഹാസനാരോഹണവും ഉദാഹരണം.

മല്ലപ്പദേവന്റെ പിത്താപുരം ലിഖിതം പറയുന്നത് വിജയാദിത്യ 3 മംഗിരാജനെ വധിച്ച് ചക്രകൂടം ദഹിപ്പിച്ച്, ശങ്കിലനെ ഭയപ്പെടുത്തി, (കിരണ

പുരത്തെ) കൃഷ്ണനോടു ചേർന്ന് തന്റെ വല്ലഭേ ന്ദ്രനെന്ന സ്ഥാനവും ആദരവും വീണ്ടെടുത്തു എന്നും കലിംഗരാജാവിൽനിന്ന് ആനകളെ കപ്പ മായി വാങ്ങിച്ചു എന്നുമാണ്. വേറെയും 3 ലിഖിതങ്ങളിൽ മംഗിരാജനെ വധിച്ചത് പറയു ന്നുണ്ട്. ഒന്നിൽ കൃഷ്ണനേയും സങ്കിലനേയും വിറപ്പിച്ച് അവരുടെ നഗരം കത്തിച്ചു എന്നാണ്. മലിയപ്പൂണ്ടി ഗ്രാന്റിലെ 3ആം ശ്ലോകം നോലംബ രാഷ്ട്രരാജാവെന്ന് കൃഷ്ണനേയും ദാഹലപ്രഭു എന്ന് സങ്കിലനേയും വിളിക്കുന്നു. മയിലപ്പൂണ്ടി ലിഖിതം കൃഷ്ണനുമായി ഭയങ്കരനായ വല്ലഭ നും ചേർന്നിരുന്നു എന്ന് പറയുന്നു.  നെല്ലൂർ ലിഖിതം ഈ വല്ലഭനെ രാഷ്ട്രകൂടനെന്നാണ് പറയുന്നത്. അങ്ഹനെയെങ്കിൽ കൃഷ്ണൻ പരമാരകൃഷ്ണരാജനല്ല. ഫ്ലീറ്റ് പറഞ്ഞപോലെ രാഷ്ട്രകൂട കൃഷ്ണനാണ്. (കൃഷ്ണ 2). അദ്ദേഹ മാണ് ചേദിയിലെ കോക്കലന്റെ ജാമാതാവായി ചെദിയോടു ബന്ധപ്പെട്ടത്. സങ്കലന്റെ സഹോദ രീഭർത്താവും ചേദിനൃപന്റെ പുത്രീഭർത്താവു മാണ്. കോക്കല 1 ന്റെ പുത്രനും ചേദിയിലെ യുവരാജാവുമായിരുന്ന ശങ്കരഗണ (ശങ്കുക) നാവാം ദാഹലത്തിലെ ശങ്കിലനെന്ന് അതിനാൽ കരുതപ്പെടുന്നു. എന്നാൽ അദ്ദേഹം താമസിച്ചി രുന്ന കിരണപുരം കണ്ടെത്താനായില്ല. വരി 15ൽ കിരണപുരം കത്തിച്ചത് മറ്റു ലിഖിതങ്ങളിലുള്ള

പോലെ വിജയാദിത്യനല്ല, അദ്ദേഹത്തിന്റെ സൈന്യത്തിലെ പാണ്ഡരംഗനാണ്. എഡി 888ലെ ഗ്രാന്റിൽ രാഷ്ട്രകൂട കൃഷ്ണരാജനെ പറയുന്നു ണ്ട് എന്നതും ശ്രദ്ധേയമാണ്. മങ്കിവധത്തിനും സാങ്കിലവിജയത്തിനും ഇടയിലായി മയിലാപൂ ണ്ടി ഗ്രാന്റ് വിജയാദിത്യ 3 ഗംഗാകൂടത്തിൽ പോയി ഒളിച്ചിരുന്ന ഗംഗരെ പരാജയപ്പെടു ത്തിയത് പറയുന്നു. വിജയാദിത്യ 3ന് പരചക്ര രാമ എന്ന് കൂടി പേരുണ്ടായിരുന്നു എന്നും പറയുന്നു. വിക്രമാദിത്യ 2 ന്റെ മരണശേഷം ഉണ്ടായ യുദ്ധങ്ങളെ മയിലാപൂണ്ടി ഗ്രാന്റ് വിവ രിക്കുന്നുണ്ട്. അധികാരത്തർക്കത്തിൽ യുദ്ധമല്ല, രാജമാർത്താണ്ഡ, കാന്തികവിജയാദിത്യ എന്നി വർ 5 വർഷം നിരന്തരം യുദ്ധത്തിലേർപ്പെട്ടു. രാജമാർത്താണ്ഡനെ വധിച്ചും, മറ്റു രണ്ടുപേരെ തോൽപ്പിച്ച് ഓടിച്ചും രാജഭീമ (ചാലൂക്യഭീമ 2) കിരീടം നേടി സമാധാനം പുനസ്ഥാപിച്ചു. താല ന്റെ മകനായ യുദ്ധമല്ല 2 ഏഴു വർഷം ഭരിച്ചതാ യാണ് ചാലൂക്യഭൂമന്റെ ഒരു ലിഖിതം പറയുന്ന ത്. മയിലാപൂണ്ടി ഗ്രാന്റിൽ അദ്ദേഹം രാജ്യം ഭരിച്ചതായി പറയുന്നില്ല. കലുച്ചംബറ്റു ഗ്രാന്റി ലും കൊലവെണ്ണു പ്ലേറ്റിലും പറയുന്ന രാജമയ്യ നാണ് രാജമാർത്താണ്ഡ. നേരത്തെ വിചാരിച്ചി രുന്നപോലെ അത് ചാലൂക്യഭീമ 2 ന്റെ അപരനാ മമല്ല. ഫ്ലീറ്റ് അത് നേരത്തേ കണ്ടെത്തിയിരുന്നു.

കോലവണ്ണു പ്ലേറ്റിലെ ഒരു ശ്ലോകം ചാലൂക്യഭീമന്റെ 4 ശത്രുക്കളെ പറയുമ്പോൾ തഥാഭിഖ്യാന ധളദി, (ധളഗ) മുന്നിളിവ , രാജമാർത്താണ്ഡ എന്ന് പറയുന്നതിൽ നിന്ന് ചാലൂക്യഭീമനല്ല രാജമാർത്താണ്ഡനെന്ന് വ്യക്തമാണ്.യുദ്ധമല്ല 2 നോടുകൂടി പുറത്താക്കപ്പെട്ട കാന്തികവിജയാദിത്യ കാന്തികബെട്ട വിജയാദിത്യ 5 ആണ്. അത് അമ്മ 1 ന്റെ മകനാണ്. പിത്താപുരത്തെ കിഴക്കൻചാലൂക്യരുടെ പൂർവ്വികനുമാണ്.

ഉത്തരായനകാലത്ത്,ധർമ്മപുരിക്ക് തെക്കുള്ള യാപനീയസംഘം നടത്തുന്ന ജിനാലയത്തിന് ആണ് ദാനം. (സേലത്തിനു തെക്ക്) ഇത് നിർമ്മിച്ചത് കാടകരാജാവ് ദുർഗ്ഗരാജനാണ്. അതിനാൽ കാടകാഭരണജിനാലയം എന്ന് വിളിക്കുന്നു. അദ്ദേഹത്തിന്റെ അപേക്ഷപ്രകാരമാണ് ദാനം. ആദ്യം തന്നെ അദ്ദേഹത്തിന്റെ കുടുംബത്തെ പറയുന്നുമുണ്ട്. അദ്ദേഹത്തിന്റെ പൂർവ്വികനായ പാണ്ഡരങ്കനാണ് കൃഷ്ണരാജന്റെ കിരണപുരം കത്തിച്ചതെന്നും പറഞ്ഞിട്ടുണ്ട്. (വിജയാദിത്യ 3ന്റെ സൈന്യാധിപൻ). അദ്ദേഹത്തിന്റെ മകൻ നിരവദ്യധവളൻ കാടകരാജാവായി അഭിഷിക്തനായി. മകൻ കാടകാധിപതി വിജയാദിത്യ. അദ്ദേഹത്തിന്റെ മകൻ ദുർഗ്ഗരാജാ. വിജയാദിത്യ 3 ന്റെ ആജ്ഞാപ്തി പാണ്ഡരംഗനായിരുന്നു. കിഴക്കൻ ചാലൂക്യരാജാക്കന്മാർക്ക് കാടകാധിപതി എന്ന

ബിരുദം ഉണ്ടായിരുന്നു. (ഇതിലെ 3 തലമുറക്ക് ഉള്ളപോലെ). അമ്മ 1, അമ്മ 2 ഇവരുടെ ലിഖിതങ്ങളിൽ ആജ്ഞാപ്തിയായി കാടകാധീശ, കാടകേശ, കാടകരാജാ എന്നീ പദങ്ങളെ കാണാമെന്ന് ഫ്ലീറ്റ്. ഈ ബിരുദം മയിലാപൂണ്ടി ലിഖിതപ്രകാരം തലമുറകളായി ഇവർക്ക് ഉള്ള ബിരുദമാണ്. (വളരെ ശ്രദ്ധേയം. കിവക്കൻ ചാലൂക്യരും ധർമ്മപുരി സേലത്തിനു തെക്കുള്ള കാടകരാജാക്കന്മാരും - ചേര, പാണ്ഡ്യ- ഒരേ വംശം . ഇത് നേരത്തേ ഞാൻ സൂചിപ്പിച്ചിരുന്നു). പാണ്ഡ്യരങ്കന്റെ 3 തലമുറ (നിരവദ്യധവള, വിജയാദിത്യ, ദുർഗ്ഗരാജ) അപ്രകാരം വിളിക്കപ്പെട്ടിരുന്നു. ചാലൂക്യഭീമന്റെ ഒരു ഗ്രാന്റിൽ വിജയാദിത്യനെ കാടേയരാജാ എന്ന് പറയുന്നത് കാടകരാജനെന്നതിന്റെ ഗ്രാമ്യപദമാണ്.

കമ്മനാണ്ടുവിഷയത്തിലെ മയിലാപൂണ്ടിയിലെ ഒരു ഗ്രാമിക ദാനം ചെയ്യുന്നതാണ് രേഖ. വടക്ക് ധർമ്മവുരമു, (ധർമ്മപുരിയുടെ തെലുഗുപദം) അതിനു തെക്ക് ജിനാലയം, പടിഞ്ഞാറേ അതിർത്തി കൽവക്കുരുവും ധർമ്മപുരവും ഓങ്കോൾ താലൂക്കിലെ അഡ്ഡങ്കിയിലാണ്. ധര്മ്മാവരത്തെ 2 ലിഖിതങ്ങളിൽ ഒന്ന് ഗുണകേനല്ല (വിജയാദിത്യ 3) കിരണപുരം ദഹിപ്പിച്ചത് ഇവ പറയുന്നു. അഡ്ഡങ്കിലിഖിതം പാണ്ഡുരങ്കനെ പറയുന്നു. കമ്മനാണ്ടു കമ്മരാഷ്ട്രം എന്നും കമ്മകരാഷ്ട്രം എന്നും മറ്റു ലിഖിതങ്ങളിലും പരാമർശിക്കപ്പെടുന്നുണ്ട്. പുരുഷദത്തന്റെ (പുരീശദത്ത) ജഗ്ഗ

യ്യപ്പേട്ട ലിഖിതത്തിലെ കമ്മാകരാത്ത എന്ന പ്രാ കൃതനാമമാണ് പിന്നീട് ഈ പേരിൽ അറിയപ്പെ ട്ടത്. കമ്മാരന്മാരും വർദ്ധനരും ഒരേ പ്രൊഫഷ നാണ് എന്നത് ശ്രദ്ധിക്കണം. ചാലൂക്യന്മാർ ഏറ്റ വും വലിയ നിർമ്മിതികൾക്ക് പേരു കേട്ടവരാ ണെന്നും

1 സത്യാശ്രയവല്ലഭേന്ദ്രന്റെ സഹോദരൻ കുബ്ജ വിഷ്ണുവർദ്ധന 1. എന്ന ചാലൂക്യരാജാവ് വെങ്കി മണ്ഡലം 18 വർഷം ഭരിച്ചു.

2 മകൻ ജയസിംഹ 1 (33 വർഷം)

3 അനുജൻ ഇന്ദ്രരാജന്റെ മകൻ വിഷ്ണുവർദ്ധന 2 .(9 വർഷം)

4 മകൻ മംഗിയുവരാജാ (25 വർഷം)

5 മകൻ ജയസിംഹ 2 (13 വർഷം)

6. അനുജൻ കോക്കിലി (6 മാസം)

7. മൂത്ത ജ്യേഷ്ഠൻ വിഷ്ണുവർദ്ധന 3 അദ്ദേഹത്തെ പുറത്താക്കി (37 വർഷം)

8 മകൻ വിജയാദിത്യ 1 ഭട്ടാരക (18 വർഷം)

9 മകൻ വിഷ്ണുവർദ്ധന 4 (36 വർഷം)

10 നരേന്ദ്രമൃഗരാജാ വിജയാദിത്യ 2 സിംഹത്തിന്റെ ധൈര്യമുള്ളവനായിരുന്നു (48 വർഷം,

**11 മകൻ കലി വിഷ്ണുവർദ്ധന 5 ( ഒന്നര വർഷം)**

**12. മകൻ പരചക്രരാമ വിജയാദിത്യ 3 നോലംബരാഷ്ട്രത്തിലെ മംഗിയെ  വധിച്ചു. ഗംഗകൂടത്തിലൊളിച്ച ഗംഗരെ പരാജയപ്പെട ടുത്തി. വല്ലഭനോടു കൂടിയ ദഹല്ലത്തിലെ സങ്കണനെ ഭയപ്പെടുത്തി(44 വർഷം)**

**13 വിക്രമാദിത്യ 1 ന്റെ അനുജൻചാലൂക്യഭീമ 1 യുവരാജാവ് (30 വർഷം)**

**14 മൂത്ത മകൻ വിജയാദിത്യ 4 (6 മാസം)**

**15  മൂത്ത മൻ അമ്മരാജാ 1 (7 വർഷം)**

**16 അദ്ദേഹത്തിന്റെ ശൈശവം വിടാത്ത മകൻ തൈലനൃപനെ നീക്കി, യുദ്ധമല്ല 1 ന്റെ മകൻ ചാലൂക്യഭീമ 1 (1 മാസം) ഇദ്ദേഹം തൈലന്റെ അമ്മാമനാണ്.**

**17 ചാലൂക്യഭീമന്റെ മകൻ വിക്രമാദിത്യ 2 നെ തൈലപൻ വലിയ ആനപ്പടയും സാമന്തസൈ ന്യുമായി വന്ന് വധിച്ചു. ( 1 വർഷം)**

**18 വിക്രമാദിത്യ 2 മരിച്ചശേഷം രാജ്യം കിട്ടാനാ ഗ്രഹിച്ച യുദ്ധമല്ല, രാജമാർത്താണ്ഡ, കാന്തിക വിജയാദിത്യ, എന്നിവർ 5 വർഷം യുദ്ധം ചെയ്തു. ഇതിൽ രാജമാർത്താണ്ഡൻ വധിക്ക പ്പെട്ടു.** വിജയാദിത്യ 4 ന്റെ മകൻ രാജഭീമ 2 (ചാലൂക്യഭീമ 1 ന്റെ പേരക്കുട്ടി) 12 വർഷം ഭരിച്ചു.

19 അദ്ദേഹത്തിന് ലോകമഹാദേവിയിൽ മഹേശ്വരന് ഉമയിൽ കുമാരനെന്നപോലെ അമ്മരാജാ 2 ജനിച്ചു. താൻ ജനിച്ച് 12ആം വർഷം സംവത്സരം 867(ശകം) മാർഗ്ഗശീർഷം കൃഷ്ണപക്ഷത്രയോദശിക്ക് മൈത്രം (അനുരാധം) നക്ഷത്രം സൂര്യൻ ധനുവിലായിരിക്കെ ഘട(കുംഭ)ലഗ്നത്തിൽ സമ്സ്തഭുവനരാജാ വിഡയാദിത്യ 6 (അമ്മരാജാ 2) എല്ലാ സാമന്തരേയും രാഷ്ട്രകൂടരേയും നിയന്ത്രിച്ചു നിർത്തി കമ്മനാണ്ടുവിൽയത്തിൽ താമസിച്ചു.

ഇപ്രകാരം 19 തലമുറ പറഞ്ഞശേഷം കിരണപുരം ദഹിപ്പിച്ച ധീരനായ പാണ്ഡരങ്കന്റെ മഹത്വം പറയുന്നു മഹേശൻ ത്രിപുരം ദഹിപ്പിച്ച പോലെ അദ്ദേഹം കൃഷ്ണരാജന്റെ കിരണപുരം ദഹിപ്പിച്ചു. കാടകരാജാ നിരവദ്യധവള അദ്ദേഹത്തിന്റെ മകനും കാടകാധിപതി വിജയാദിത്യ അദ്ദേഹത്തിന്റെ പൌത്രനുമാണ്. ചാലൂക്യരുടെ ഭാഗ്യസംരക്ഷണത്തിനുമാത്രം വാൾ ചലിപ്പിക്കുന്ന ദുർഗ്ഗരാജാ വിജയാദിത്യന്റെ മകനാണ്. ഇവരെല്ലാം വെങ്കിമണ്ഡലത്തെ താങ്ങി നിർത്തി.

ധർമ്മപുരിക്ക് തെക്ക് കാടകാഭരണമെന്ന നാമമുള്ള ജിനാലയമുണ്ട്. യാപനീയസംഘത്തിലെ കോടിമാധുവഗണത്തിലുള്ളവനും നന്ദിഗച്ഛത്തെ ചേർന്നവനും ഗണധരന്മാരോട് സദൃശനുമായ ജിനന്ദി എന്ന മുനി അവിടെയാണ്

ജീവിച്ചത്. അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു ദിവാകരമുനി. അദ്ദേഹത്തിന്റെ ശിഷ്യൻ ശ്രീമന്ദിരദേവ പ്രതിഹാര്യശക്തി ലഭിച്ചവനായിരുന്നു. ഇദ്ദേഹം ഭരിക്കുന്ന കാടകാഭരണജിനാലയത്തിന് കാടകരാജാവിന്റെ അപേക്ഷപ്രകാരം ജീർണ്ണോദ്ധാരണത്തിനും പുനരുദ്ധാരണത്തിനും പൂജ, നിവേദ്യം, സത്രം ഇവ നടത്താനും ഉത്തരായനകാലത്ത് മയിലാപ്പൂണ്ടി എന്ന ഗ്രാമകം കരം ഒഴിവാക്കി ഉദകപൂർവ്വം ദാനം ചെയ്തു. അതിർത്തികൾ കിഴക്ക് മൂഞ്ജുയൂരു, തെക്ക് യിനിമിലി, പടിഞ്ഞാറ് കൽവക്കുരു, വടക്ക് ധർമ്മവുരം.  ഇവിടത്തം വയലുകളുടെ അതിർത്തിഃ- കിഴക്ക് ഗോല്ലണിഗുന്തതടാകം. തെക്ക് അതിർത്തിക്കല്ല്, തെക്കുപടിഞ്ഞാറ് അതിർത്തിക്കല്ല്, പടിഞ്ഞാറ് മൽക്കപ്പറ്റു, കോരബോയുതടാകം, വടക്കുപടിഞ്ഞാറ് അതിർത്തിക്കല്ല്. വടക്ക് ദുബച്ചെറുവുതടാകം. വടക്കുകിഴക്ക് കൽവക്കുറുവിന്റെ എവ്വോകച്ചേനുവയലിന്റെ അതിർത്തി.

## വിജയദേവവർമ്മന്റെ  പ്ലേറ്റ്

നരസപ്പൂരിലെ കളക്ടറുടെ ഓഫീസിലുള്ളവ വെങ്കയ്യ ഹുൾട്ടസിന് കൊടുത്തത്. 4 താമ്രപത്രം. സീലിലെ ചിഹ്നം വ്യക്തമല്ല, പുലിയാണെന്ന് സംശയിക്കുന്നു. ലിപി സിംഹവർമ്മ, വിജയനന്ദിവർമ്മ ഇവരുടെ ലിഖിതങ്ങളിലെ

ലിപിക്ക് സദൃശം. ഹിരഹദഹള്ളി പ്ലേറ്റിലെ ലിപിയോടും സാദൃശ്യമുണ്ട്. 20, 3, 10, ഇവ സംഖ്യകളായി ഉണ്ട്. തുടാതെ പേജുകളുടെ ഇടത്ത് 2,3, 4, 5, 6 എന്ന് പുസ്തകങ്ങളിലേതു പോലെ രേഖപ്പെടുത്തിയിട്ടുണ്ട്. ഭാഷ പ്രാകൃതം. അവസാനപ്ലേറ്റിലെ 2 മംഗളശ്ലോകം മാത്രം സംസ്കൃതം. ഗദ്യഭാഗത്തെ പ്രാകൃതം പ്രാകൃത സാഹിത്യത്തിലുള്ളതാണ്. (ചാരുദേവിയുടെ ലിഖിതം പോലെ) പ്രാകൃതസാഹിത്യത്തിലേക്കാളും പ്രാകൃതവും പഴയതുമാണ്. വിജയദേവവർമ്മന്റെ 13ആം വർഷം പൌഷം കൃഷ്ണ പക്ഷം ദശമിക്കാണ് ലിഖിതം. വെങ്കിപുരത്തുനിന്ന് എല്ലൂരയിലെ പ്രജകളോടാണ് ശാസനം. ഗണശർമ്മൻ 20 നിവർത്തനം ഭൂമി എലൂരക്കടുത്ത്, സ്വഗൃഹത്തിനടുത്ത് ഭൃത്യന്മാർക്കുള്ള ഗൃഹത്തിനുള്ള സ്ഥലത്തോടുകൂടി രാജാവിൽനിന്ന് സ്വീകരിച്ചു. രാജാവ് അശ്വമേധയജ്ഞം ചെയ്ത സാലങ്കായനും മഹേശ്വരഭക്തനും മാതാപിതാക്കളുടെ പാദാനുധ്യായിയും ചിത്രരഥസ്വാമിപദാനുധ്യായിയുമാണ്. മഹാരാജാ ചന്ദ്രവർമ്മപുത്രനായ വിധയനന്ദിവർമ്മന്റെ ലിഖിതത്തിലും ഇതേ വിശേഷണങ്ങളുണ്ട്. അത് വെങ്കിപുരത്തുനിന്ന് കുദ്രഹാരത്തിലെ പ്രജകൾക്കുള്ളതാണ്. വെങ്കിപുരത്തിലെ സാലങ്കായനമഹാരാജാക്കന്മാരെന്ന് ഇവർക്ക് പേരുണ്ടാ

യിരുന്നു. ദേവവർമ്മന്റെ ഗ്രാന്റ് പ്രാകൃതത്തി ലാകയാൽ നന്ദിവർമ്മനേക്കാൽ പഴയതാണ്. (നന്ദിവർമ്മന്റെ ഗ്രാന്റ് സംസ്കൃതമാണ്). ഗോദാവരിജില്ലയിലെ എല്ലോരക്ക് അടുത്ത് പെദ്ദവെങ്കിയാണ് സാലങ്കായനരുടെ വെങ്കിപുരം തലസ്ഥാനം. അവിടെ ചിത്രരഥസ്വാമിക്ഷേത്രത്തിൻ അവശിഷ്ടങ്ങൾ 1902ൽ കണ്ടിരുന്നു. അത് സാലങ്കായനമഹാരാജാക്കന്മാരുടെ കുലദൈവതമാണ്. കൊല്ലേരു തടാകത്തിനും ഏലൂരക്കും അടുത്താണ് വിജയനന്ദിവർമ്മന്റെ പ്ലേറ്റുകളും കിട്ടിയത്. പെദ്ദവെങ്കിനിന്ന് 7 മൈൽ ദൂരമേ എല്ലൂരിനുള്ളൂ.

ശിരിവിജയവെങ്കിപുര ചിത്തരതസാമിപാദാനുജ്ജതസ ബപ്പഭട്ടാരകപദഭട്ടസ പരമമഹേസ്സരസ സാലങ്ക്യായനസ അസ്സമേധയജ്ജിനോ മഹാരാജ സിരിവിജയദേവവമ്മസ വയനേന ഏലൂരേ മുലുദപമുഖോ ഗാമോ ഭാനിതവ്വോ ഏതസ്സ ഭ(ഭുര)സഗോത്തസ ഗനസമ്മസ സുന്ദരപദേസംഹി ഭൂമിനിയത്തനാനി വീസം 20 ഘര ത്താനം അധിയമനുസ്സാനെ ദുവഗ്ഗാന യ ഗരത്താനം പരിഹാരരക്കണം സമാനത്തം ഏവം സവ്വപരിഹാരേഹി പരിഹരിതവ്വോ യ വിജയസംവച്ഛരാനി തേരസ 10 3 പൌഷകാല പക്കദശമി 10. ഷഷ്ഠിം വർഷസഹസ്രാനി സ്വർഗ്ഗേ ക്രീഡതി ഭൂമിദാ. ഏച്ഛേത്താ ചാനുമ

ന്താ ച താനി ഏവ നരകേ വസേത്. ബഹുഭിര്
വസുധാ  ദത്താ ബഹുഭിശ്ചാനുപാലിതാ യസ്യ
യസ്യ യദാ ഭൂമി തസ്യതസ്യ തദാ ഫലം

സമൃദ്ധി കളിയാടുന്ന വിജയസ്ഥാനം വെങ്കിപുര
ത്തുനിന്ന് . മുളുദനാൽ നയിക്കപ്പെടുന്ന ഏലൂരു
ഗ്രാമനിവാസികളെ അശ്വമേധം യജിച്ചവനും
സാലങ്കായനനും മഹേശ്വരനും ചിത്തരഥസ്വാമി
യുടെ പദഭക്തനും ബപ്പഭട്ടാരകപദഭട്ടനും ആയ
മഹാരാജാ വിജയദേവവർമ്മൻ ഇപ്രകാരം
അറിയിക്കുന്നു.  ബഭൂരഗോത്രത്തിലെ
ഗണശർമ്മന് 20 നിവർത്തനം ഭൂമി സുന്ദരമായ
പ്രദേശത്ത് , തനിക്ക് ഒരു വീടിനും കാവൽക്കാ
ർക്ക് വീടിനും പകുതി വിളവ് ലഭിക്കുന്ന പണി
ക്കാർക്ക് വീടിനുള്ള ഭൂമിയോടും എല്ലാ ഭോഗ
ത്തോടും കൂടി സംരക്ഷിതമായി ദാനം ചെയ്യു
ന്നു. കരം ഒഴിവാക്കിയാണ് ദാനം. ഭരണത്തിന്റെ
വിജയവർഷം 13, പൌഷത്തിലെ കൃഷ്ണപക്ഷം
ദശമിതിഥി.

## പന്ഥാ  ബനാറസ്  ലിഖിതം

കാശിക്ക് അടുത്ത് കിട്ടിയ 24 വസ്തുക്കളിൽ
ഒന്ന്.8 വരിയുള്ള ശിലാലിഖിതം. ജാൽറാപ
ത്തനിലെ ലിഖിതത്തോട് ലിപിസാമ്യം. വടക്കേ
ഇന്ത്യയിൽ 8ആം നൂറ്റാണ്ടിൽ ഉള്ള ലിപിയാണ്.
ബനാറസിലെ ഭവാനി എന്ന സ്ഥലത്ത് ക്ഷേത്രം

പണിത രേഖയാണ്. 5 ശ്ലോഗം .സ്രഗ്ധര, ശാർദ്ദൂലവിക്രീഡിതം എന്നീ വൃത്തങ്ങളിലാണ്. ആദ്യത്തേത് വാരാണസിയെ പുകഴ്ത്തുന്നു. അവിടത്തെ ഒരു പവിത്രസ്ഥാനം തന്റെ ധ്യാനവേളയിൽ ചന്ദ്രനും കൂടി സന്ദർശിക്കുന്നതാണെന്ന് പറയുന്നു. പാസ്ഥനാമ് ക്ഷേത്രം പണിതത്. ഭവാനിവിഗ്രഹം പ്രതിഷ്ഠിച്ചതും പറയുന്നു.

ഓം സ്വസ്തി!. ഖ്യാത വാരാണസ്യാം ത്രിഭുവന ഭവനാഭോഗചൌരിതി ദൂരാത്സേവന്തേ യാം നിരക്ത ജനനമരണയോർ മോക്ഷശക്വൈത കചിത്താഃ സോ----------------സഗനോ യത്ര ദേവോ വിമുക്താ യാം ദൃഷ്ട്വാ വ്രഹ്മാ(ബ്രഹ്മാ)അപി ച്യുതകലികലുഷോ ജായതേ ശുദ്ധഭാവാ. അസ്യമുത്തുംഗതത്വവ്രതജപനിയമവ്യഗ്രചന്ദ്രാബിജുഷ്ടം ശ്രീമത്സ്ഥാനം പൃഥിവ്യാ....... അത്രാബൂത് പന്ഥനാമാ ശിശുരപി വിനയ വ്യാപതോ ഭദ്രമൂർത്തി ത്യാഗീ ധീരാ കൃതജ്ഞാ പരിലഘുവിഭവോപ്യാത്മവൃത്ത്യാഭിതുഷ്ടാ. ഗംഗാസ്രോതശ്ശുചിശ്രീ. ഹിമഗിരിശിഖരാരോഹവേദാദൃതേംഭാ ഭക്തോ ഭക്ത്യാ ശിവോ മേ പരിഷദപ് ഗുണൈശ്തോഷിതാ യേന നിത്യം. തേനാനേകവിധാനദിക്ഷണശതൈ സംസ്ഥാപിതാര്ത്ഥവ്യയൈ ചണ്ഡീ ചണ്ഡനരോത്തമാംഗ രചിതവ്യാളംബിമാലോത്ക്കടാ. സര്പ്പത്സർപ്പ വിവേഷ്ടിതാംഗ പരശുവ്യാവിദ്ധ ശുഷ്കാമിഷാ ലീലാനൃത്തരുചിർവിലോലനയനാ മൂർത്തിർ

ഭവാന്യാ ശുഭാ. സമഷ്ടപ്യാപി ന തസ്യ തുഷ്ടി രഭവത് യാവദ് ഭവാനീഗൃഹം സുശ്ലിഷ്ടാമല സന്ധിവബന്ധഘടിതം ഘണ്ടാനിനാദോജ്വലം രമ്യം ദൃഷ്ടിഹരം ശിലാ......പ്രാരുദ്ധധ്വജചാമരം സുകൃതിനാ ശ്രേയോർത്ഥിനാ കാരിതം.

ചന്ദ്രപ്രഭയിൽ കുളിച്ച് നിൽക്കുന്ന കാശിനഗര ത്തിലെ വേദവേദാംഗങ്ങൾ പഠിക്കുന്ന ബ്രാഹ്മ ണരുടെ സുന്ദരികളായ ഭാര്യമാരുടെ വ്രതം, പ്രാർത്ഥന, ജപം ഇവകളാൽ മുഖരിതമായ സ്ഥാനത്ത് കുട്ടിയായിരിക്കുമ്പോൾ തന്നെ വിന യാദിഗുണങ്ങളോടുകൂടിയവനും സുന്ദരനും ഔദാര്യവാനും വിവേകിയും കൃതജ്ഞനുമായ പന്ഥൻ ജനിച്ചു. ഉള്ളതുകൊണ്ട് സംതൃപ്തി യോടെ ജീവിച്ചു. ഗംഗാസലിലം കൊണ്ട് പവി ത്രമായ ഹിമാലയത്തിലേക്ക് ആരോഹണം ചെയ്യാതെത്തന്നെ ഭക്തനായ അവനിൽ പ്രസാ ദിച്ച് ശിവൻ സാമീപ്യം നൽകി. വിവേകികൾക്ക് അവന്റെ സാന്നിദ്ധ്യം സന്തോഷം കൊടുത്തു. ഭവാനിയുടെ വിവിധമൂർത്തികളെ പ്രതിഷ്ഠിച്ച ഒരു സമുച്ചയം നിർമ്മിച്ചു. ചണ്ഡനരന്മാരുടെ ഉത്തമാംഗം കൊണ്ടുള്ള മാല ധരിച്ച് സർപ്പങ്ങ ളാൽ ചുറ്റപ്പെട്ട ശരീരത്തോടുകൂടി, പരശുവാൽ പിളർക്കപ്പെട്ട മാസത്തോടുകൂടി ലീലാനൃത്തം ആടുന്നവളായി, വിലോലനയനയായി ഭവാ നിയെ പ്രതിഷ്ഠിച്ച ക്ഷേത്രം നിർമ്മിച്ചു. തൃപ്തി വരാതെ സുശ്ലിഷ്ടമായ വെളുത്ത ശിലകൊണ്ട്

**സന്ധിബന്ധഘടിതമായി, മണിനാദത്താൽ ഉജ്വല മായി, രമ്യവും ദൃഷ്ടിഹരവുമായി ധ്വജചാമരാ ദികളാൽ അലങ്കൃതമായി സുകൃതികൾക്കും ശ്രേയസ്സ് പ്രാർത്ഥിക്കുന്നവർക്കുമായി ഭവാനീ ക്ഷേത്രം നിർമ്മിച്ചു.**

## നഡ്ഡുലത്തിലെ ചാഹുമാനർ

*ശാകംബരിയിലെ ചാഹുമാനരുടെ രണ്ട് വലിയ ലിഖിതങ്ങളുണ്ട്. 1 വിഗ്രഹരാജന്റെ ഹർഷ ലിഖിതം വിക്രമ 1030 എഡി 973 . ഇത് ഗുവാക 1 മുതലുള്ള വംശാവലി തരുന്നു. (വിഗ്രഹരാജൻ വരെ) . 2. സോമേശ്വരന്റെ ബിജൌലി പാറ ലിഖി തം വിക്രമ 1226 എഡി 1170 സാമന്ത മുതൽ സോമേശ്വരൻ വരെ വംശാവലി തരുന്നു. ഇവ കൂടാതെ ചെറിയ ലിഖിതങ്ങളും ഉണ്ട്. വിശാല ദേവവിഗ്രഹ രാജന്റെ ദില്ലി ശിവാലിക്ക് ലിഖി തം (എഡി 1164), ചാഹമാന പൃഥ്വീരാജ 2 ചാന്ദേ ല പരമാർദ്ദിദേവനെ പരാജയപ്പെടുത്തിയ രേഖ (വിക്രമ 1239 എഡി 1182).*

*10ആം നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ ശാകംബ രിശാഖയിൽനിന്ന് പിരിഞ്ഞുപോയി ലക്ഷ്മണ ൻ സ്ഥാപിച്ചതാണ് രാജ്പുത്താനയിലെ ജോധ്പൂർ സ്റ്റേറ്റിലെ നഡ്ഡുലാ അഥവാ നഡ്ഡോൾ ചാഹുമാനശാഖ. എഡി 1161ലെ മഹാരാജാ അൽഹനദേവന്റെ താമ്രപത്രലിഖിതം ഇവരുടേ*

***താണ്. ഇവിടെ 3 ലിഖിതങ്ങളെ ആസ്പദമാക്കി നഡ്ഡൂലശാഖയുടെ വംശാവലി നിർദ്ധാരണം ചെയ്തിരിക്കയാണ്.***

*അൽഹനദേവന്റെ നഡോൽ പ്ലേറ്റ്:- വിക്രമസംവത് 1218. നാഗരി ലിപി. സംസ്കൃതം ഭാഷ. ഞായർ ശ്രാവണത്തിലെ ശുക്ലചതുർദ്ദശി (മഹാചതുർദ്ദശിപർവ്വം) എഡി 1161 ആഗസ്ത് 6. സൂര്യനേയും ഈശാന നേയും (ശിവ) പൂജിച്ച് ബ്രാഹ്മണർക്കും ഗുരുക്കന്മാർക്കും ദക്ഷിണ നൽകി, സന്ദേരക ഗച്ഛത്തിലെ നഡ്ഡൂലമഹാസ്ഥാനത്ത് മഹാവീ രദേവന്റെ ജൈനക്ഷേത്രത്തിന് മാസം തോറും 5 ദ്രമ്മം ഒരു ശുൽക്കമണ്ഡപികയിൽ നിന്ന് (ഇത് നഡ്ഡൂല യിലാണ്) കൊടുക്കണമെന്ന് വിധിച്ചു. നഡ്ഡൂല യിലെ ആദ്യചാഹുമാനൻ ലക്ഷ്മണൻ. മകൻ ബലിരാജാ. അതിനുശേഷം ലക്ഷ്മണന്റെ സഹോദരനും ബലിരാജന്റെ പിതൃസഹോദര നുമായ വിഗ്രഹപാല. അദ്ദേഹത്തിന്റെ മകൻ മഹേന്ദ്ര, മകൻ അനഹില്ല, മകൻ ബാലപ്ര സാദ. സഹോദരൻ ജേന്ദ്രരാജാ, മകൻ പൃഥ്വീ പാല. അദ്ദേഹത്തിന്റെ സഹോദരൻ ജോജ്ജല്ല, മകൻ അൽഹനദേവ.*

*രാജപുത്ര കീർത്തിപാലന്റെ നഡോൾ പ്ലേറ്റ് വിക്രമസംവത് 1218 .2 പ്ലേറ്റ് നാഗരിലിപി സംസ്കൃതഭാഷ. അൽഹനദേവന്റെ പുത്രനാണ് രാജപുത്രി കീർത്തിപാല. ബ്രഹ്മാ, വിഷ്ണു, ശങ്കരന്മാരെ സ്തുതിച്ചശേഷം ജൈന ആർഹതനേയും പുകഴ്ത്തുന്നുണ്ട്. വംശാവലി ശാകംബരിയിൽനിന്ന് ആരംഭിക്കുന്നു. വാക്പതിദേവ, മകൻ ലക്ഷ്മണ, മകൻ ശോഭിത, മകൻ ബലിരാജാ, പിതൃവ്യൻ വിഗ്രഹപാല, മകൻ മഹേന്ദ്ര, മകൻ അനഹില്ല, മകൻ ജേന്ദ്രരാജാ, മകന് ആശരാജാ. മകൻ അൽഹണ, സൌരാഷ്ട്രനൃപനെ തോൽപ്പിച്ചു, അന്നല്ലദേവിയെ വിവാഹം ചെയ്തു. രാഷ്ട്രകൂടവംശത്തിലെ അനഹുല പുത്രിയാണ് ഇവർ. 3 മക്കളാണ് ഇവർക്ക് കേൽഹണ, ജഗസിംഹ, കീർത്തിപാല. മൂത്തവനായ കേൽഹണനെ കുമാരനാക്കി രാജ്യാവകാശം കൊടുത്തു. രാജകുലപ്രകാരം അൽഹണദേവനും കുമാരകേല്ഹണദേവനും* ***നഡ്ഡൂലയിലെ 12 ഗ്രാമം രാജപുത്ര കീർത്തിപാലന് കൊടുത്തു. ശകം 1218 ശ്രാവണം കൃഷ്ണ പക്ഷം പഞ്ചമി തിങ്കളാഴ്ച കീർത്തിപാലൻ സ്നാനം ചെയ്ത് ഗുരുവിനേയും സൂര്യ, മഹേശ്വരന്മാരേയും വണങ്ങി ജൈനമഹാവീരക്ഷേത്രത്തിന് മേൽപ്പറഞ്ഞ പണം , ഭാദ്രപാദം***

***മുതൽ ഓരോ വർഷവും കൊടുക്കാനുള്ള നിയമം ഉണ്ടാക്കി. 12 ഗ്രാമം- നഡ്ഡുലൈഗ്രാമം, സുജേര, ദരിജി, കവിലാദ, സോനാനം, മോരക്കാര, ഹരവന്ദം, മാദാദ, കാനസുവം, ദേവാസുരി, നാദാദ, മൌവാദി.*** *മഹാരാജപുത്ര കീർത്തി പാലനാണ് സ്വഹസ്തത്താൽ ഒപ്പു വെച്ചിരിക്കുന്നത്. നൈഗമവംശത്തിലെ കായസ്ഥ സോദപൌത്രനും ദാമോദരപുത്രനുമായ ശുഭംകരനാണ് എഴുതിയത്. വിക്രമസംവത് 1218 ചൈത്രാദി എഡി 1160 ജൂൺ 25. കാർത്തികാദി 1218 എഡി 1162 ജൂലൈ 28*

*ചാച്ചികദേവന്റെ സുന്ദ മലലിഖിതം വിക്രമ സംവത് 1319*

*ജസ്വന്തപുരത്തുനിന്ന് 10 മൈൽ വടക്കാണ് ഈ കുന്ന്.26 വരി. വൈദ്യൻ വിജയപാലന്റെ മകൻ നാംവസിംഹൻ എഴുതി, സൂത്രധാര ജസ്സപാലപുത്രൻ ജിസരവി കൊത്തിവെച്ചു. നാഗരിലിപി.സംസ്കൃതഭാഷ. .2 ഗദ്യഖണ്ഡിക ഉണ്ട് ബാക്കി പദ്യം. 59 പദ്യനുണ്ട്. (ശ്ലോകം) 12ആം ശ്ലോകത്തിലെ കവിവചനം ഗംഗയെ തുലാസാക്കി, സ്രഷ്ടാവ് സൂര്യചന്ദ്രന്മാരെ ഇരുതട്ടിലുമിട്ട് തൂക്കുന്നതാണ്. ശ്ലോകം 59ലെ ശ്രീകരി സപ്തകവാരി സംഗീതോപകരണമാണെന്ന് പറഞ്ര്‍ിരിക്കുന്നു. ഗുപ്യഗുരു മൂന്നു*

*പ്രാവശ്യം പറയുന്ന പദമാണ്. ഇത് സ്വർണ്ണ കുംഭം, സ്വർണ്ണകലശം ഇവവെക്കുന്നതാണെ ന്നും ചില ക്ഷേത്രങ്ങളിലുള്ളതാണെന്നും പറയുന്നു. കേളി (ഭൂമി) കൂൺ (ഭൂസ്ഫോടം), യുഗളി (മിഥുനം) താംബൂലിയം (അടക്ക) ബന്ധു, ബാന്ധവ (സഹോദര), പിതൃവ്യജ തയാ ബാന്ധവ (പിതൃസഹോദരപുത്രനായ സഹോദരൻ) എന്ന് പ്രത്യേകഅർത്ഥത്തിൽ പദങ്ങളുടെ ഉപയോഗം ഉണ്ട്.*

ഗദ്യം പ്രശസ്തിരൂപത്തിലാണ്. അത് ജൈനക വി ജയമംഗലാചാര്യ എഴുതിയതാണ്. അദ്ദേ ഹം ബഹദ്കച്ഛരത്തിലെ രാമചന്ദ്രശിഷ്യനാണ്. രാമചന്ദ്രൻ ദേവാചാര്യശിഷ്നാണ്. ചാഹമാന ചാച്ചികദേവകാലത്ത് വിക്രമ 1319 വൈശാഖ മാസം എഡി 1262 ആണ് തിയ്യതി. ഋഷി വത്സന് സന്തോഷം തരുന്ന പഴയ ചാഹമാന നെ പൂർവ്വികനായി പറയുന്നു. സുന്ദപർവ്വ, തത്തെ സുഗന്ധാദ്രി എന്നാണ് ലിഖിതം പറ യുന്നത്. ഉദയനസിംഹപത്നി പ്രഹ്ലാദനാ ദേവിക്ക് ചാച്ചികദേവ, ചാമുണ്ഡരാജാ എന്ന് 2 മക്കളുണ്ടായി. തുരുഷ്കരെ അടക്കുകയും സിന്ദുരാജനെ തോൽപ്പിക്കയും ഗുർജ്ജരർക്ക് കീഴടങ്ങാതിരിക്കയും ഉദയസിംഹന്റെ മഹി മയായി പറയുന്നു. ഭാരതം മുതലായ മഹാ

ഗ്രന്ഥങ്ങളിൽ അദ്ദേഹം പണ്ഡിതനായിരുന്നു. ജാവലിപുരത്ത് 2 ശിവക്ഷേത്രം പണിതു. ഭിന്മാലിൽ ഉദയസിംഹദേവന്റെ 3 ലിഖിതം കിട്ടിയിട്ടുണ്ട്. (എഡി 1205, 1218, 1248) അദ്ദേഹത്തിനു ശേഷം ഭരിച്ച ചാച്ചികദേവ ഗുർജ്ജരരാജാ വീരമനെ തോൽപ്പിച്ചു. ശല്യ, സംഗ, നഹര, പാതുക ഇവരെ പരാജയപ്പെടുത്തി. വിരാമ വാഗേല വിരാമദേവനാണ്. വീരധവളപുത്രനും വിശാലദേവന്റെ ജ്യേഷ്ഠനുമാണ് വിരാമ. ജാവലിപുരത്തെ ഉദയസിംഹന്റെ പുത്രീഭർത്താവാണ്. അതായത് ചാച്ചിഗദേവന്റെ സ്വന്തം സഹോദരീഭർത്താവാണ്. അദ്ദേഹം ശ്രീമാലത്ത് കപ്പം കൊടുക്കുകയും, രാമസൈന്യത്ത് വിഗ്രഹാദിത്യദേവനെ പൂജിക്കാനുള്ള ദാനം കൊടുക്കുകയും സ്വർണ്ണകുംഭവും ധ്വജവും അപരാജിതേശ്വരക്ഷേത്രത്തിനു സമർപ്പിക്കയും ചെയ്തു. ഈ ക്ഷേത്രത്തിന് ശാലയും രഥവും രത്നാലംകൃതമായി കൊടുത്തു ചാച്ചികദേവ മണ്ഡപം പണിതു, സുഗന്ധാദ്രി സന്ദർശിച്ചു. അവിടത്തെ ചാമുണ്ടയെ ആരാധിച്ചു. അഘതേശ്വരി എന്ന ആ ദേവിക്ക് . വൈശാഖത്തിലെ അക്ഷയതൃതീയക്ക് വിക്രമസംവത് 1319ന് ബ്രാഹ്മണനാണ് പ്രതിഷ്ഠ നടത്തിയത്. രൂപാദേവിയുടെ ജോധ്പൂർ ലിഖിതം ചാച്ച എന്നാണ് ചാച്ചി

കദേവനെ വിളിക്കുന്നത്. ചാച്ചയെ ചാഹു മാന എന്നും രൂപാദേവിയുടെ ലിഖിതം പറ യുന്നു. ഉദയസിംഹപുത്രനും സമരസിംഹ പൌത്രനും ആണ് ചാച്ചിക. ചാച്ചിഗന്റെ ഭാര്യ ലക്ഷ്മീദേവി രൂപാദേവിയുടെ അമ്മ യാണ്. രൂപാദേവി തേജസിംഹനെ വിവാ ഹം കഴിച്ച് ക്ഷേത്രസിംഹനെന്ന മകനുണ്ടാ യി. എഡി 1284 ൽ മഹാരാജകുല സംയന്ത സിംഹദേവകാലത്ത് അദ്ദേഹം ഒരു കുളവും കിണറും നിർമ്മിച്ചു.

ലുണ്ടിഗദേവന്റെ മൌണ്ട് അബു ലിഖിതം വിക്രമസംവത് 1377 .
അചലേശ്വരക്ഷേത്രത്തിന്റെ വരാന്തയിലെ ചുമ രിലാണ് ഫലകം പതിച്ചിരിക്കുന്നത്. 32 വരി. നാഗരി ലിപി, ഭാഷ സംസ്കൃതം. 29ആം വരിയുടെ അവസാനം വരെ 36 ശ്ലോകമുണ്ട്. ഇത് മഹീധരന്റെ പ്രശസ്തിയാണ്. ബാക്കി ഗദ്യം. അചലേശ്വരക്ഷേത്രം നിർമ്മിച്ച വ്യക്തി യുടെ പ്രശസ്തിക്കുശേഷം ആ ക്ഷേത്രം പുന രുദ്ധരിക്കാനുള്ള ശ്രമത്തെ പ്രശംസിക്കുന്നു. 6-10 വരികളിൽ സൂര്യവംശ, ചന്ദ്രവംശരാജാ ക്കന്മാരുടെ ഭരണം അവസാനിച്ചപ്പോൾ വത്സ ഗോത്രം പുതിയ യോദ്ധാക്കളുടെ വംശത്തെ ചാഹുമാനരെന്ന പേരിൽ സൃഷ്ടിച്ചു അവരി ലെ സിന്ധുരാജൻ മറ്റെല്ലാ കുടുംബങ്ങളേയും ജയിച്ചു എന്ന് പറയുന്നു., ചാഹുമാനവംശാ

വലിയിൽ സിന്ധുരാജനാമം ഇല്ല എന്ന് ഫൂട്ട് നോട്ടിൽ പറയുന്നു, അത് സിംഹരാജനെന്ന തിന് തെറ്റി എഴുതിയതാവാമെന്നും. സിന്ധു രാജവംശത്തിലാണ് ലക്ഷ്മണന്റെ ജനനം. നഡ്ഡുലത്തിലെ വംശം ഇദ്ദേഹത്തിൽ നിന്നാണ്. അദ്ദേഹത്തെ ശാകംബരീമാണിക്യമെന്ന് ലിഖി തം വിളിക്കുന്നത് ശാകംബരീശാഖയിൽനിന്ന് വന്ന ആളായതുകൊണ്ടാണ്. മകൻ ബലി രാജന്റെ പത്രൻ സോഹി (ശോഭിത). ഇതിനു മുമ്പത്തെ ലിഖിതം സോഹിയ ലക്ഷ്മണന്റെ മകനും ബലിരാജാ സോഹിയയുടെ മക നുമാണ്. പിന്നീട് മഹീന്ദു, ജിന്ദുരാജാ, ആശാ രാജ, അൽഹണ, കീർത്തിപാല, സമരസിംഹ ഇവരെ പറയുന്നു. ഇവരുടെ ഇടയിൽ അന ഹില്ലനെ പറയുന്നില്ല., സമരസിംഹന് ഉദയ സിംഹനും മാനവസിംഹനുമാണ് മക്കൾ, മാനവസിംഹന്റെ മകൻ പ്രതാപ, മകൻ വിജാ ത എന്ന ദശസ്യന്ദന, അദ്ദേഹം നാമല്ലദേവി യെ വിവാഹം ചെയ്തു. 4 മക്കൾ. ലാവ ണ്യകർണ്ണ, ലുണ്ട. ലക്ഷ്മണ, ലൂണവർമ്മൻ. ലുണ്ടിഗൻ ചന്ദ്രാവതിയും അർബ്ബുദപർവ്വത വും കീഴടക്കി (അർബുദദിവ്യദേശം) ആ മലയിൽ തന്റെയും രാജ്ഞിയുടേയും പ്രതിമ സ്ഥാപിച്ചു, അചലേശ്വരദേവക്ഷേത്രം പുനരു ദ്ധരിച്ചു പുതുക്കിപ്പണിതു. നിത്യപൂജാദിക ൾക്കായി ഹേതുഞ്ജിഗാരാമം ദാനം ചെയ്തു.

വിക്രമസംവത്സരം 1377 തിങ്കൾ വൈശ്ഖ ശുക്ലാഷ്ടമി ക്ഷയസംവത്സരം മഹാരാജകുല ലുണ്ടിദേവ ചന്ദ്രാവതിയിലെ വൂഹുന്ദഗ്രാമ ത്തിൽ വസിക്കുമ്പോളാണ് ഇത്. എഡി 1321. ഏപ്രിൽ 6. ചന്ദ്രാവതി ഇപ്പോൾ തകർന്നുകി ടക്കുന്ന നഗരാവശിഷടമേ ഉള്ളു. ബാണനദി ക്കരയിൽ സിരോഹിയുടെ തെക്കുകിഴക്കേ അതിർത്തിയിലാണ് പരമാരന്മാരിൽ നിന്നാവ ണം ലുണ്ടിഗ ഇത് കൈക്കലാക്കിയത്.ഹേതു ഞ്ചി (ഇപ്പോൾ ഹേതഞ്ചി) അർബ്ബുദ പർവ്വത ത്തിലെ ചെറിയ ഗ്രാമമാണ്. മഹാരാജാ ലുണ്ടകന്റെ വേറെ 2 ലിഖിതവും മൌണ്ട് അബുവിലുണ്ട്. 1, ചൈത്രം കൃഷ്ണാഷ്ടമി സംവത്സരം 1372 (എഡി 1316 മാർച്ച് 17) 2 മഹാരാജകുല ലുണ്ടക, നാമല്ലദേവിയുടെ പുത്രനെന്ന് പറയുന്നുണ്ട്.

വിമലവസാഹീക അഥവാ വിമലസാഹി യുടെ ക്ഷേത്രം എന്ന് അറിയുന്ന ക്ഷേത്രത്തി ലെ ലിഖിതം മൌണ്ട് അബുവിൽ ഇത് പണി തത് വിക്രമ സംവത് 1088 പ്രാഗ്വാതവംശതി ലകമായ വിമലസാഹിയാണെന്ന് പറയുന്നു. അദ്ദേഹം ചാലൂക്യഭീമദേവന്റെ (ഭീമ 1) ദണ്ഡ പതിയായയാണ് ഇവിടെ താമസിച്ചിരുന്നത്. ഇവരുടെ രാജാവലി - ആമ്പലുകളുടെ ചന്ദ്ര നെപ്പോലെ ആശാരാജനെന്ന രാജാവ് ചാഹു മാനവംശത്തിലുണ്ടായിരുന്നു. നാഡുലനഗര

പതിയായ അദ്ദേഹത്തിന്റെ വംശത്തില് സമരസിംഹനുണ്ടായി. മകൻ മഹനസിംഹഭട്ട, പിന്നെ പ്രതാപമല്ലനുണ്ടായി. മകൻ വിജത, മറാത്തമണ്ഡലം ഭരിച്ചു. അദ്ദേഹത്തിന് 3 മക്കൾ മൂത്തവനാമ് ലൂണിഗ. പിന്നീട് ലുണ്ട ക, ലുംബ. ലൂണിഗന്റെ മകൻ തേജസിംഹ. പിന്നീട് തിഹുനാക. അദ്ദേഹതിന് കവി ദീർഘായുസ്സ് നേരുന്നു. ഇവരെല്ലാം അർബ്ബു ദത്തിലെ ഭരണം ധർമ്മാനുസൃതം നടത്തി. പിന്നീട് ക്ഷേത്രത്തിന് ദാനം നടത്തിയ 2 പേരെ പറയുന്നു. തിങ്കൾ ജ്യേഷ്ഠകൃഷ്ണപ ക്ഷം വിക്രമസംവത് 1378 എഡി 1322 മേയ് 10 ആണ് ലിഖിതകാലം.

ആശാരാജൻ വംശപിതാവുമല്ല, അമരസിം ഹന്റെ പിതാവുമല്ല എന്നത് പ്രധാനം. മാന വസിംഹനെന്നതിന് ഇവിടെ മഹനസിംഹ നെന്നാണ് പറയുന്നത്. ലുണ്ടിഗലിഖിതത്തില് വിജിതന് 4 മക്കൾ, ഇവിടെ 3 മാത്രം. ലൂണിഗൻ ലാവണ്യകർണ്ണനാവണം. ലുംബക ലൂണവർമ്മന്റെ അപരനാമമാകാം. തേജസിം ഹൻ ലൂണിഗപുത്രനാണ് പല ലിഖിതങ്ങളി ലും അദ്ദേഹം എഡി 1331ലാണ് ഭരിക്കുന്നത്. 1336ലെ അദ്ദേഹത്തിന്റെ ലിഖിതം മൌണ്ട് അബുവിൽനിന്ന് കിട്ടിയിട്ടുണ്ട്. വിമലക്ഷേത്ര ലിഖിതം തിഹുനകന്ന് തേജസിംഹനുമായി ബന്ധം വ്യക്തമായി പറയുന്നില്ല. തേജസിംഹ

പുത്രൻ കാൻഹടദേവ ചന്ദ്രാവതി എഡി 1338ലെ ലിഖിതം ഉണ്ട്. ഇതിൽ 4 വേറെ വേറെ ഗ്രാന്റുകൾ ചാഹുമാനരാജാ ശ്രീതേജ സിംഹ , ദേവദാ സ്രീതിഹുനക, രാജശ്രീ കാന്നടദേവ, ചാഹുമാനജാതീയരാജശ്രീ സാമതസിംഹ എന്ന് 4 പേരാണ് ഉള്ളത്. ഇതിൽ തിഹുനക തേജസിംഹനും മകൻ കാന്നടദേവനും ഇടയിലാണ് വരുന്നത്. രണ്ടു പേർക്കും രാജനെന്ന ബിരുദമാണുള്ളത്. ഒരു പക്ഷേ തേജസിംഹന്റെ ഇളയ അനുജനാകാം തിഹുനാകനെന്ന് അതിനാൽ ഊഹിക്കുന്നു. ദേവദാ എന്നത് ദേവര എന്ന സംസ്കൃതപദ ത്തിൽ നിന്നാണ്. (ഭർത്താവിന്റെ അനുജൻ).

ശാകംബരിവാക്പതിരാജന്റെ മകനായ ലക്ഷ്മ ണകാലം എഡി 925-950.വിഗ്രഹരാജന്റെ പിതാവിന്റെ പിതാവാണ് ഇദ്ദേഹം. (എഡി 973 ഹർഷലിഖിതം)

# വംശാവലിഃ




## വരഗുണപാണ്ഡ്യ അംബാസമുദ്രലിഖിതം

താമ്രപർണ്ണിയുടെ വടക്കേ കര തിരുനെൽവേലി ജില്ല. പടിഞ്ഞാറൻ തീരത്തെ തുണിക്കച്ചവടത്തിന്റെ കേന്ദ്രമായിരുന്നു. താമ്രപർണ്ണിക്ക് തെക്കേ കരയിലാണ് കല്ലിടൈക്കുറിച്ചി അവിടെ തുണി ഉണ്ടാക്കുന്ന വ്യവസായം പ്രധാനം. ഇവിടത്തെ തുണിക്കച്ചവടക്കാരായ ബ്രാഹ്മണർ മലബാറിലാണ് പോയി താമസിക്കുക. പ്രധാനക്ഷേത്രമായ എറിച്ചഉടൈയാ

ർക്ഷേത്രം നഗരത്തിൽനിന്ന് വിശാലമായ വയ ലുകളാൽ വേർതിരിക്കപ്പെട്ടിരിക്കുന്നു. ഇടക്കി ടെ നദിയിൽ വെള്ളപ്പൊക്കം ഉണ്ടാകാറുണ്ട്. അംബാസമുദ്രവും അടുത്തുള്ള തിരുവല്ലീശ്വര വും മണ്ണാർകോയിലും പ്രധാനപട്ടണങ്ങളാ യിരുന്നു. ജടാവർമ്മൻ സുന്ദരപാണ്ഡ്യന്റെ ഒരു ലിഖിതത്തിൽ എറിച്ചഉടൈയാർ ക്ഷേത്രം രാജരാജചതുർവ്വേദിമംഗലത്താണെന്ന് പറയു ന്നുണ്ട്. പാമ്ഡ്യഭരണകാലത്ത് ഇവിടെ ഇള ങ്കോക്കുടി അഥവാ ഇളങ്കോയ്ക്കുടി എന്നാണ് അറിയപ്പെട്ടിരുന്നത്.ചോളകാലത്ത് അതു മാറ്റി രാജരാജചതുർവ്വേദിമംഗലമാക്കി. രാജ രാജ 1 നു ശേഷം പാണ്ഡ്യരാജ്യം തന്നെ രാജ രാജമണ്ഡലം ആയി അറിയപ്പെട്ടിരുന്നു.

1904-05ൽ വെങ്കയ്യ എറിച്ചഉടൈയാർ ക്ഷേത്ര ത്തിലെ 8 ലിഖിതം പകർത്തിയെടുത്തു. 2 പാണ്ഡ്യലിഖിതം, 2 ചോളലിഖിതം, 1 ചോള പാണ്ഡ്യലിഖിതം, 2 പിൽക്കാലപാണ്ഡ്യലിഖി തം, 1 രാജനാമമില്ലാത്തത്. പാണ്ഡ്യലിഖിതങ്ങ ളിലൊന്ന് ചോളശിരസ്സെടുത്ത വീരപാണ്ഡ്യന്റേ താണ്. ചോളന്മാർ പാണ്ഡ്യരാജ്യം കയ്യേറുന്ന തിനു മുമ്പാണ് വീരപാണ്ഡ്യകാലം. (വീരപാ ണ്ഡ്യനെ വധിച്ചത് താജരാജചോളന്റെ ജ്യേഷ്ഠ ൻ ആദിത്യകരികാലനാണ്).

ആദ്യപ്രാകാരത്തിലെ നിലത്ത് ഉള്ള ഈ ലിഖിതം വിളക്ക് വെച്ചാണ് വായിച്ചത്, അത്രയും ഇരുണ്ട സ്ഥലത്താണ്. പിന്നീട് വെങ്കയ്യ അപേക്ഷിച്ച പ്രകാരം തിരുനെൽവേലി കളക്ടർ ഈ സ്ലാബ് മദ്രാസ് മ്യൂസിയത്തിലേക്ക് മാറ്റി. തമിഴു ഭാഷ. വട്ടെഴുത്ത് ലിപി. ചില സംസ്കൃതവാക്കുകൾ ഗ്രന്ഥലിപിയിലുണ്ട്. (സ്വസ്തി!, ശ്രീ,അനുഗ്രഹ, ഭട്ടാര, മഹാരാജ, രാജ്യവർഷ) കകാരത്തിന്റെ വില ങ്ങനെയുള്ള വര വളരെ ഹ്രസ്വവും അവ്യക്തവുമാണ്. ഭാസ്കരരവിവർമ്മന്റെ കൊച്ചി, തിരുനെല്ലി പ്ലേറ്റുകളിലുള്ള ചെരിഞ്ഞ രൂപം കകാരത്തിന് കൈവന്നിട്ടില്ല. യകാരരൂപം സ്ഥാണുരവിവർമ്മന്റെ കോട്ടയം പ്ലേറ്റിലും ചില ചോളലിഖിതങ്ങളിലുമുള്ളതല്ലെന്ന് ഹുൾട്ട്സ്. രണ്ടുതരം തകാരം ഉപയോഗിക്കുന്നു. ഇതിലെ സെലുത്തു എന്നതിലെ ത തെക്കേ ആർക്കോട്ട് ജില്ലയിലെ തിരുനാടാർക്കുന്നിലെ പഴയ വട്ടെഴുത്തുലിഖിതത്തിലേതാണ്.ലിപി വെച്ച് വരഗുണപാണ്ഡ്യ ലിഖിതത്തേക്കാൾ ഭാസ്കരവർമ്മന്റെ കൊച്ചി, തിരുനെല്ലി ലിഖിതങ്ങൾ പുതിയതാണെന്ന് വെങ്കയ്യ സ്ഥാപിക്കുന്നു. തെക്കൻ തിരുവിതാംകൂറിലെ ചോളലിഖിതങ്ങളോടാണ് ഭാസ്കരരവിവർമ്മലിഖിതങ്ങൾക്ക് സാമ്യമെന്നും

അതിനാൽ അദ്ദേഹത്തിന്റെ കാലം 10-11 നൂറ്റാണ്ടെന്നും ഹുൾട്ട്സ്.

മഹാരാജാ എന്നതിന് മഹരാജാ എന്ന് ഗ്രാമ്യമായി 2 പ്രാവശ്യം എഴുതിയിട്ടുണ്ട്. സംസ്കൃതത്തിലെ അമൃതു തമിഴിലെ അമുതായിട്ടാണ് സാധാരണ കാണുക. ഇവിടെ അമിദു എന്നും അമൃതു എന്നുമാണ്. പലിശ എന്ന മലയാളം വാക്ക് വരഗുണപാണ്ഡ്യന്റെ തൃശ്ശിനാപ്പള്ളി ഗുഹാലിഖിതത്തിൽ പൊലിശൈ ആണ്. ഇവിടെ പൊലി എന്നേ ഉള്ളു. നൂറു ഇപ്പോഴും മലയാളത്തിലുള്ള പദമാണ്. തമിഴിലും തെലുഗിലും നീറു ആണ്. മലയാളത്തിൽ ഒരു ചുവട് എന്ന് പറയുന്ന ഭാരം സെവിടു എന്നല്ല സെവിത്തു എന്നാണ് 4 പ്രാവശ്യം ഉപയോഗിച്ചിരിക്കുന്നത്. നിയതിക്ക് നിഗതി എന്നല്ല നിശാതി എന്നാണ് എഴുതിയിരിക്കുന്നത്. വേണ്ടിയ എന്നതിന് വേണ എന്നും, കുറുണി എന്നതിന് കുണി എന്നും എഴുതിയിരിക്കുന്നു. 3 പ്രാവശ്യം വരഗുണ പാണ്ഡ്യനാമം ഉണ്ട്. 16ആം ഭരണവർഷം തൊണ്ടൈനാടിലെ പെണ്ണൈനദീതീരത്തെ അരശൂരിലെ ശിബിരത്തിൽ നിന്ന് 290 കാശ് മുല്ലിനാടിലെ ഇളങ്കോക്കുടി തിരുപ്പൊട്ടുടൈയാർ ക്ഷേത്രത്തിനു (എ)റിച്ച ഉടൈയാർ ക്ഷേ

ത്രത്തിന്റെ പഴയ നാമം) കൊടുത്ത രേഖയാണ്. ഗ്രാമസഭ തുക സ്വീകരിച്ചു. സഭാംഗങ്ങൾ ഈശ്വരന് 290 കാളിന്റെ പലിശ കൊണ്ട് പൂജാദികൾ ചെയ്യാമെന്ന് സമ്മതിച്ചു. തൃശ്ശിനാപ്പള്ളി മേലേ ഗുഹാലിഖിതം വരഗുണപാണ്ഡ്യന്റെ 4 ഓ 11 ഓ വർഷം 250ആം ദിനമാണ്. ഇത് കൊടുക്കുമ്പോൾ രാജാവ് തഞ്ചാവൂരിലെ നിയമത്താണ്. വേംബിൽ നഗരത്തിലെ കോട്ട നശിപ്പിച്ച് വന്നിരിക്കയാണ്. ദിണ്ഡിഗലിനടുത്ത് രാമനാഥപുരം (മധുര ജില്ല) ഉള്ള ലിഖിതം മാരൻചടയന്റെ ചോളരാജ്യത്തെ ഇടവയിലേക്കുള്ള യാത്തിരൈ (യാത്ര) പറയുന്നു. തൃച്ചിനാപ്പള്ളി ലിഖിതം മാരൻചടയനെന്നത് വരഗുണപാണ്ഡ്യന്റെ നാമമാണെന്ന് തെളിയിക്കുന്നു. തഞ്ചാവൂരിലെ തില്ലൈസ്ഥാനത്ത് വരഗുണമഹാരാജാവിനു വേണ്ടി മാരൻ ചടയന്റെ ദാനം രേഖപ്പെടുത്തിയിട്ടുണ്ട്. ഇടവയിലേക്ക് യാത്രപോയ മാരൻചടയൻ ചോളരാജ്യം പ്രവേശിച്ച വരഗുണനാണ് രാജേന്ദ്രസിംഹവലനാടിലെ മന്നിനാടിലാണ് ഇടവൈഗ്രാമം. കാവേരിയുടെ വടക്കേ കരയിലാണ്. ഇവിടത്തെ വെംബാവൂർ ഗ്രാമത്തിലാണ് വേംബിൽ കോട്ട. ഇതേ പ്രദേശത്താണ് വരഗുണനും പടിഞ്ഞാറൻ ഗംഗ പൃഥ്വീപതിയും തമ്മിൽ യുദ്ധം നടന്ന

തിരുപ്പുറമ്പിയം. വെംബിൽ കോട്ട തകർത്ത പ്രതികാരമാണ് പാണ്ഡ്യനോട് തിരുപ്പുറമ്പിയത്ത് ചോളർ തീർത്തത്. ഗംഗാവാടിയിലെ രാജാക്കന്മാർ ഇത്രയും തെക്കോട്ട് എന്തിനു വന്നു, പാണ്ഡ്യരുമായി എന്തിനു യുദ്ധം ചെയ്തു എന്നെല്ലാം ആദ്യകാലചരിത്രകാരന്മാർ ചോദിച്ചിരുന്നു. ഇവരാണ് മഹാബലി ഇറാനിൽനിന്ന് കേരളത്തിൽ വന്നു എന്ന് വിശ്വസിച്ചിരുന്നവരും. വിരോധാഭാസം ഇതാണ്.

ഉദയേന്ദ്രം പ്ലേറ്റിലെ വാക്യം- യഃ ശ്രീപുറമ്പിയമഹാഹവമൂർദ്ധ്നി ഘോരഃ വരഗുണം സഹസാ വിജിത്യ കൃത്വാർത്ഥയുക്തമപരാജിതശബ്ദമാത്മപ്രാണത്യയേന സുഹൃദസ്ത്രിദിവം ജഗാമ

സുഹൃത്തായ അപരാജിതപല്ലവന്റെ അപരാജിതനെന്ന നാമം നിലനിർത്താനായി, തിരുപ്പുറമ്പിയം യിദ്ദത്തിൽ ആത്മത്യാഗം ചെയ്ത വീരനായകനെ പുകഴ്ത്തുന്നു. ഉക്കൽ ലിഖിതത്തിൽ ആ ദേശം അപരാജിതചതുർവേദി മണ്ഡലമാണ്.ആംബൂർ ലിഖിതപ്രകാരം ഗംഗ പല്ലവ നൃപതുംഗന്റെ സാമന്തനാണ് പൃഥ്വീപതി 1. അപരാജിതൻ അദ്ദേഹത്തിന്റെ ഉറ്റ സുഹൃത്തായിരുന്നു. (വിജയ അപരാജിത

വിക്രമവർമ്മൻ). ഇദ്ദേഹം നൃപതുംഗന്റെ പിൻഗാമിയാണ്. അപരാജിതനും പൃഥ്വീപതി 1 ഉം തിരുപ്പുറമ്പിയത്ത് പാണ്ഡ്യനെ തോൽപ്പിച്ചു. എന്നാൽ പൃഥ്വീപതി വീരമൃത്യു പ്രാപിച്ചു. തിരുവിലങ്ങാട്ട് പ്ലേറ്റ് (രാജേന്ദ്ര ചോള 1) 49ആം ശ്ലോകം ആദിത്യചോള 1 ന്റെ പ്രശസ്തി പറയുമ്പോൾഃ-

അപരാജിതമപ്യസ്യൌ രണേ ജിതവാൻ പല്ലവമുല്ലസത്ബലം ദയിതാമപി തസ്യ മേദിനീ സ്വവശീകൃത്യ തഥാപ്യഭൂത് കൃതി.

ആദിത്യചോളൻ അപരാജിതപല്ലവനെ തോൽപ്പിച്ച് അവന്റെ ഭാര്യയായ ഭൂമിയെ സ്വന്തമാക്കി. ചോളപല്ലവയുദ്ധത്തിലെ നിർണ്ണായകമായ യുദ്ധം ഇതായിരുന്നു. മധുരജില്ലയിലെ ഐരമലൈ ലിഖിതം വരഗുണപാമ്ഡ്യന്റെ ശകവർഷം 782 ൽ എട്ടാം ഭരണവർഷമെന്ന് പറയുന്നുണ്ട്. കിരീടം ധരിച്ചത് എഡി 862-63. ഇടവൈ ആക്രമണം 972-73. തെക്കൻ പെണ്ണാറിലെ അരശൂരിൽ അദ്ദേഹം ഇരുന്നത് 877-78. ഇതേ വർഷം അവസാനം തിരുപ്പുറമ്പിയം യുദ്ധം. എഡി 880 ൽ അപരാജിതൻ അടുത്ത കിരീടാവകാശിയാണ്. തിരുത്തണിലിഖിതത്തിലെ അദ്ദേഹത്തിന്റെ പരാജയം അദ്ദേഹത്തി

ന്റെ 18ആം വർഷമാണ്. (പല്ലവരെ പരാജ യപ്പെടുത്തിയ ശേഷം ഗംഗന്മാർ ചോളന്മാ രുടെ സാമന്തരായി. ആദിത്യ 1 രാജകേസ രിവർമ്മന്റെ ലിഖിതത്തിൽ മാരമരയരുടെ മകൻ പൃഥ്വീപതി 2 ചോളസാമന്തനാണ്.)

മാണിക്യവാചകർ വരഗുണപാണ്ഡ്യനെ പരാ മർശിച്ചിട്ടുണ്ട്. (തിരുച്ചിറ്റമ്പലക്കോവൈയാ റിൽ 2 പ്രാവശ്യം). 8ആം നൂറ്റാണ്ടിലോ അതിനുതൊട്ടുമുമ്പോ ആണ് മാണിക്യവാചക രുടെ കാലം. 8- 9 നൂറ്റാണ്ടുകളിലാണ് വര ഗുണപാണ്ഡ്യകാലം.

ക്ഷേത്രത്തിന്റെ ആവശ്യത്തിനുള്ള നെല്ലിന്റെ കണക്ക് തരുന്നുണ്ട്. 90 നാഴിയാണ് 1 കലം. 96 നാഴി 1 കുരുണി. 1 കലം 15 കുരുണി, 1 കുരുണി 6 നാഴി എന്നാണ് തഞ്ചാവൂരിലെ ലിഖിതങ്ങളിൽ. ഇവിടെ 2 കലം നെല്ലിന് 1 കാശുവെച്ച്, 290 കാശ് 4 നേരത്തെ നിവേദ്യാ ദികൾക്കാണ്.(580 കലം നെല്ല്) തഞ്ചാവൂരി ൽ 3 കുരുണി 1 കാശിന്. ചോള രാജരാജ 1 ന്റെ കാലത്ത് തഞ്ചാവൂരിലുള്ളതിന്റെ 8 ഇര ട്ടിയാണ് വരഗുണപാണ്ഡ്യകാലത്തെ നിരക്ക്. (എഡി 985-1013 രാജരാജ 1 കാലമാണ്. ) ഉപ്പും വിറകും തഞ്ചാവൂരിലെ നിത്യോപ യോഗവസ്തുക്കളുടെ ലിസ്റ്റിലുണ്ട്. ഇവ വര

ഗുണകാലത്തെ വിലപ്പട്ടികയിലില്ല. . വിജയാ
ലയചോളനും നാഗസ്ത്രീയിലുണ്ടായ മകൻ
ആദിത്യചോളനുമാണ് തിരുപ്പുറംപിയം യുദ്ധ
ത്തിലെ നായകന്മാരായി പാണ്ഡ്യരേയും പല്ല
വരേയും  തുടച്ചുനീക്കി ചോളരാജ്യം സ്ഥാ
പിച്ചത്.

ഒരു നേരത്തെ പൂജാവശ്യത്തിന്:-4 നാഴി
ശുദ്ധമായ അരി( തിരുച്ചെന്നടൈ നെല്ല്)  ഉരി
ചെറുപയറുപരിപ്പ് കുമ്മായത്തിന് (ഗുഡിമ
ല്ലം രാജശേഖരവർമ്മൻ ലിഖിതത്തിൽ കുമ്മാ
യഅമുതിന് എന്നാണ്. പരിപ്പുപ്രഥമൻ)
ഉഴക്ക് ശുദ്ധമായ പശുവിൻനെയ്യ് , ഒരു ഉരി
നല്ല പശുവിൻപാലിൽനിന്നെടുത്ത തൈര്, 4
കദളിപ്പഴം, 1 പലം ശർക്കര, 10 പലം
പച്ചക്കറി കരിഅമൃതിന്, 1 കായ്കറി,
(കുരുമുളകും കടുകും ഇതുണ്ടാക്കാൻ വേണം
.അപ്പക്കായിക്കറിക്ക് പഴയരി,പരിപ്പ്, കടുക്,
ജീരകം, ശർക്കര, നെയ്യ് വേണം). 2 പുളിങ്ക
റി,(പുളിയിട്ടതുങ്കറി. പുളിയും തൈരും
വലിയ പയറിപരിപ്പും കൂടി വേണം)  1
പൊറിക്കറി (വറുത്ത കറി. പച്ചക്കറി
നെയ്യിൽ വറുത്തത്)  , 1 പുഴുക്കുത്തരി, (5
വിധം കറി പുഴുക്ക്), ആഴക്ക് പശുവി
ൻനെയ്യ് വറുത്തിടാനും (തുമി, അഥവാ

പൊടിത്തൂവലിന്. കമ്പന്റെ കാലത്ത് തുമി ഉണ്ടായിരുന്നില്ലത്രെ )പച്ചക്കറികളെ വഴ റ്റാനും, 1 ഉരി തൈർ കൂട്ടുകറിക്ക്, (ഇതിൽ കടലയോ പയറോ ചേർത്ത് പച്ചക്കറി വേ വിക്കുന്നു. അല്ലെങ്കിൽ ഒന്നിലധികം പച്ച ക്കറി വേവിച്ചത്, തൈരിൽ ചില പൊടികൾ ചോർത്തതും കൂട്ട് എന്നു പറയാറുണ്ട്.) 2 സെവിത്ത് കായം, 2 കെട്ട് വെല്ലില(വെറ്റില), 10 അടക്ക, 1 സെവിത്ത് നൂറു താംബൂല ത്തിന്. മഹാക്ഷേത്രങ്ങളിൽ 6 നേരം പൂജ യുണ്ട്. ക്ഷേത്രവലിപ്പം അനുസരിച്ച് 4, 3 , 2 , 1 നേരം പൂജയുണ്ടാവും. സെവിത്ത് എന്ന ത് ചുമട് അല്ല എന്ന് ഇവിടെ കായത്തിന്റെ അളവായി പറയുന്നതിൽ നിന്ന് വ്യക്തമാണ്. ഒരു ചുമട് കായം ഒരു കറിക്കും വേണ്ടല്ലോ.

ആകെ 4 നേരത്തെ ആവശ്യത്തിന്:- 16 നാഴി അരി വെച്ച് 64 കലം ശുദ്ധമായ അരി വർഷത്തേക്ക്. 1 കലം അരിക്ക് 3 കലം നെല്ലുവേണം. ആകെ 192 കലം നെല്ല് വേണ്ടി വരും. ഇപ്രകാരം ഓരോ വസ്തുവിനും കൃത്യമായി കണക്കാക്കിയാണ് നിശ്ചയിച്ചിരി ക്കുന്നത്. ആകെ ഒരു വർഷത്തേക്ക് 580 കലം മെല്ലാണ് കണക്ക്. ഇതിനാവശ്യമായ പണം മഹാരാജാവ് ഗ്രാമസഭക്ക് കൊടുത്തു.

ആചന്ദ്രതാരകം ഇത് നടത്താമെന്ന് സഭ ഉറപ്പ് നൽകി.

വജ്രഹസ്ത 3 മദ്രാസ് മ്യൂസിയം പ്ലേറ്റ് ശകം 984

5 പ്ലേറ്റ് .വൃത്താകൃതിയിലുള്ള സീലിൽ നന്ദി. ഇടത്തുവശത്ത് 2 ധ്വജസ്തംഭവും അവക്കുമു കളിൽ പാത്രവും, വലത്ത് ശംഖവും വിള ക്കുകാലും വാളും. 54 വരി ലിഖിതം. നാഗ രിലിപി വജ്രഹസ്തന്റെ ശകം 979 ലെ നടാ കം ലിഖിതം പോലെയാണ്. ഭാഷ സംസ്കൃ തം. 12 ശ്ലോകം നടാകം പ്ലേറ്റിലേതുതന്നെ. കാമാർണ്ണവ 2 ന്റെ മകൻ വജ്രഹസ്ത 3 യുടെയാണ് ലിഖിതം. ഗുണമഹാർണ്ണവൻ മുതലിള്ള വംശാവലി തരുന്നു. വജ്രഹസ്ത ന്റെ കിരീടധാരണദിനം ഉണ്ട്. മഹേശ്വര ഭക്തനായ പരമഭട്ടാരക മഹാരാജാധിരാജാ ത്രികലിംഗാധിപതി അനന്തവർമ്മ വജ്രഹ സ്തദേവ കലിംഗനഗരത്തിൽ നിന്നാണ് ശാസനം കൊടുക്കുന്നത്. മാതാപിതാക്ക ളുടേയും തന്റെയും ശ്രേയസ്സിനായി വരാഹ വർത്തനിയിലെ താമരച്ചേരു ഗ്രാമം , ചിക്ക ളി വാടകത്തോടും അതിർത്തികളോടും കൂടി ജലം സ്ഥലം അടക്കം യാതൊരു കയ്യേറ്റവും ആരും ചെയ്യാത്ത വിധം ദാനം ചെയ്യുന്നു. ആചന്ദ്രതാരകം, ഉദകപൂർവ്വം അഗ്രഹാര മായി 500 ബ്രാഹ്മണപണ്ഡിതർക്കാണ് ദാനം.

അവർ ഷഡ്കർമ്മവും യജ്ഞവും വേദാദിക ളുടെ അദ്ധ്യയനവും അദ്ധ്യാപനവും ചെയ്യു ന്ന പണ്ഡിതരാണ്. മനു നിശ്ചയിച്ച ധർമ്മപ്രേ കാരം ഇനി വരുന്ന രാജാക്കന്മാരും ഈ ശാസനം അനുസരിക്കണം. ശകം 984 ലെ സൂര്യഗ്രഹണത്തിനാണ് ദാനം. 200 മൂരകം ധാന്യം വിളവുള്ള നിലവും ആചന്ദ്രതാര മായി ദാനം ചെയ്തു.ഇത് കോടീശ്വരക്ഷേ ത്രത്തിലെ ദേവന് ബലി, ചരു, നൈവേദ്യം, ദീപപൂജ ഇവ നിത്യം ചെയ്യാനാണ്. മാത്രമല്ല ക്ഷേത്രത്തിലെ അറ്റകുറ്റപ്പണി അവിടെ താമ സിക്കുന്ന ബ്രാഹ്മണർ ചെയ്തിരിക്കണം. അന ന്തവർമ്മനെന്ന നാമം അദ്ദേഹത്തിന്റെ പൌത്ര ൻ ചോഡഗംഗനെന്നപോലെ വജ്രഹസ്തനും ഉണ്ടായിരുന്നതായി ലിഖിതം കാണിക്കുന്നു.

ഗഞ്ചം ജില്ലയിലെ മുഖലിംഗവും നഗരകട കവും ഉൾപ്പെട്ടതാണ് കലിംഗനഗരം.നിരവധി ഗംഗാലിഖിതങ്ങളിൽ വരാഹവർദ്ധനി ഉണ്ട്. മഹാരാജാ ദേവേന്ദ്രവർമ്മന്റെ ചിക്കകോളേ പ്ലേറ്റിൽ താമരച്ചേരു 300 ബ്രാഹ്മണർക്ക് ദാനം ചെയ്യുന്നു. ചിക്കക്കോളെ പ്ലേറ്റ് ഇന്ദ്രവ ർമ്മൻ (കലിംഗനഗരത്തിൽ നിന്ന് ഗാംഗേയ സംവത് 128 ൽ) മാർഗ്ഗശീർഷപൌർണ്ണമി യിലെ ചന്ദ്രഗ്രഹണത്തിന് ബ്രാഹ്മണർക്ക് ദാനം ചെയ്യുന്നു. മറ്റു ചില ലിഖിതങ്ങ്ഹളിൽ താമരച്ചെരുവഗ്രാമം വാടകസഹിതം ദാനം

എന്ന് കാണുന്നു. വാടകം ചിക്കലിവാടക മെന്നാണ് ഈ ലിഖിതത്തിലുള്ളത്. ച്ക്കക്കോ ളേക്ക് അടുത്താവണം. എഡി 1061-62 ആണ് കാലം. 1061ലെ ജൂൺ 20ന് ഒരു സൂര്യഗ്രഹ ണം ഉണ്ടായിട്ടുണ്ട്. അതിനാൽ അന്നാവണം.

## തലമഞ്ചി പ്ലേറ്റുകൾ വിക്രമാദിത്യ 1 എഡി 660.

**നെല്ലൂർ താലൂക്കിലെ തലമഞ്ചിയിലെ തലമഞ്ചി പ്പാട്ട് വയലിൽ ഉഴുമ്പോളാണ് കിട്ടിയത്. മദ്രാസ് മ്യൂസിയത്തിലേക്ക് മാറ്റി. 3 താമ്രപത്രം. സീലി ലെ നടുവിലുള്ള ചിഹ്നം വ്യക്തമല്ല. വരാഹമാ ണെന്ന് വിചാരിക്കുന്നു. ഭാഷ സംസ്കൃതം. എളസത്തി, കൊൾച്ചുംകോന്റ മുതലായ ഗ്രാമ നാമങ്ങളിൽ ദ്രാവിഡാക്ഷരങ്ങളായ ല, ള, റ ഇവ ഉണ്ട്. 4 അനുഷ്ഠുപ്പ് ശ്ലോകമുണ്ട്. 1 തുടക്ക ത്തിലും 3 അവസാനത്തിലും. ബാക്കി ഗദ്യം. പുലകേശി 1ആമന്റെ പ്രപൌത്രനും കീർത്തിവ ർമ്മ 1ആംമന്റെ പൌത്രനും സത്യാശ്രയപുലകേ ശി 2 ന്റെ മകനുമായ വിക്രമാദിത്യൻ കോൾച്ചും കൊന്റക്ക് വടക്കുള്ള എളസത്തിഗ്രാമം ഗുരുവാ യ ശ്രീമേഗാചാര്യനു ദാനം ചെയ്തു. എഴുതിയ ത് വൈദ്യകുടുംബത്തിലെ വജ്രവർമ്മനാണ്. ഇത് എഡി 660ലാണെന്നത് ചരിത്രപരമായി പ്രധാനമാണ്. വിഷ്ണുവിന്റെ വരാഹാവതാരം ത്തെ സ്തുതിച്ചാണ് ലിഖിതാരംഭം. തന്നോട് യുദ്ധത്തിനുവന്ന വടക്കേ ഇന്ത്യയിലെ ഹർഷവ**

ർദ്ധനനെ പരാജയപ്പെടുത്തി സാക്ഷാൽ പരമേശ്വര, സത്യാശ്രയശ്രീപൃഥ്വീവല്ലഭമഹാരാജാ എന്നാണ് പുലകേശി 2 നെ പറയുന്നത്. വാരാണസി വരെ കീഴടക്കി, കീർത്തി പരത്തിയ കീർത്തിവർമ്മനെന്നു പറയുന്നുണ്ട്. സ്വന്തം വാളും ചിത്രകണ്ഠനെന്ന കുതിരയുമല്ലാതെ മറ്റാരുടേയും സഹായമില്ലാതെ നിരവധി യുദ്ധം ചെയ്തവനെന്ന് വിക്രമാദിത്യനെ പറയുന്നു. മുമ്മുടിച്ചോളരാൽ കയ്യടക്കപ്പെട്ടു വെച്ചിരുന്ന പിതാവിന്റെ സാമ്രാജ്യം മുഴുവനും തനിച്ച് സ്വന്തമാക്കി ഭരിക്കാൻ അദ്ദേഹത്തിനു സാധിച്ചു. മുമ്മുടിച്ചോളകാലത്ത് നഷ്ടമായ ക്ഷേത്രസ്വത്തും ബ്രഹ്മസ്വത്തും തിരിച്ചുപിടിക്കാനും അവർക്ക് കൊടുക്കാനും കഴിഞ്ഞത് അദ്ദേഹത്തിന്റെ ജനപ്രീതി കൂട്ടി. സകല രാജാക്കന്മാരേയും കീഴടക്കി, വിക്രമാദിത്യ സത്യാശ്രയശ്രീപൃഥ്വീവല്ലഭമഹാരാജാധിരാജാ പരമേശ്വരി എന്ന് പേരുനേടിയ അദ്ദേഹം ശ്രാവണത്തിലെ സൂര്യഗ്രഹണത്തിന് ഏലസത്തിഗ്രാമം ഉദകപൂർവ്വം വാസിഷ്ഠഗോത്രത്തിലെ ഗുരു ശ്രീമേഘാചാര്യന് (വേദവേദാംഗങ്ങളും ഉപാംഗങ്ങളും പഠിച്ച ) കൊടുത്തു. തനിക്കും മാതാപിതാക്കൾക്കും ശ്രേയസ്സിനായി ആചന്ദ്രതാരകമാണ് കൊടുത്തത്. വ്യാസവാക്യം ഉദ്ധരിക്കുന്നു:-

ബഹുഭിർവ്വസുധാ ഭുക്താ രാജഭിസ്സഗരാദിഭിഃ
യസ്യ യസ്യ യഥാ ഭൂമിസ്തസ്യ തസ്യ തദാ ഫലം
സ്വദത്താം പരദത്താം വാ യോ ഹരേത

**വസുന്ധരാം ഷഷ്ഠിം വർഷസഹസ്രാനി
വിഹായാം ജായതേ ക്രിമിരിതി .
ശ്രീമേഘാചാര്യാന്വയസ്യ ശാസനം
വൈദ്യാന്വയശ്രീവർച്ചവർമ്മണാ ലിഖിതം.
സ്വസ്ത്യസ്തു ഗോബ്രാരാഹ്മണേഭ്യഃ ശ്രീ**

**എന്ന് അവസാനിക്കുന്നു. എഡി 635-685 വരെയുള്ള കാലത്ത് ഒരു സൂര്യഗ്രഹണമേ ബദാമിയിൽ കാണുന്ന വിധം ഉണ്ടായിട്ടുള്ളു. ഇത് എഡി 660 ജൂലൈ 13 തിങ്കളാഴ്ചയായിരുന്നു . (ശ്രാവണത്തിലെ അമാവാസി). കീർത്തിവർമ്മ 2 ന്റെ പട്ടാടക്കൽ സ്തംഭലിഖിതത്തിലെ എഡി 754ലെ സൂര്യഗ്രഹണം ജൂൺ 25നാണ്. വിക്രമാദിത്യന്റെ 5ആം വർഷത്തെ വിജയഭട്ടാരികാരാജ്ഞിയുടെ ലിഖിതം എഡി 659 സപ്തംബർ 23നാണ്. ഈ ലിഖിതം 6ആം വർഷമാണ്. അതായത് എഡി 654 സപ്തംബർ മുതൽ 655 ജൂലൈ വരെയുള്ള കാലത്താണ് വിക്രമാദിത്യന്റെ ഭരണാരംഭം.**

മാളവത്തിലെ ദേവപാല, ജയവർമ്മൻ ഇവരുടെ മാന്ധാതാ പ്ലേറ്റുകൾഃ-

**മാളവത്തിലെ 300 വർഷകാലത്തെ പരമാരഭരണകാലത്ത് 12 താമ്രപത്രങ്ങളും 3 ശിലാലിഖിതങ്ങളുമാണ് കിട്ടിയിട്ടുള്ളത്. കൂടാതെ ചെറിയ ശിലാലിഖിതങ്ങളും 6 എണ്ണമുണ്ട്. വംശാവലി ഉണ്ടെങ്കിലും വളരെ പ്രധാനമായ ഉദയാദിത്യന്റെ**

പ്രധാനലിഖിതങ്ങളൊന്നും കിട്ടിയിട്ടില്ല. 1904-1905ലാണ് ദേവപാല, ജൈതുംഗിദേവ (ജയ വർമ്മൻ 2) ഇവരുടെ ലിഖിതങ്ഹൾ ലഭിച്ചത്.

സംവത് 1292ലെ ദേവപാലന്റെ മാന്ധാതാ പ്ലേറ്റുകൾഃ-നർമ്മദാദ്വീപിലെ നിമാർജില്ലയിലെ മാന്ധാതാദ്വീപിൽ സിദ്ധേശ്വരക്ഷേത്രത്തിലാമ് 1905ൽ ലഭിച്ച ഈ ലിഖിതം. ഇപ്പോൾ നാഗ്പൂർ മ്യൂസിയത്തിലാണ് 3 പ്ലേററുകളുണ്ട്. സീലിൽ ഗരുഡനാണ്. 80 വരിയാണ് ലിഖിതം. നാഗരി ലിപി സംസ്കൃതഭാഷ. 1 മുതൽ 17 വരെയുള്ള വരി സംഖ്യയിട്ടിരിക്കുന്നതിനാൽ എല്ലാ സംഖ്യകളും ലിഖിതത്തിലുണ്ട്. 28, 34, 49, 50 വരികളിൽ അര എന്ന സംഖ്യ രണ്ട് വരയിട്ട് സംഖ്യ എഴുതുന്ന രീതിയിലാണ്.
വാതാഭ്രവിഭ്രമം ഇദം വസുധാധിപത്യം എന്ന് എല്ലാ പരമാരലിഖിതങ്ങളിലുമുണ്ട്. അതുപോലെ കമലദലാംബുലോലം എന്ന് സംസാരജീവിതത്തിന്റെ ക്,ണികത പറയുന്ന ശ്ലോകവും എല്ലാത്തിലുമുണ്ട്. ഗദ്യവും പദ്യവും ഉണ്ട്. ശംഹലാതമസമന്വിത എന്ന് ശംഹലാതമം എന്ന നികുതി വേറെ എവിടേയും കാണുന്നില്ല. (ഹകാരം പകാരമായി ഉച്ചരിക്കുന്ന സ്ഥലത്ത് ഇത് ശംപളാതമം എന്ന് പറയും. ശമ്പളം ഇതിൽനിന്ന് ഉണ്ടായ വാക്കായിരിക്കാം. അത് നികുതിയല്ല)

ഭോജദേവ, ഉദയാദിത്യ,നരവർമ്മ, യശോവർമ്മ
ൻ, അജയവർമ്മൻ വിന്ധ്യവർമ്മൻ, സുഭടവ
ർമ്മൻ, അർജ്ജുനവർമ്മൻ, ദേവപാലൻ എന്നാ
ണ് വംശാവലി.  വിന്ധ്യവർമ്മനും സുഭടവർമ്മ
നും ഗുർജ്ജരരുമായി യുദ്ധത്തിലായിരുന്നു.
ശത്രു പിട് ച്ചടക്കിയ ധാരാപുരി വിന്ധ്യവർമ്മ
നാണ് തിരിച്ചുപിടിച്ചത്. അർജ്ജുനവർമ്മൻ
അനാഹിലപാടകത്തിലെ ചാലൂക്യവംശത്തിലെ
ഗുർജ്ജരരാജാവ് ജയസിംഹനെ തോൽപ്പിച്ചോടി
ച്ചു. അർജ്ജുനവർമ്മനുശേഷം മാൾവ ഭരിച്ച
ദേവപാലന്റെ വംശം ധാരയിലെ മഹാകുമാരക
ലക്ഷ്മണദേവ, മകൻ ഹരിശ്ചന്ദ്ര, മകൻ ഉദയവ
ർമ്മദേവ ഇവരുടേതാണ്. വരി 21 ഹരിശ്ചന്ദ്ര
ദേവന്റെ മകനാണെന്ന് പറയുന്നുണ്ട്. (അവസാ
നവരി ജൈതുംഗിദേവപുത്രനായ ദേവപാല
നെന്നാണ് താനും. )മഹാകുമാര ഉദയവർമ്മന്റെ
സഹോദരനാണ് ഹരിശ്ചന്ദ്രദേവ.
ഉദയവർമ്മന്റെ എഡി 1200ലെ പ്ലേറ്റുകൾ കിട്ടി
യിട്ടുണ്ട്. ദേവപാലനെ മഹാകുമാരക എന്നല്ല
മഹാരാജാധിരാജാ എന്നാണ് വിളിക്കുന്നത്.
മാള വത്തിലെ 2 പരമാരകുടുംബങ്ങളിൽ
ഒന്നാണ് ഇവരുടേത്. ദേവപാലന്റെ 2 ലിഖി
തങ്ങൾ 1229, 1232 ലാണ്.

ദേവപാലൻ രാജഭൃത്യരേയും ബ്രാഹ്മണരേയും പട്ടകില മുതലായ ജനങ്ങളേയും വിളിച്ച് മഹവാദാ പ്രതിജാഗരണകത്തിലെ സതാജുന ഗ്രാമം ചന്ദ്രഗ്രഹണത്തിൻ നാളിൽ ഭാദ്രപദ പൌർണ്ണമിക്ക് 1292 ശകം രേവാനദിയിൽ സ്നാനം ചെയ്ത് ശിവ, വിഷ്ണുക്ഷേത്രങ്ങളിൽ ദർശനം നടത്തി, മാഹിഷ്മതിയിൽ വസിക്കുന്ന കാലത്താണ് ദാനം ചെയ്തത്. പട്ടകിലയിലെ വാസികൾക്ക് ദാനം ചെയ്ത ബ്രാഹമണരുടെ കയ്യില്നിന്ന് നികുതി വാങ്ങരുതെന്ന് പറയു ന്നുണ്ട്. ക്ഷേത്രത്തിലെ വിളവു ഒഴികെ മറ്റെല്ലാം അവർക്ക് ഉപയോഗിക്കാം. വ്യാഴ്ഴ്ചയാണ് ദാനം.

ചൈത്രാദി വിക്രമവർഷം 1282 വെള്ളി , സൂര്യോദയശേഷം 10 മണിക്കൂറും 50 മിനുട്ടും (30 ആഗസ്ത് 1224 )

ചൈത്രാദി വിക്രമസംവത് 1282 ചൊവ്വ 19 ആഗസ്ത് 1225

കാർത്തികാദി വിക്രമസംവത് 1282 തിങ്കൾ സപ്തംബർ 1226

ഈ മൂന്നു ദിനവും വ്യാഴാഴ്ചയല്ല. എഡി 1225 ആഗസ്ത് 19 ചൊവ്വാഴ്യ എന്നതിന് വ്യാഴം എന്ന് തെറ്റി എഴുതിയതാവാം എന്ന് നിഗമനം. 32 ബ്രാഹ്മണർക്ക് മുപ്പത്തിരണ്ടര ഭാഗമാക്കിയാണ്

ദാനം. 26 പേർക്ക് ഓരോ ഭാഗം വീതം. 3 പേർക്ക് അര ഭാഗം വീതം. 2 പേർക്ക് ഒന്നര ഭാഗം. മഹാരാജപണ്ഡിതന് 2 ഭാഗം. ഗോത്രം, പ്രവരം,അഛൻ, മുത്തശ്ശൻ, വന്ന രാജ്യം ഇവ തരുന്നുണ്ട്. ഇവർ വന്ന സ്ഥാനങ്ങൾ മഹാവനം, മഥുര, ത്രിപുരി, അകോല, മുത്ര, ദിണ്ഡ്വാനക, മുട്ടവാത്തു (മുക്തവാസ്തു) ഹസ്തിനാപുരം, തക്കാരി, ആശ്രമസ്ഥാനം, സരസ്വതീസ്ഥാനം ഇവയാണ്. എല്ലാവരും വിദ്വാന്മാരും പണ്ഡിതരുമാണ്. മഹാസന്ധിവിഗ്രഹി മഹാപണ്ഡിത കവി  ബിൽഹണന്റെ അനുമതിയോടെ ഗാജഗുരു മദനൻ എഴുതി. ബിൽഹണൻ വിന്ധ്യഭൂപതിയുടെ (വിന്ധ്യവർമ്മൻ) സന്ധിവിഗ്രഹിയായിരുന്നു.  അർജ്ജുനവർമ്മന്റെ ഗ്രാന്റിലും ഇദ്ദേഹത്തിന്റെ പേരുണ്ട്. അർജ്ജുനവർമ്മൻ 1211-1215 വരെയാണ് ഭരിച്ചത്.

ലിഖിതാരംഭം ധർമ്മം, ചന്ദ്രൻ, പരശുരാമ, രാമ, യുധിഷ്ഠിരൻ  , ശ്രീകൃഷ്ണൻ ഇവരെ പുകഴ്ത്തുന്നു. പിന്നീടാണ് പരമാരവംശാഭരണമായ ഭോജദേവനെ പറയുന്നത്. ബ്രാഹ്മണസംരക്ഷണത്തിന് അർഘ്യം കയ്യിലെടുത്ത ദേവപാലനെ ദാനവരെ ശിക്ഷിക്കാനായ്  അവതരിച്ച ദേവപാലകനായ ശ്രീകൃഷ്ണനോട് താരതമ്യം ചെയ്താണ് ലിഖിതം അവസാനിക്കുന്നതും.

## ജയവർമ്മൻ 2 വിക്രമസംവത് 1317

2 പ്ലേറ്റ്. മാന്ധാതാദ്വീപിന് മറുവശം ഗോദപുര യിൽ നിന്ന് (നര്മ്മദക്ക് തെക്ക് നീമാർ ജില്ല). ചിഹ്നം ഗരുഡൻ, താഴെ സ്വഹസ്തോയം മഹാ രാജസ്യ എന്നുണ്ട്. ഗരുഡൻ മനുഷ്യരൂപത്തിൽ മുട്ടുകുത്തിയിരിക്കുന്നു. ഇടത്തോട്ട് ചെരിഞ്ഞി രിക്കയാണ്. തല മാത്രം വലത്തോട്ട്. 4 കൈ. അകത്തെ 2 മാറത്ത് കൂപ്പിയിരിക്കുന്നു. മറ്റു രണ്ടും ഇരുവശത്തും ഉയർത്തി പിടിച്ചിരിക്കു ന്നു. ഇടത്തെ കയ്യിലെ നാഗത്തിന് പക്ഷിത്തല. നാഗരി ലിപി. സംസ്കൃതം ഭാഷ. വ എന്നതിന് വ എന്നും ബ എന്നും മാറ്റി മാറ്റി ഉപയോഗി ക്കുന്നു. 1-23 ശ്ലോകം വംശാവലി. 25-27 വാതാഭ്ര വിഭ്രമം ഇദം വസുധാധിപത്യം എന്നാരംഭി ക്കുന്നു. 42-48 അഞ്ച് മംഗളശ്ലോകങ്ങളും മറ്റുമാ ണ്. അവസാനം ഇതി കമലദലാംബു വിന്ദുലോ ലം എന്ന ശ്ലോകമുണ്ട്. 50-52 ലിഖിതം എഴുതി യവരുടേയും മറ്റും പേരാണ്. 25- 28ലെ വാക്യം അസ്മാഭി ...ഗംഗാദേവപാർശ്വാത്....ഗ്രാമോയം ത്രിഭ്യോ ബ്രാഹ്മണാഭ്യോ ദാപിത എന്നത് ശ്രദ്ധേ യമാണ്. ഞങ്ങള് ഈ ഗ്രാമം 3 ബ്രാഹ്മണർക്ക് ഗം ഗാദേവനെക്കൊണ്ട് കൊടുപ്പിച്ചു എന്നാണ്. ഭോജദേവൻ മുതൽ ദേവപാലൻ വരെ വംശാവ ലി തരുന്നു. ദേവപാലൻ ദേവലോകം പ്രാപിച്ച ശേഷം , യുവാവായ നാരായണനെപ്പോലെ ഉള്ള വനും ശത്രുക്കളുടെ യമനുമായ ജൈത്തുംഗദേവ

ൻ ഈ രാജ്യം ഭരിച്ചു എന്നു കൂടി ചേർത്തിട്ടു ണ്ട്. അദ്ദേഹവും സ്വർഗ്ഗം പൂകിയപ്പോൾ അനുജ ൻ ജയവർമ്മൻ രാജാവായി. ജൈത്തുംഗ ദേവ പാലന്റെ മകനും ജയസിംഹ 2 അനുജനുമാണ്. ആശാധരന്റെ ധർമ്മാമൃതത്തിൽ ദേവപാലപു ത്രൻ ജൈത്തുംഗ ഭരിക്കുമ്പോൾ എഡി 1243 ഒക്ടോബർ 19നാണ് പൂർത്തിയാക്കിയത്. എഡി 1256 ആഗസ്ത് 28ലെ രാഹ്ഘട്ട് ലിഖിതത്തിൽ ജൈത്തുംഗദേവന്റെ പേരുണ്ട്. അത് ജയസിംഹ ദേവനാണ് ജൈത്തുഗദേനല്ല എന്ന് കണ്ണിങ്ങാം. എഡി 1255 ജനുവരി ഗ്വാളിയോര് ഉദയ്പൂർ ലിഖിതത്തിൽ ജൈത്തുംഗദേവന്റെ ഭരണമെന്ന് പറയുന്നുണ്ട്. ഈ ലിഖിതം 1243ൽ ജൈത്തുംഗ ദേവനും 1260-61ൽ അനുജൻ ജയവർമ്മനുമാണ് ഭരിക്കുന്നതെന്നതിന് തെളിവു തരുന്നു.

മണ്ഡപദുർഗ്ഗത്തിൽ താമസിക്കുമ്പോൾ, മഹൌദ പത്തകത്തിലെ വദൌദ ഗ്രാമം അദ്ദേഹം ബ്രാഹ്മ ണർക്ക് കൊടുക്കുന്നു. അഥവാ പ്രതിഹാര ഗംഗ ദേവനെക്കൊണ്ട് 3 ബ്രാഹ്മണർക്ക് കൊടുപ്പിക്കു ന്നു. സംവത്സരം 1317 ആഗ്രഹായണം (മാർഗ്ഗ ശീർഷം) ശുക്ലപക്ഷം ഞായർ, പൂർവ്വാഷാന ക്ഷത്രം ശൂലയോഗം നർമ്മദയുടെ  തെക്കേ കരയിൽ രേവാ,കിലസംഗമത്തിൽ കുളിച്ച് പഞ്ചപൂജ ചെയ്ത്, അമരേശ്വരക്ഷേത്രത്തിൽ വെച്ചാണ് 6 ഭാഗമാക്കി വിഭജിച്ച് ഗ്രാമം ദാനം ചെയ്തത്. (6 വന്ദകം) 4 വന്ദകം അഗ്നിഹോത്രി മാധവശർമ്മന് കൊടുത്തു. അദ്ദേഹം ദ്വിവേദ

വേദന്റെ പൌത്രനും പാഠകഹരിശർമ്മന്റെ
പുത്രനും ഭാർഗ്ഗവഗോത്രവും മാദ്ധ്യന്ദിനശാ
ഖയും, നവഗ്രാമത്തിൽനിന്ന് വന്നവനും ആണ്.
ഒരു വന്ദന ചതുർവ്വേദ ജനാർദ്ധനന്കൊടുത്തു
ദ്വിവേദലിമദവപുത്രനും ദ്വിവേദലാഹുവിന്റെ
പൌത്രനുമായ അദ്ദേഹം ഗൌതമഗോത്രം ആശ്വ
ലായനശാഖ, തക്കാരി നിന്ന് വന്നവൻ. ഒരു
പാദം (ഭാഗം)ദ്വിവേദ ധർമ്മദേവശർമ്മനു
കൊടുത്തു. ദീക്ഷിതദിവാകരപുത്രനും,
ദീക്ഷിതകേകുപൌത്രനുമാണ്. ഭരദ്വാജഗോത്രം,
മാദ്ധ്യന്ദിനശാഖ ഘടാവുശരി നിന്ന് വന്നു.
(ഘടൌശരി) 1317 ജ്യേഷ്ഠ ശുക്ലപക്ഷം ഏകാദശി
വ്യാഴം മണ്ഡപദുർഗ്ഗത്തിലാണ് രാജശാസനം
രേഖയാക്കിയത്. പണ്ഡിതമാലാധരൻ എഴുതി
വ്യാകരണപണ്ഡിതൻ ശാബ്ദികആമദേവ
(ഗോസേകശിഷ്യൻ) പരിശോധിച്ച്  രദൂതക രൂപ
കാര കുഞ്ഞട രേഖപ്പെടുത്തി. മഹാപ്രധാന
രാജാ അജയദേവൻ. 1260 നവംബർ 7 ന് ദാനം.
1261 മേയ് 12 ന് ലിഖിതം രേഖപ്പെടുത്തി. മണ്ഡ
പദുർഗ്ഗം മണ്ഡോഗാർഹ് (മാണ്ഡു). പിപിലിന
ഗർ പ്ലേറ്റുകളും (അർജ്ജുനവർമ്മന്റെ) ഇവിടെ
നിന്നാണ്. മാഹവ്വദാ പ്രതിജാഗരിക എന്നും
മാഹവ്വദപട്ടക എന്നും പറയുന്നത് ഒരേ സ്ഥലമാ
ണ്. വടൈദ (ബുറുദിലെ) സതജനക്ക് 3 മൈൽ
വടക്കുകിഴക്കാണ്. പരമാര യശോവർമ്മന്റേ
യും ലക്ഷ്മീവർമ്മന്റെയും ലിഖിതങ്ങൾ അവി
ടെ നിന്ന് കിട്ടിയിട്ടുണ്ട്. മാന്ധാതാദ്വീപിനടുത്ത്

**നർമ്മദയുടെ തെക്കേ കരയിലാണ് അമരേശ്വ രക്ഷേത്രം. രേവയും കപിലയും ചേരുന്ന കപി ലതീർത്ഥം കപിലസംഗം എന്ന് അറിയുന്നു. ചന്ദ്ജില്ലയിലെ നവഗാമസ്ഥാനം എന്ന് പറയു ന്നു. നവഗ്രാമം കേരളത്തിലുമുണ്ട്. കേരളമൂ ഷകരാജാക്കന്മാരും മാന്ധാതാദ്വീപിലെ മാഹി ഷ്മതിയിൽ നിന്ന് വന്നവരാണല്ലോ. ഘടൌഷരി സ്ഥാനം വടക്കേ ഇന്ത്യയിൽ ഇല്ല. ഘടം അഥവാ കുടനാട്ടിലെ ഔഷധീസ്ഥാനത്തിലെ നവഗ്രാമ സ്ഥാനം കേരളത്തിലുണ്ട്. ആ വിദ്യാസ്ഥാനത്തു നിന്ന് വന്ന ബ്രാഹ്മണനെന്നത് ശ്രദ്ധേയം.**

## ഭാനുദേവകാലത്തെ കങ്കർ ലിഖിതം ശകം 1242

കാങ്കറിലെ ഒരു സ്കൂൾ വരാന്തയിലെ കല്ലിലാണ് കിട്ടിയത്. ദിവാനും സിതാലക്കും ഇടയിലുള്ള ജീർണ്ണാവശിഷ്ടങ്ങൾക്കിടയിൽ നിന്ന് കൊണ്ടുവന്നു.ദേവനാഗരിലിരി, സംസ്കൃതഭാഷ. ആദ്യവും അവസാനവും ഒഴികെ എല്ലാം പദ്യം. 8 ശ്ലോകമുണ്ട്. 6 എണ്ണം ശാർദ്ദൂലവിക്രീഡിതം, ആദ്യവും അവ സാനവും ഓരോന്ന് വീതം സ്രഗ്ദ്ധരയും അനുഷ്ടുപ്പും. കാകൈരയിലെ ഭാനുദേവന്റെ മന്ത്രി നായകവാസുദ്വന്റെ പ്രശസ്തിയാണ്. അദ്ദേഹം മഹാദേവന് 2 ക്ഷേത്രവും പ്രാദേ ശികമായി ആരാധിക്കുന്ന വയലിലെ ദേവന് ഒരു ക്ഷേത്രവും 2 കുളവും ഗോപുരവാതി

ലോടുകൂടിയ നിർമ്മിതിയും ഉണ്ടാക്കി. ശകം 1242 രൌദ്രസംവത്സരം ജ്യേഷ്ഠ കൃഷ്ണപക്ഷ പഞ്ചമി ചൊവ്വ എഡി 1320 മേയ് 27 ആണ് തിയ്യതി. മന്ത്രിയുടെ വംശാവലി 4 തലമുറ യും രാജാവിന്റെ വംശാവലി 7 തലമുറയും തരുന്നുണ്ട്. വാസുദേവന്റെ പൂർവ്വികർ ആനയെ പിടിക്കുന്നവരായിരുന്നു. എന്നാൽ കങ്കറിൽ കാട്ടാനകളില്ല. കൈകരമുഖ്യന്മാരുടെ വംശാവലി- സിംഹരാജ. വ്യാഘ്രരാജ, വോപദേവ, കൃഷ്ണ, ജൈത്രരാജാ, സോമച ന്ദ്ര, ഭാനുദേവ. ചന്ദ്രവംശജരാണ്. അവനീശ, നൃപ, ധരണീധര, ഭൂപാല മുതലായ നാമങ്ങ ളാലാണ് വിളിക്കുന്നത്. കാങ്കറിൽ നിന്ന് കിട്ടിയ 2 താമ്രപത്രം പമ്പാരാജന്റേതാണ്. അദ്ദേഹത്തെ സോമവംശാന്വയപ്രസൂതമഹാ മാണ്ഡലിക എന്ന് വിളിക്കുന്നു. ഇദ്ദേഹത്തോ ട് ബന്ധപ്പെട്ടവരാണ് കാങ്കർ രാജവംശം. സോമവംശികൾ വളരെ പുരാതനമായ വംശ മാണ്. അവർ ഒറീസയിലെ ജഗന്നാഥപുരി യിൽ നിന്നാണ് കാങ്കറിലേക്ക് വന്നത്. അവിട ത്തെ രാജാവ് കുഷ്ഠരോഗം ബാധിച്ച് സിം ഹാസനം നഷ്ടപ്പെട്ടതായും രോഗം മാറാനായി സിവഹയിലേക്ക് (കാങ്കറിനടുത്ത്) വന്ന് അവിടെ അരുവിയിലെ വെള്ളച്ചാട്ടത്തിൽ കുളിച്ച് രോഗം മാറിയതായുമാണ് പറയുന്ന ത്. പിന്നീട് അവർ അവിടെ വംശം സ്ഥാപി ച്ച് രാജാക്കന്മാരായി. റൈപൂർ ജില്ലയിലെ

ധംതാരി തഹ്സീലിലാണ് സിവഹ. ആദ്യതല സ്ഥാനമായ സിവഹയിൽ ജീർണ്ണിച്ച രാജധാനികളും ക്ഷേത്രങ്ങളും (അവശിഷ്ടം) ഉണ്ട്. ഭാനുദേവകാലത്തിനു മുമ്പേ കക്കൈരയിലേക്ക് തലസ്ഥാനം മാറ്റിയിട്ടുണ്ട്. കൈക്കരേ നൃപഭാനുദേവനഗരേ എന്നത് ഇതിനു തെളിവാണ്. കൈക്കരേ ശ്രീ ജൈത്രരാജോ ഭവാത് എന്നും ഉണ്ട് ജൈത്രരാജന്റെ പൌത്രനാണ് ഭാനുദേവ. അതിനാൽ ഭാനുദേവന് 600 വർഷം മുമ്പേ തലസ്ഥാനം കൈക്കരേയിലേക്ക് മാറിയിട്ടുണ്ട്. ാസുദേവൻ ഉണ്ടാക്കിയ 2 കുളം ദിവാൻ, സിതാലാ തടാകങ്ങളാണ്. ഇവയുടെ ഇടയിലായി ക്ഷേത്രാവശിഷ്ടങ്ങൾ ഇപ്പോഴും കാണാം. ലിഖിതത്തിലുള്ള ക1ടികാബന്ധം സിതാലാതടാകത്തിനടുത്തുള്ള സിതാലാദേവിയുടെ ചെറിയ ക്ഷേത്രമാണ്. ദിവാൻ തടാകം മന്ത്രിയുടെ തടാകമായി അറിയുന്നു തടാകമെന്നാണ് ബന്ധമെന്നല്ല ഇതിനെ വിളിക്കുന്നത്.. ഒരു അരുവിയെ തടഞ്ഞുവെച്ചാണ് ഈ തടാകം ഉണ്ടാക്കിയിരിക്കുന്നത്. കണ്ഡികാബന്ധം എന്നത് അത് കണ്ഡിക കൊടുത്ത് നിർമ്മിച്ച അണക്കെട്ടാണെന്ന് കാണിക്കുന്നു.കണ്ഡിക എന്നാൽ കവിടി, കപർദ്ദിക. ഇതായിരുന്നു ആ പ്രദേശത്തെ നാണ്യം. പമ്പരാജദേവന്റെ ലിഖിതത്തിൽ തങ്ക ഖനനം ചെയ്തിരുന്നതായി കാണുന്നു. 2 , 4 കവിടി കൊടുത്ത് പണി

ചെയ്യിപ്പിക്കുന്നത് സാധാരണ ആയിരുന്നു. 1873ൽ ഫിഷർ ചില പഴയ ക്ഷേത്രങ്ങൾ കണ്ടതായി പറയുന്നു. അതിൽ മഹാദേവ ക്ഷേത്രത്തിനു മുന്നിൽ ഗോപുരവും ബിജക്കും കണ്ടു. പ്രതോലിയോടു കൂടിയ പുരതോഭദ്ര വും ഡോ വോഗൽ കാണുകയുണ്ടായി. ഇത് നല്ല ഉയരമുള്ളതായിരുന്നു. കുടെ പടികളും ഉണ്ടായിരുന്നു. പരതോഭദ്രം ഇപ്പോളില്ല. സർവ്വതോഭദ്രമായി 4 വാതിലുള്ള വീടുകളെ പ്പോലെ (നാലുകെട്ട്) കാണുന്നുണ്ട്. കൈക്കര പുരതോഭദ്രത്തിന് പ്രതോളിയോടുകൂടിയ ഗോ പുരം പണിതത് വാസുദേവനാണ്. ധാർമ്മിക നും ഇഷ്ടാപൂർത്തങ്ങൾ പ്രജാക്ഷേതതൽപര നായി നിർവ്വഹിക്കുന്നവനും ശാസ്തരവി ചാരധൌതമനസ്കനും ധർമ്മാവതാരവും എല്ലാമായ ഭാനുദേവന് നാഗദലോപജീവന ജനസ്ഫീതേഭയന്നായകനായ വാസുദേവനാണ് മന്ത്രി. ശ്രീദാമോദരസൂനു ഉജ്ചലയശസ്സ് പോ ലൂപ്രജാനായക, അദ്ദേഹത്തിന്റെ തനയൻ സ്വഭാവസരസൻ ഭീമൻ, അദ്ദേഹത്തിന്റെ മകൻ ശ്രീവാസുദേവൻ. (ദാമോദര, നായക പോലു, ഭീമ, വാസുദേവ ഇതാണ് മ്ന്ത്രിവം ശാവലി).ലിഖിതം എഴുതിയത് ശക്തികുമാ രൻ,

## അമ്മരാജാ 2 വിന്റെ വന്ദ്രം പ്ലേറ്റുകൾ

കൃഷ്ണജില്ലയിലെ ഭീമാവരം താലൂക്കിൽ വന്ദ്രം ഗ്രാമത്തിലെ ബുദ്ധരാജു വെങ്കടരാജു വിന്റെ വീടിനു പിന്നിലെ മുറ്റത്തുനിന്ന് കിട്ടി. 5 പ്ലേറ്റുകൾ വൃത്താകൃതിയുള്ള സീലിൽ ശ്രീത്രിബുവനാങ്കുശ എന്നുണ്ട്. അതിന്നു മുകളിൽ ഇടത്ത് വരാഹം , താഴെ പുഷ്പം. വരാഹത്തിനു മുകളിൽ സൂര്യനും വിലിനു പിന്നിൽ ചന്ദ്രക്കലയും മുന്നിൽ അങ്കുശവും ഉണ്ട്. പഴയ തെലുഗുലിപി. ഭാഷ സംസ്കൃതം. ഗദ്യവും പദ്യവും ഉണ്ട്. കിഴക്കൻ ചാലൂക്യ അമ്മരാജാ 2 വിന്റെ വെശാവലിയോടെ ലിഖിതാരംഭം. അദ്ദേഹത്തിന്റെ എലവറ്റു ഗ്രാന്റിലെ വംശാവലിയാണ് ഇവിടേയും. വിക്രമാദിത്യന് (1) യുവരാജാ എന്നും കൊല്ലബിഗന്ധ എന്നും 2 പ്രാവശ്യം നാമം കാണുന്നു. 7 ശ്ലോകത്തിൽ അമ്മരാജനെ പ്രശംസിക്കുന്നു. (പദങ്കലൂരു ഗ്രാന്റിലുള്ള വര്കൾ). കിരീടധാരണസംബന്ധമായ 2 ശ്ലോകം മയിലാപൂണ്ടി ഗ്രാന്റിലുള്ളതാണ്. വാന്ദ്രം പ്ലേറ്റിലുള്ള ലിഖിതം വേറെ ഒരു അമ്മരാജാ ലിഖിതത്തിലുള്ളതാണ്. അമ്മരജാ 2 സമസ്തഭുവനാശ്രയ ശ്രീവിജയാദിത്യ(6) മഹാരാജാധിരാജ പരമേശ്വരി പരമഭട്ടാരക മാതാപിതാക്കളുടെ പദാനുധ്യായിയാണ്. രാഷ്ട്രകൂടകന്മാരും സാമന്തരും ഗ്രാമവാസികളും പാവുനവാരജില്ലയിലെ 12 ഗ്രാമമുഖ്യരും (പ്രാന്തോരു) വിളിച്ചുകൂട്ടിയാണ് രാജാവ്

ശാസനം പുറപ്പെടുവിക്കുന്നത്.
മിത്രായുഗോത്രത്തിലെ തുർക്കായപെദ്ദിയ
രാവിപ്പറ്റു എന്ന വലിയ ഗ്രാമത്തിലാണ്
വസിച്ചിരുന്നത്. അദ്ദേഹത്തിന്റെ മകൻ
വിജയാദിത്യ പൌത്രൻ തുർക്കിയയജ്വാൻ .
അദ്ദേഹത്തിന് കണ്ടമാംബയിൽ കുപ്പണയ്യ
ജനിച്ചു. അദ്ദേഹം അമാത്യ, സാമന്ത എന്നീ
ബിരുദങ്ങളുള്ളവനാണ്. അദ്ദേഹത്തിന്റെ
നാമം വിപ്രനാരായണനെന്നാണ്. ദ്രാക്ഷാരാമ
ത്തിലെ ശിവക്ഷേത്രം അദ്ദേഹം പണിയിച്ച
താണ്. കുപ്പണാമാത്യന് താന്ദേരുഗ്രാമം അ
ഗ്രഹാരമായി ദാനം ചെയ്തു. പ്രാന്തോരുസമീ
പത്ത് ബെട്ടിപൂണ്ടി ഗ്രാമവും (പാവുനവാര
വിഷയത്തിലെ) സ്വർണ്ണവും , നികുതികളി
ല്ലാതെ അഗ്രഹാരമാക്കി കൊടുത്തു.
ആജ്ഞാപ്തി കാടകരാജാ, കവി മഹാഭട്ട,
ലിഖിതം എഴുതിയത് ജോണ്ടാചാര്യ.

## മഥുരയിലെ സിംഹത്തൂണിലെ ലിഖിതങ്ങൾ

മഥുരയിലെ താണ ജാതിക്കാരുടെ സ്ഥലമായ
സീതലയിൽ ഒരു അൾത്താരയുടെ സോപാന
ത്തിൽ പുതഞ്ഞതാണ് അശോകസ്തംഭം കണ്ട
ത്. ഡോ ഭഗവാൻലാൽ ഇന്ദ്രാജിയുടെ മരണ
ശേഷം ഇത് ലണ്ടനിലേക്ക് കൊണ്ടുപോയി,
ബ്രിട്ടീഷ് മ്യൂസിയത്തിലെ ബുദ്ധിസ്റ്റ് റൂമിൽ
വെച്ചു. പ്രാകൃതത്തിലാണ്. സത്രപ രജുലന്റെ
പട്ടമഹിഷിയുടേതാണ് ആദ്യലിഖിതം. മറ്റുള്ള

വയിൽ മഥുരസത്രപകുടുംബത്തിലെ ആളുക ൾ, മറ്റു സ്ത്രപർ, ബുദ്ധമതഗുരു, (ബുദ്ധില, ബുദ്ധദേവ) എന്ന സർവ്വാസ്തിവാ ദികളുടെ ആചാര്യൻ,(മഹാസാംഘികരുടെ എതിർസം ഘം)ഇവ കാണുന്നു.

സത്രപ രജുല, മകൻ സത്രപ സുദാസ ഇവരു ടെ നാണ്യങ്ങളും ലിഖിതങ്ങളും മഥുരയിൽനി ന്ന് കിട്ടിയിട്ടുണ്ട്. അർത്താസിന്റെ മകൻ കരമോസ്ത(ഖരവോസ്ത)യെ കണ്ണിങ്ങാം പറ യുന്നുണ്ട്. സത്രപ കുസുലാ പാദിക (ലിയക്ക കുസൂലക) തക്ഷശില പ്ലേറ്റിലുള്ളത് മോഗരാ ജാവിന്റെ 78ആം വർഷമാണ്. വടക്കെ ഇന്ത്യ യിലെ ക്ഷത്രപരാജ്യത്തിലെ വ്യക്തികളാണ് ഇവരെല്ലാം. ശകസ്ഥാനമാണ് ഇവരുടെ സ്ഥാനം. ദാരിയസ്സിന്റെയും അലക്സാന്ററുടേ യും കാലത്ത് ശകന്മാർ സൈസ്താനത്തിൽ വസിച്ചിരുന്നു.

ഖർഹ(ഖര) ഓസ്ത (ഓഷ്ട്ര) ഇവ കൂടിയ ഖരോഷ്ട്ര, ഖഹരത, ക്ഷഹരാത, ക്ഷത്രപാലന എന്നീ വാക്കുകൾ അവ.യുടെ അർത്ഥം കൃത്യമായി സൂചിപ്പിക്കുന്നു. മിഹിര മിത്രനാ ണ്. സൂര്യനാമമാണ്. മേവകി അഥവാ മൌവക, മൌക മോഗ എന്നത് മൂഷകവംശ നാമമാണ്. (മാവുസ്). കാലൂയി, കാമുത്തോ ഇവക്ക് ഇന്ത്യൻ, പേഴ്സ്യൻ മിശ്രമായ ഉച്ചാരണമാണ്. നൌലുദോ (നൌരുദോ)

പുതിയ വളർച്ചയാണ്. ഖല എന്ന പദം ഖലമ, ഖല സാമുസോ എന്നീ പദങ്ങളിൽ കാണുന്നു.

രജുലകുടുംബം- രജുലനും മക്കൾ ഖരഓ സ്തനും (യുവരാജാ രാജ്ഞി അഹൂഹോ ലയുടെ മകൻ), സുദാസനും (സത്രപനായി പ്രഖ്യാപിച്ച വ്യക്തി) ഖലമനും (കുമാരൻ) മകൾ ഹനയും.

വേറെ 5 രാജവംശീയർഃ- കാലൂയി, നൌലുദോ, കാമൂലോ, ആയിമിസ, ഖലസ്സമുസോ. മിത്രങ്ങളായ സത്രപർ കുസുലാ പാഡികനും മേവകി മീയികനും ക്രോണിനനും ഖര്ദസനും തച്ചിലനും (രച്ചില).

ബുദ്ധിലനെന്ന ആചാര്യൻ , ബുദ്ധദേവനെന്ന ആചാര്യൻ. തിയ്യതി ഇല്ലാത്ത ലിഖിതങ്ങ ളാണ്. മോഗന്റെ തക്ഷശില പ്ലേറ്റ് 7ആം വർഷം എന്നത് ബിസി 120ലെ.യാണെ ന്ന് വിചാരിക്കുന്നു. (മൂഷകവംശത്തിന്റെ ബിസി 120ലെ ലിഖിതം)

1.മഹാച്ചത്രവസ രജുലസ അഗ്രമഹേശ്രിയസ്യ കോമുസാദിത്തേ ഖരഓസ്തസ യുവരാണാ മത നഡതിസിയാക്കസ (മാതാനന്ദതിസിയകസ)

സധമത്ര അബുഹോലേ പിത്രമഹി പിസ്പസ്രിയ ഭ്രാത്രാ ഹയുആരണ സദ ഹനദിത്ര അത്രഊരേണ ഹോരകാപ

രിവരേണ ഇസേ പ്രദ്ധവിപ്രതേസേ നിസീമേ ശരീര പ്രതിതിവിതോ ഭക്രവതോ ശകമുനിസ ബുദ്ധസ മകിതേഹിരയ സസ്പേ ഭുസവേതി ....തുവ ച സഘരമ ച ചതു ദിശേസ സഗസ സർവ്വസ്തിവതന പരിഗ്രഹേ

ആയാസി കോ മൂസ(ഷ)പുത്രി, ക്ഷത്രപ രജുലപട്ടമഹിഷി, ഖരോസ്ത, നന്ദസി അകസ ഇവരുടെ അമ്മ, തന്റെ അമ്മ അബൂഹോല യോടും അമ്മയുടെ അമ്മ പിസ്പസിയോടും ഭ്രാതാവ് ഹയ്വാരയോടും തന്റെ മകൾ ഹനയോടും , വീട്ടുകാരോടും ഹാരകക ളോടും (അന്തഃപുരസ്ത്രീകൾ) കൂടി ഒരു സ്മാരകം സ്തൂപത്തിനകത്ത് സ്ഥാപിച്ചു. മനസ്സിൽ ഇത് എന്നേക്കും ശാക്യമുനി ബുദ്ധന് സ്മാരകമാവട്ടെ. സ്തൂപവും സംഘാരാമവും സർവ്വാസ്തിവാദികളുടെ സംഘത്തിന്റേതാണ്.

വംശാവലിഃ

1 പിസ്പസി

2. ആയസി കോ മൂസയും അബുഹോലയും

3. രണ്ട് മക്കൾ രജുലനന്ദസി അകസിയും ഹയൂരായും

4. രജുലക്ക് ഖരോഷ്ടയും ഹനയും.

2. മഹചരത്രവസ രജുലസ പുത്ര സുദാസേ ഛത്രവേ ( മഹാക്ഷത്രപ രജുലന്റെ പുത്രൻ സുദാസ)

3. കാലൂയി അവരജോ (അനുജനായ കാലൂയി)

4. നൌലുദോ (നൌലുദ)

5. ഖരഓസ്തോ യുവരായാ ഖലമസ കുമാര മജ കനിത്ത സമനമോത ( യുവരാജാ ഖരഓസ്ത, കുമാര ഖലമാസ, ഏറ്റവും ഇളയ മജ)

6 കാമുലോ (കാമുലോ)

7 ക്രകരിത (ക്രകാരിത)

8 ബുധിലസ നക്രരാസ (ബുദ്ധിലസ നാക്രരശ)

ഭിക്കുസ സർവ്വാസ്തിവാതസ (നാകരരാജാ ബുധിലന്റെ ഭിക്ഷു സർവ്വാസ്തിവാദന്റെ)

9 മഹചരത്തവസ്യ കുസുലസ പതികസ മേവകിസ മിയികസ ഛത്തവസ്സ പൂയേ (മഹാഛക്രപ കുശലന്റെ പതികന്റെ , മേവകമിയികന്റെ പരിശുദ്ധിക്കായി പൂയദിനം മരിച്ച പിതൃക്കളുടെ ദിനമാമ് ബൌദ്ധർക്ക്) സർവ്വാസ്തിവാദം പരിഗ്രഹിച്ച വർക്കായി.

10 ഛത്രവേ സൂദിസേ ഇമോ പധ്രവി പ്രതേശോ

11 വെയഅർഹുദീർണ്ണ കധവരോ ബുസപ രോ കധവരോ വിയാ

12 വിയ ർവ്വാ പലിഷ്തേ ന നിസിമോ കരീത നിയ്യാതിതോ

ബ്യൂളർ വേയഉദിനോ കധവരോ ബുസപരോ കധവരോ വേഗതീർണ്ണോ (സ്കന്ധവാരോ) എന്ന് വായിച്ചു. സൈന്യം സമ്പത്തിനുവേണ്ടി വേഗത്തിൽ വന്നു എന്ന് അർത്ഥം പറഞ്ഞു. പക്ഷേ സ്കന്ധാവരം സൈന്യമല്ല. ഒരു ശിബി രമാണ്. ബുസ എന്നതിന് ധനം (സമ്പത്ത്) എന്ന അർത്ഥം പറയുന്നതും സംശയാസ്പ ദമാണ്. വിയത്തിന് ആകാശമെന്ന് അർത്ഥമു ണ്ട്. അപ്പോൾ വേഗം എന്ന് പുതിയ അർത്ഥം കൊടുക്കേണ്ട ആവശ്യവുമില്ല. പലിഷ്തേ എന്നത് ബ്യൂളർ പുലിഷ്തേ എന്നാമ് വായിക്കുന്നത്.

13 ഖലസാമുസോ (കലസാനുസോ)

ആയാര്യസ്സ ബുധദേവസ്സ ഉത്താവേന ആയിമിസ (ആചാര്യ ബുധദേവന്റെ ഉത്ഥാനത്തിന് . മൃത്യുവിന് ശേഷമുള്ള ഉത്ഥാനമോ, ബോധി കിട്ടിയ ഉത്ഥാനമോ

എന്ന് പറയുന്നില്ല. ആയിമിസ എന്നത് ദാനമാണ് എന്ന് പറയുന്നു.

14 ഗുഹവിഹാരേ (ഗുഹാവിഹാരത്തിൽ)

15 ധമ്മദാനം (ധർമ്മദാനം)

16 ആയാര്യസ ബുദ്ധിലസ നാക്രരാസ്സ ഭിക്കുസ സർവ്വാസ്തിവാതസ പാഗ്രാന മഹാസംഘ്യാനാം പ്രാമണാവിതവേ ഖലൂലസ്സ

(സർവ്വാസ്തിവാദാചാര്യൻ ബുദ്ധിലനെന്ന നഗരഭിക്ഷുവിന് മഹാസാംഘികരെ പ്രമാണപൂർവ്വം തോൽപ്പിക്കാനായി ജ്ഞാനം കൈമാറാനുള്ള പാഠശാല ധര്മ്മദാനം ചെയ്തു എന്ന് മനസ്സിലാക്കാം. മഹാസാം ഘികർ സർവ്വാസ്തിവാദത്തിന് എതിരാണ്. അവരെ പ്രമാണത്തോടെ വാദിച്ച് തോൽപ്പി ച്ച് സർവ്വാസ്തിവാദം നില നിർത്താനാണ് ഈ പാഠശാല

17 സർവ്വബുദ്ധാനപൂയ ധമ്മസ പൂയ സംഘസ പൂയ (മൺമറഞ്ഞ സർവ്വ ബുദ്ധന്മാരുടേയും , ധർമ്മത്തിന്റേയും സംഘത്തിന്റേയും വിമലീകരണത്തിന്.

18 സർവ്വസ ശക്രസ്താനസ പൂയേ ( എല്ലാ ശക്രസ്ഥാനവും വിമലീകരിക്കുന്നതിന്) ശക്ര സ്താനം എന്നതിനെ ശകസ്ഥാനം എന്ന് വായിക്കുന്നത് കാണുന്നു, സർവ്വസതാനാം

സ്ഥാനമായ ധർമ്മചക്രസ്ഥാനമെന്നതിനെ ശകസ്ഥാനമെന്ന് വായിച്ചിരിക്കുന്നു.

19 കർദാസ്സ ഛത്രവസ്സ (കർദാസ് എന്ന സത്രപന്റെ)

20 രത്തച്ചിലസ്സ കൌണ്ഡിന്യസ്സ (രാഷ്ട്രശിലയിലെ -തക്ഷശില- കൌണ്ഡിന്യന്റെ

ഇവ എല്ലാം ചേർത്തുവെച്ച് വായിച്ചാലേ അർത്ഥം ലഭിക്കുകയുള്ളു.

മൌണ്ട് അബു വിമലക്ഷേത്രലിഖിതം വിക്രമസംവത് 1378

കസിൻസിന്റെ 298 ലിഖിതങ്ങളിൽ 148 ആദിനാഥഋഷഭക്ഷേത്രത്തിൽ നിന്നാണ്. ഇത് വിമലനാണ് നിർമ്മിച്ചത്. 97 തോദപാലൻ നിർമ്മിച്ച നേമിനാഥക്ഷേത്രത്തിലും 30 അചലേശ്വരക്ഷേത്രത്തിലും 13 മറ്റു സ്ഥലങ്ങളിലുമാണ്. 126 എണ്ണം ഡേറ്റ് തരുന്നു അതിലെ ഏറ്റവും പഴയത് എഡി 1062ലെയാണ്. അത് ചാലൂക്യ ഭീമദേവ 1 ന്റെ മന്ത്രിയുടേതാണ്. എറ്റവും പുതിയത് എഡി 1728ലാണ്.

വിമലന്റെ ഋഷഭക്ഷേത്രം (വിമലബസതി) പ്രാഗ്വാദവംശത്തിലെ വിമലനാണ് പണിതത്. അദ്ദേഹം 13 സുൽത്താന്മാരുടെ കൊടി മുറിച്ചാണ് അർബ്ബുദം പിടിച്ചത്. ചാലൂക്യഭീമദേ

വന്റെ അർബ്ബുദത്തിലെ ദണ്ഡപതിയായിരുന്നു. തനിക്ക് ക്ഷേത്രം പണിയാനാവശ്യമായ ഭൂമി മുഴുവനും സ്വർണ്ണനാണ്യം പതിച്ചാണ് അദ്ദേഹം ബ്രാഹ്മണരിൽ നിന്ന് ഭൂമി വാങ്ങിയത്. ഇതിന് എഡി 1031ലാണ് (വിക്രമ 1088) 18 കോടി 53 ലക്ഷം (185300000) ഇതിന് ചെലവായി. 1288ലാമ് ലുണിഗബസതി പണിതത്. രണ്ടും മ്ലേഛന്മാർ തകർത്തു, പിന്നീട് വിക്രമ സംവത് 1378ൽ മഹനസിംഹപുത്രൻ ലല്ലനും (ലാലിഗ) ധനസിംഹപുത്രൻ വിജഡനും വിമലബസതി പുതുക്കിപ്പണിതു. ചന്ദസിംഹനെന്ന വ്യാപാരിയുടെ പുത്രൻ പെത്തഡനാണ് തേജപാലന്റെ ലൂണിഗബസതി പുതുക്കിപ്പണിതത്. ഓം ആചന്ദ്രാർക്കം നംദതാദേശസംഘധീശ ശ്രീമാൻ പെത്തദാ സംഘയുക്താ. ജീർണ്ണോദ്ധാരണം വസ്തുപാലസ്യ ചൈത്യേ. തേനേയേനേഹാർബ്ബുദാദ്രൌ സ്വസാരൈ.

വിമലക്ഷേത്രത്തിലെ ഇടനാഴിയിലെ പാർശ്വഭിത്തിയിലെ കറുത്ത ശിലയിലെ ലിഖിതം 30 വരിയുള്ളതാണ്. ചിലയിടത്ത് അക്ഷരങ്ങൾ മാഞ്ർും നഷ്ട്ടമായും ഉണ്ട്. ഇത് ജീര്ണ്ണോദ്ധാരണകാലത്തെ ലിഖിതമാണ്. നാഗരിലിപി. സംസ്കൃതഭാഷ. ഓം ശ്രീഅർബുദതീർത്ഥപ്രശസ്തിർ ലിഖ്യതേ . (തുടക്കം) മുതൽ 9ആം വരിയിലെ അഥ രാജാവലി വരെ , വരി

30ലെ കാലം ഇവ പദ്യമാണ്. 42 ശ്ലോകമു ണ്ട്. ബ, വ എന്നീ അക്ഷരങ്ങൾക്ക് വേറെ വേറെ ലിപി ഉണ്ടെന്നത് വളരെ ശ്രദ്ധേയമാ ണ്. ഷഢ്ഋതവ എന്നതിന് ഷഡർത്തവ എന്ന് പ്രയോഗിക്കുന്നത് വൃത്തം ഒപ്പിക്കാനാണ്. വദാന്യ എന്നതിന് വദാജ്ഞ എന്നാണ്. (ജ്ഞാ നശക്തി, ന്യാനശക്തി പോലെ.) രജപുത്താന യിലും കർണ്ണാടകദേശത്തും ജ്ഞ, ന്യ ഇവ ഒരുപോലെ ഉച്ചരിച്ചിരുന്നതായി ചൂണ്ടിക്കാട്ടു ന്നു. ലാലിഗ(ലല്ല)നും വിജഢനും മാതാപിതാ ക്കളുടെ ശ്രേയസ്സിനായി ആദിനാഥഋഷഭന്റെ ക്ഷേത്രം (വിമലബസതി) പുനരുദ്ദരിച്ചതാമ് ലിഖിതത്തിലെ വിഷയം. 1-123 വരി അർബ്ബുദപർവ്വതപ്രശസ്തി. അംബികയും ശ്രാമാതായും ഇവിടയാണ് വസിക്കുന്നതെന്ന് പറയുന്നു. 1088 ൽ വിമലൻ പണി കഴിച്ച തിനെപ്പറ്റി ചരിത്രവും പറയുന്നു. 14-23 വരി രാജാവലിയാണ്. 24-38 പുനരുദ്ധാരണം ചെയ്തവരുടെ പരമ്പരയാണ്. 30-42 വരി പുനരുദ്ധാരണശേഷം പ്രതിഷ്ഠ നടത്തിയ ആത്മീയഗുരുവിന്റെ പരമ്പരയും അദ്ദേഹം പുനപ്രതിഷ്ഠ നടത്തിയ ദിവസവും പറയു ന്നു.

അർബ്ബുദപർവ്വതത്തിലാണ് വസിഷ്ഠന്റെ ഹോമകുണ്ഡത്തിൽനിന്ന് പരമാരൻ ജനിച്ചത്. ആ വംശത്തിലാണ് കാൻഹഡദേവൻ. ദണ്ഡു

രാജൻ പിൻഗാമിയായി വന്നു. അദ്ദേഹം ചന്ദ്രാവതിയിലെ മുഖ്യനായിരുന്നു. ചാലൂക്യ ഭീമദേവ 1ആമന് കപ്പം കൊടുക്കാതെ അദ്ദേഹത്തിൽനിന്ന് രക്ഷപ്പെടാനാണ് ധാരാനഗരത്തിലെ ഭോജനെ അഭയം പ്രാപിച്ചത്. (കർണ്ണാടകവംശം ധാരാനഗരത്തിലെത്തിയ ചരിത്രം) ചാലൂക്യഭീമന്റെ ദണ്ഡപതി വിമലൻ അർബുദപർവ്വതത്തിൽ വെച്ച് അംബികാദേവിയുടെ ദർശനം ലഭിച്ചു. അംബിക അദ്ദേഹത്തോട് യുഗാദിഭർത്രിയായ ആദിജിനന് മനോഹരമായ ക്ഷേത്രം പണിയാനാവശ്യപ്പെട്ടു. വിക്രമാദിത്യന്റെ സ്വർഗ്ഗാരോഹണം കഴിഞ്ഞ് 1088 വർഷം കഴിഞ്ഞ വർഷം അദ്ദേഹം അത് സാധിച്ചു.

ദണ്ധുരാജൻ അഥവാ ദണ്ധുകൻ പരമാരരാജാവാണ്. മകൻ പൂർണ്ണപാലൻ അർബ്ബുദരാജ്യം വിക്രമസംവത് 1099-1102 വരെ ഭരിച്ചിരുന്നു. ചാലൂക്യഭീമദേവന്റെയും മാളവത്തിലെ പരമാര ഭോജദേവന്റെയും സമകാലീനനായിരുന്നു. വിക്രമസംവത് 1201ലെ വിമലന്റെ ലിഖിതത്തിൽ (10 വരി, 17 ശ്ലോകം) ശ്രീമാലനെന്ന പ്രാഗ്വാദവംശതിലകത്തെ പറയുന്നു. അദ്ദേഹത്തിന്റെ മകൻ ലാഹദൻ ചാലൂക്യമൂലരാജാ(1)വുമായി ബന്ധമുണ്ടായിരുന്നു. അദ്ദേഹത്തിന് വീരമഹത്തമനെന്ന് പേരും ഉണ്ടായിരുന്നു. ലാഹദന് 2 മക്കൾ

മൂത്തത് മന്ത്രി നേധൻ. രണ്ടാമത്തേത് വിമലൻ.

ദ്വിതീയതോദ്വൈതമതാവലംബീ ദണ്ഡാധിപ
ശ്രീവിമലോ ബഭൂവ യേനേദം
ഉച്ചൈർഭവസിന്ധുസേതുകൽപ്പം
വിനിർമ്മാപിതം അത്ര വേശ്മ.

നേധന്റെ മകനാണ് ലാലിഗൻ(ലല്ല). അദ്ദേഹത്തിന്റെ മകൻ മന്ത്രി മഹീദുകൻ. അദ്ദേഹത്തിന് 2 മക്കള് ഹേമനിം ദശരഥനും. ഋഷഭ ക്ഷേത്രത്തിൽ നേമിനാഥവിഗ്രഹം സ്ഥാപിച്ചത് ദശരഥനാണ്. അത് വിക്രമസംവത് 1201 (എഡി 1144) ജ്യേഷ്ഠത്തിലെ പ്രഥമ വെള്ളിയാഴ്ച (മേയ് 5)നാണ്.

ശ്രീശ്രീമാലകുലോത്ഭവ വീരമഹാമന്ത്രിപുത്ര
സന്മന്ത്രി ശ്രാനേധപുത്ര ലാലിഗതത്സുത
മഹീന്ദുകസുതേനേദം. നിജപുത്രകളത്രസമന്വി
തേന സന്മന്ത്രിദശരഥേനേദം.
ശ്രീനേമിനാഥബിംവം മോക്ഷാർത്ഥം കാരിതം രമ്യം. ദശരഥന്റെ ആദ്യത്തെ ലിഖിതം വിക്രമസംവത് 1201ലാണ്. ദശരഥന്റെ അച്ഛന്റെ അച്ഛന്റെ അച്ഛന്റെ അനുജനാണ് വിമലൻ.

രാജാവലി:- നഡ്ഡുല ചൌഹുമാന അശ്വരാജാ, സമരസിംഹ, മഹനസിംഹഭട്ട, പ്രതാപമല്ല, വിജ്ജഡ (മരുസ്ഥലിമണ്ഡലപ്രഭു). അദ്ദേഹത്തിന് 3 മക്കൾ:-ലൂണിഗൻ മൂത്തവൻ. ലുണ്ട,

ലുംബ. ലൂണിഗപുത്രൻ തേജസിംഹ, പുത്രൻ തിഹുനക. ലുംബക,തേദസിംഹ,തിഹുനക എന്നിവർ ധർമ്മമാർഗ്ഗത്തിൽ ഭരിച്ചു. ദശ സ്യന്ദനന് (ദശരഥ) 4 മക്കളാണ് ചില ലിഖി തങ്ങളിലുള്ളത്. മി. ഓജ പറയുന്നത് ലൂണി ഗ, ലുംബ,ലുണ്ട ഇവർ മൂന്നുപേരും ഒരാളാ ണെന്നും രാവ ലുംബ എന്ന വ്യക്തിയാണെ ന്നും ആണ്.. തിഹൂനക (തിഹുന)തേജസിം ഹന്റെ അനുജനാണെന്നും അദ്ദേഹം പറയു ന്നു. ലിഖിതകാലമായ സംവത് 1378ൽ ലുംബ ജീവിച്ചിരിപ്പില്ല. അർബ്ബുദരാജ്യം തേജസിംഹ നാണ് ഭരിക്കുന്നത്.




7ആം തലമുറ ധനസിംഹന്റെ 6 മക്കളും, മഹനസിംഹന്റെ 3 മക്കളും കൂടി 9 പേരുണ്ട്

## താരതമ്യം ചെയ്യുക




ജേഹലകൻ മാണ്ഡവ്യപുരത്തിലെ വ്യാപാരിയായിരുന്നു. കുലധരനു ശേഷം അദ്ദേഹത്തിന്റെ 5 മക്കളെ പറയുന്നു. ആ ഭാഗം വ്യക്തമല്ല. ജ്ഞാനചന്ദ്രനാണ് ഋഷഭക്ഷേത്രം പുനപ്രതിഷ്ഠ നടത്തിയത്. അദ്ദേഹത്തിന്റെ ഗുരുപരമ്പരഃ- 1 ധർമ്മഘോഷഗണാര്യമൻ(ധർമ്മഘോഷ) . അദ്ദേഹം ജ്ഞാനസൂര്യനായിരുന്നു. വാദിചന്ദ്ര, ഗുണചന്ദ്ര ഇവരെ തോൽപ്പിച്ചു. 3 രാജ്കന്മാരിൽ ബോധം ഉണർത്തി. അദ്ദേഹത്തെ ധർമ്മസൂരി എന്നും വിള്ക്കുന്നു . 2. ആനന്ദസൂരി . വിമലബ

സതിയിൽ നേമിനാഥവിഗ്രഹം പ്രതിഷ്ഠിച്ചു 3 അമരപ്രഭാസൂരി. 4 ജ്ഞാനചന്ദ്രസൂരി

രാജഗഛരത്തിലെ ശീലഭദ്രസൂരി ആനന്ദസൂരിക്കു മുമ്പ് ധർമ്മസൂരിയുടെ ശിഷ്യനാണ്. വിഗ്രഹനെന്ന രാജാവിന്റെ അഹങ്കാരം ശമിപ്പിച്ചു. ശാകംബരിരാജാവിന്റെ ബോധം ഉണർത്തി. സപാദലക്ഷരാജ്യയത്തെ രാജാവിന്റെ മുമ്പിൽ വെച്ച് വാദപ്രതിവാദങ്ങളിൽ ജയിച്ചു. സപാദലക്ഷരാജ്യതലസ്ഥാനമായ ശാകംബരിയിലെ വിഗ്രഹരാജനെന്ന രാജാവിനെയാണ് പറയുന്നത്. ദില്ലി ശിവാലിക് സ്തംഭലിഖിതത്തിലെ (എഡി 1164) വിശാലദേവ വിഗ്രഹരാജാവും ധർമ്മഘോഷസൂരിയുമാണ് വിമലബസതിലിഖിതത്തിലും പറയപ്പെടുന്നത്.

വിക്രമസംവത് 1378 തിങ്കൾ ജ്യേഷ്ഠകൃഷ്ണപക്ഷം നവമി ആണ് ലിഖിതം. (എജി 1322 മേയ് 10)

ഗൌരിശങ്കർ ഹീരാചന്ദ് ഓജയുടെ കയ്യിലുള്ള 4 ലിഖിതങ്ങളിൽ ഒന്നിൽ ജൊജ്ജല്ല(യോജക) കാലം വിക്രമസംവത് 1147 എന്നാണ്(എഡി 1091). രണ്ടെണ്ണം രായപാലന്റെയാണ്.( 1198, 1200) ഈ നാമം രാജാവലിയിലില്ല. രായപാല എഡി 1142-1144, ജോജല്ലക്കും (എഡി 1091) അൽഹണനും (1153-1161) ഇടയിലാവണം. ഓജ കാശഹ്രദം അർബ്ബുദപർവ്വതത്തിന്റെ താഴ്വാരത്തിലെ കാശദ്രം(കായദ്രം)

ആണെന്നും വളരെ പഴയ ക്ഷേത്രങ്ങളുള്ള സ്ഥലമാണെന്നും പരമാര ധാരാവരാഹന്റെ ലിഖിതം അവിടെനിന്ന് കിട്ടിയിട്ടുണ്ടെന്നും പറയുന്നു. നഡ്ഡുലൈ നഡ്ഡുല (നഡോള്) അല്ലെന്നും നാരലൈ എന്ന് വിളിക്കുന്ന സ്ഥല മാണെന്നും അത് ജോധ്പൂർജില്ലയിലെ ഗോ ദ്വാർ എന്ന സ്ഥലത്താണെന്നും ഓജ രേഖപ്പെ ടുത്തുന്നു. (ഭവനഗർ ലിഖിതങ്ങൾ പേജ് 140)

## ബസ്തറിലെ ലിഖിതങ്ങൾ

ബേറാറിലെ കാടുകളിൽ നിരവധി പുരാതന ക്ഷേത്രങ്ങളുണ്ട്. ഗോദാവരിയോട് ചേർന്ന് 13000 സ്കചയർ മൈലുള്ള ബസ്തറിൽ കാടുകളും ട്രൈബൽ ആദിവാസികളും ധാ രാളമുണ്ട്. അവിടെനിന്ന് 22ലധികം ലിഖി തങ്ങൾ കിട്ടിയിട്ടുണ്ട്. 1862 എഡിയിൽ ഗോദാവരി കമ്മീഷണറായിരുന്ന കേണൽ ഗ്ലാസ്ഫോഡ് ഇവയിൽ ശ്രദ്ധ പതിപ്പിച്ചു. ഇതിൽ ഒന്ന് മാത്രം നാഗ്പൂർ മ്യൂസിയം പ്ലേറ്റ് (സോമേശ്വരന്റെ) പ്രസിദ്ധീകരിച്ചു. ഈ ശില സിരോഞ്ചക്കടുത്തുള്ള കൌത്തയിൽനി ന്നാണ് മ്യൂസിയത്തിലേക്ക് കൊണ്ടുവന്നത്. ബസ്തറിലെ ബാർസൂരിലെ രാജവംശക്കാരു ടെ പൂർവ്വീകരുടേതാണ്. ബാർസൂർ, ദന്തേവാ

ര, ഗഡിയ, ബൈരാംഗാർഹ്, നാരായൺപാൽ, സുനാർപാൽ, കുരുസ്പാൽ, തിരത്ഗാർഹ്, പൊടിനർ, ചപ്ക്ക, ദോംഗർ ഇവയാണ് ലിഖിതങ്ങൾ കിട്ടിയ സ്ഥലങ്ങൾ.

ബസ്തറിന്റെ ഇപ്പോഴത്തെ തലസ്ഥാനമായ ജഗദൽപൂരിന് 55 മൈൽ പടിഞ്ഞാറാണ് ബാർസൂർ. നിരവധി ക്ഷേത്രങ്ങളുടെ അവശിഷ്ടം കാണാം. പ്രധാനശിവക്ഷേത്രത്തിന് 32 തൂണുള്ള മണ്ഡപമുണ്ട്. ഇവിടെനിന്നാണ് ലിഖിതം കൊണ്ടുപോയത്. മറ്റൊരു ശിവക്ഷേത്രത്തിന് 12 തൂണുള്ള മണ്ഡപമുണ്ട്. (3 വരിയായി). മാമാഭഞ്ജക്ഷേത്രം എന്ന മൂന്നാം ക്ഷേത്രത്തിൽ ശിൽപ്പങ്ങളുണ്ട്. ഇവ ചങ്ങലയിൽ തൂക്കിയിട്ട മണികൾ പോലെയുള്ള ചുമരിലാണ് കൊത്തിയിരിക്കുന്നത്. ഗണേശക്ഷേത്രത്തിനു പുറത്ത് വലിയ ഗണേശവിഗ്രഹം ഉണ്ട്. നിരവധി ചിതറിക്കിടക്കുന്ന വിഗ്രഹങ്ങളെ എടുത്തുകൂട്ടി കൂരകളുടെ അകത്ത് വെച്ചിട്ടുണ്ട്. ഇവയിൽ 4 അടി ഉയരുള്ള വിഷ്ണുവും മഹിഷാസുരമർദ്ദിനിയും ഉണ്ട്. മഹിഷാസുരമർദ്ദിനീവിഗ്രഹങ്ങളിൽ ഒന്നിൽ ലിഖിതമുണ്ട്. മദ്ധ്യകാലബ്രാഹ്മണശൈലിയാണ് ക്ഷേത്രങ്ങൾക്ക്. കല്ലിലാണ് പണി. ദന്തേവാര ബർസൂരിൽനിന്ന് 20 മൈൽ തെക്ക്. ഇവക്കിടയിലെ ഗ്രാമങ്ങളിൽ ശിൽപ്പം

കൊത്തിയ കല്ലുകൾ ചിതറിക്കിടക്കുന്നു. ഇ വയിൽ പലതും 5 തലയുള്ള നാഗവും കെട്ടി പ്പിണഞ്ഞ നാഗമിഥുനവുമാണ്.ഇവിടത്തെ കാകതീയരാജവംശത്തിന്റെ കുലദേവതയായ ദന്തേശ്വരിയുടെ നാമത്തിലാണ് ദന്തേവാര. ശംഖിനി, ദങ്കിനി എന്ന 2 നദികളുടെ സംഗമ ത്തിലുള്ള ഈ ക്ഷേത്രത്തിൽ പണ്ട് വർഷത്തി ലൊരിക്കൽ നരബലി നടന്നിരുന്നു. അഷ്ടഭുജ യായ ദേവി മഹിഷാസുരനെ വധിക്കുന്ന രൂ പത്തിലാണ്. സതിയുടെ ദന്തം വീണ ശക്തി പീഠമാണ് എന്ന് സങ്കൽപ്പം. വിഷ്ണു, കാർത്തികേയ, ഗണേശ ഇവരുടെ വിഗ്രഹങ്ങ ൾ ബർസൂരിൽ നിന്ന് കൊണ്ടുവന്നവയാണ്. 5 ലിഖിതമുണ്ട്. 3 എണ്ണം ദന്തേശ്വരിക്ഷേത്ര ത്തിനകത്താണ്. ഒന്ന് പുറത്തും, വേറെ ഒന്ന് ബൈരാംഗുഡി എന്ന മൺകുടിലിലും. ചു റ്റും നിരവധി ക്ഷേത്രങ്ങളുടെ ജീർണ്ണാവശിഷ്ട മുണ്ട്. ജഗദലപൂരിൽ നിന്ന് 70 മൈൽ പടി ഞ്ഞാറാണ് ഭൈരാംഗാർഹ്. അവിടെ 3-4 ക്ഷേത്രങ്ങളും ജീർണ്ണിച്ച കോട്ടയുടെ അവശി ഷ്ടവും ഉണ്ട്. കിടങ്ങും കുറെ തടാകങ്ങളും ഉണ്ട്. ഒരു സ്തംഭലിഖിതമുണ്ട്. അടുത്തുള്ള പോട്ടിനാർ ഗ്രാമത്തിൽ നാലുവശത്തും ലിഖി തമുള്ള ശിലാഫലകം ഉണ്ട്. ജഗദലപൂരിൽ നിന്ന് 29 മൈൽ പടിഞ്ഞാറുള്ള ഗാദിയയിൽ

വിഗ്രഹമില്ലാത്ത കൽക്ഷേത്രം ഉണ്ട്. ക്ഷേത്ര വാസ്തുശൈലി ബർസൂരിലേതുതന്നെ. 400 വാര അകലെ ഇഷ്ടികക്കൂമ്പാരത്തിൽ പുത ഞ്ഞ ലിംഗവും വലിയ ഒരു ലിഖിതവുമുണ്ട്. നാരായൺപാൽ, കുരുസ്പാൽ ഇവ അടുത്ത ടുത്താണ്. നാരായൺപാൽ ഇന്ദ്രാവതീനദി ക്കരയിലാണ്. രാജപൂർ,ബോദ്രകോട്ടകൾ ഇവക്കടുത്താണ്. അധികം അകലെയല്ലാതെ ടിത്രകൂടിലെ ഇന്ദ്രാവതി വെള്ളച്ചാട്ടം. ഗഡിയനിന്ന് 5 മൈലേ നാരായൺപൂരിലേക്ക് ഉള്ളു. അവിടെ മനോഹരമായ പഴയ ക്ഷേ ത്രവും വിഷ്ണുവിഗ്രഹവും ഒരു ലിഖിതവു മുണ്ട്. സുനാർപാലും ചപ്ക്കയും നാരായ ൺപാലിൽ നിന്ന് 12 മൈൽ അപ്പുറമാണ്. ചപ്ക്കയിലെ സതിത്തൂണുകളിൽ പലതും ലിഖിതമുള്ളവയാണ്. തിരത്ഗാര്ഹിലും പുരാതനക്ഷേത്രാവശിഷ്ടങ്ങളുണ്ട്. ഇവിടത്തെ രാജാക്കന്മാരുടെ കിരീടധാരണം നടക്കുന്ന സ്ഥ ലമാണ് ദോങ്കർ. ഇവിടെ രാജാജ്ഞ അനുസ രിച്ച് വിരൽ മുറിക്കപ്പെട്ട ഒരു രാജ്ഞി അത് ചോര കൊണ്ട് അച്ഛനെ അറിയിക്കാനായി കത്ത് എഴുതിയതിന് ജീവനോടെ കുഴിച്ചിട പ്പെട്ടു. ഈ സ്ഥലം നിധി ഉണ്ടെന്നു കരുതി ഒരു രാജാവ് കുഴിച്ചുനോക്കി. അയാൾ

നാരായൺപൂരിലെ ക്ഷേത്രവും നിധിക്കായി പൊളിച്ചുനോക്കി.

ബസ്തർ ലിഖിതങ്ങളെ 3 ഗ്രൂപ്പായി തിരിക്കുന്നു. 1 നാഗവംശിരാജാക്കന്മാരുടെ 2. കാകതീയരാജാക്കന്മാരുടെ 3 മറ്റുള്ളവ നാഗവംശികളുടെ 10, കാകതീയരുടെ 5 ബാക്കി മറ്റുള്ളവരുടെ ആകെ 22, രാമായണത്തിലെ കൌസല്യാദേവി ജനിച്ചത് ബസ്തറിലാണ്. (ദക്ഷിണ കോസലത്തിലെ) ഇത് അന്ന് ദണ്ഡകാരണ്യത്തിന്റെ ഭാഗമായിരുന്നു.

നാഗവംശിലിഖിതങ്ങൾ:-

1.സോമേശ്വരദേവന്റെ അമ്മ ഗുണ്ടമഹാദേവി രാജ്ഞിയുടെ നാരായൺപാൽ ശിലാലിഖിതം. നാഗരിലിപി സംസ്കൃതം ഭാഷ. നാരായണപുരം ഗ്രാമവും ഖജ്ജുരി തടാകത്തിനടുത്തെ ഭൂമിയും നാരായണനും ലോകേശ്വരനും ദാനം ചെയ്തു. ശകം 1033 ബുധൻ കാർത്തികപൌർണ്ണമി ഖരസംവത്സരം എഡി 1111 ഒക്ടോബർ 18. മഹാരാജാ ധാരാവർഷന്റെ പട്ടമഹിഷിയും സോമേശ്വരന്റെ അമ്മയും കാൻഹരദേവന്റെ അഛന്റെ അമ്മയുമാണ് ഗുണ്ടമഹാദേവി. സോമേശ്വരൻ സ്വർഗ്ഗാരോഹണം ചെയ്തശേഷം വീരകാൻഹരദേവന്റെ ഭരണകാലത്താണ് ലിഖിതം. കശ്യപഗോത്രം നാഗ

വംശം ആണ് രാജവംശം. പുലിയും കുട്ടി യും ചിഹ്നമാണ്. ഭോഗവതീപുരേശ്വരന്മാ രാണ്. (നാഗവംശോത്ഭവ ഭോഗവതീപുരവ രാധീശ്വര സവത്സവ്യാഘ്രലാഞ്ഛന കാശ്യ പഗോത്ര ) ലിഖിതാവസാനം സൂര്യനും ചന്ദ്രനും പശുവും കുട്ടിയും വാളും പരി ചയും ശിവലിംഗവും (ലിംഗായതരുടെ ലിം ഗം പോലെ) വരച്ചിട്ടുണ്ട്. സോമേശ്വരന്റെ വിധവ ധാരണാദേവി എന്ന് അവസാനം ഉണ്ട്. നാരായണപുരം നാരായൺപാൽ ആണ്. ആ ക്ഷേത്രവും വിഗ്രഹവും ഉണ്ട്. 2 അടി ഉയരമുള്ള വിഷ്ണുവിന്റെ ശിരസ്സിൽ മനോഹരമായി അനന്തഫണം ഉണ്ട്.

2 സോമേശ്വരന്റെ പട്ടമഹിഷി ഗംഗമഹാദേവി യുടെ ബാർസൂർ ലിഖിതം. ഇപ്പോൾ നാഗ്പൂ ർ മ്യൂസിയത്തിലാണ്. സ്ലാബ് 2 കഷ്ണമായി പൊട്ടിയിട്ടുണ്ട്. സ്തംഭം പകുതി മണ്ണിന്നടിയി ലാണ്. 3 വശത്തും എഴുതിയിട്ടുണ്ട്. സിറോ ഞ്ചക്കടുത്ത് കൌത്തയിൽനിന്നാണ് കൊണ്ടുവ ന്നതെന്ന് പറയുന്നു. സിറോഞ്ചയിലെ തഹസീ ൽദാർ അത് നിഷേധിച്ചു. ബാർസൂരിൽനിന്നാ ണെന്ന് അദ്ദേഹം പറഞ്ഞു. ആ ക്ഷേത്രത്തിനു മുമ്പിൽ പഴയ സംസ്കൃതലിഖിതം ഇരുവശം തെലുഗുലിഖിതത്തോടെ അദ്ദേഹം കണ്ടിട്ടുണ്ട്. തെലുഗും പഴയതാണ്. മഹാദേവക്ഷേത്രം

നാഗവംശിക്ഷത്രിയൻ രാജാ സോമേശ്വരദേവ 1130ൽ നിർമ്മിച്ചതാണ്. തെലുഗുലിപി, തെലുഗുഭാഷ ഗദ്യം. ബിരുദാവലി സംസ്കൃതത്തിലാണ്. നാരായണപാൽ സംസ്കൃതലിഖിതെ പോലെയാണ് ബിരുദങ്ങൾ. സോമേശ്വരന്റെ രാജ്ഞി ഗംഗമഹാദേവി കേരമരുക(കേരമർക്ക)ഗ്രാമം താൻ നിർമ്മിച്ച 2 ശിവക്ഷേത്രങ്ങൾക്ക്, ദാനം ചെയ്തു. ഞായർ ഫാൽഗുനം ശുക്ലപക്ഷം ദ്വാദശി ശകം 1130. രണ്ടിനും കൂടി ഒരു മണ്ഡപമാണ്. കേണൽ ഗ്ലസ്ഫർഡ് ഇവിടെനിന്നാണ് സ്ലാബ് എടുത്തത്. വീരസോമേശ്വര, ഗംഗാധരേശ്വര എന്നാണ് 2ക്ഷേത്രങ്ങൾക്ക് പേര്. തടാകത്തിന് ഗംഗാസാഗറെന്ന് രാജ്ഞിയുടെ ഓർമ്മക്ക് പേരിട്ടു. നാരായൺപാൽ ക്ഷേത്രത്തിലെ സോമേശ്വരനാണ് ഇതെങ്കിൽ വർഷം 1030 ആണ്. (1130 അല്ല). നാരായണപുരം കൻഹരദേവലിഖിതം ശകം 1033ലാണ്. അച്ഛൻ സോമേശ്വരൻ മരിച്ച ശേഷമാണ് കൻഹരദേവൻ രാജാവായത്. കേരമരുക ഗ്രാമം കോടമൽനാർ ആണ്. ബാർസൂരിനടുത്ത് ഉള്ള ഇത് ഏറെക്കാലമായി കരം ഒഴിവാക്കിയ ഗ്രാമമാണ്.

3 ധാരണമഹാദേവിയുടെ കുരുസ്പാൽ ലിഖിതം. സോമേശ്വരന്റെ രണ്ടാം ഭാര്യയാണ് ഇവർ. നാരായൺപാലിൽ നിന്ന് 1 മൈൽ ദൂരം ഉണ്ട് കുരുസ്പാലിലേക്ക്. ചെറിയ

കുളത്തിന്റെ പടിയിൽ തല കീഴായിട്ടാണ് ലിഖിതം. അതായത് കുളത്തിലായിരുന്നില്ല ഇതിന്റെ ആദ്യസ്ഥാനം. നാഗരി ലിപി സംസ്കൃതഭാഷ. കളംബക്ക് അടുത്ത് ക്ഷേത്രത്തിന് ഭൂമി ദാനം ചെയ്ത രേഖയാണ്. മഹാരാജാധിരാജാ ശ്രീസോമേശ്വരദേവ പാദാനു കല്യാണവിജയരാജ്യേ ......ശ്രീമദ് സാമഛരാസനമഹാദേവീ ദ്വിതീയ ധാരണ മഹാദേവി തയാചമ്യാ കളമ്മവ സമീപസ്ഥ ഭൂമി ദത്തം. നാരായൺപാൽ, ബരവൂർ ലിഖിതങ്ങളിലെ അതേ ബിരുദങ്ങളാണ് സോമേശ്വരനുള്ളത്. സൌമ്യസംവത്സരത്തിലാണ്. നാരായണപുരം എന്ന നാമം പറയുന്നുമുണ്ട്.

4 ജയസിംഹദേവന്റെ രാജ്ഞി മഹാദേവിയുടെ സുനാർപാൽ ലിഖിതം. സുനാർ പാൽ നാരായൺപാലിൽ നിന്ന് 10 മൈൽ ദൂരെയാണ്. കല്ല് പൊട്ടിയതാണ്. ദാനം ചെയ്തതിന് സാക്ഷിയായവരുടെ പേരുകളുണ്ട് മഹാദേവി സോമദേവപത്നി ദാനം ചെയ്തതാണ്. . നാഗവംശി ഭോഗപുരീശ്വര രാജാധിരാജ മഹാരാജ ശ്രീ ജയസിംഹദേവൻ ഭർത്താവ്. (പുലിയും കുട്ടിയും ചിഹ്നം)

5 നരസിംഹദേവന്റെ ദന്തേശ്വരിഗുഡി ലിഖിതം തെലുഗുലിഖിതം. ശകം 1140 ജ്യേഷ്ഠ കൃഷ്ണപക്ഷം (അധിമാസം) സൂര്യഗ്രഹണം

ശ്രീഭുജഗവരഭൂഷണമഹാരാജുലൈന ശ്രീമൻ നരസിംഹദേവമഹാരജുല രാജ്യമു . അദ്ദേഹത്തിന്റേതാണ്. ഒരു കഷ്ണം ലിഖിത മേ ഉള്ളൂ.

ഇനിയുള്ള നാഗവംശിലിഖിതങ്ങളും എല്ലാം തെലുഗാണ്. പോട്ടിനർ സ്ലാബ് നരസിംഹദേ വനേയും ദന്തേശ്വരിക്ഷേത്രത്തിനു പുറത്തു കിടക്കുന്ന കല്ല് ജയസിംഹദേവനെയും പറ യുന്നു. ഭൈരാംഗർ ലിഖിതം രാജാവ് ശ്രീ മാണിക്യദേവീദിവ്യശ്രീപാദ ആരാധകനെന്ന് പറയുന്നു. ഇത് ദന്തേശ്വരിയുടെ പഴയ നാമ മാണ്. വാറങ്കലിലെ കാകതീയരും ദന്തേശ്വ രിയെ മാണിക്യദേവി എന്ന് വിളിക്കുന്നു. അവരുടേയും കുലദേവതയാണ്.ഭൈരാംഗുഢി ലിഖിതം ഇതിലെ ഏറ്റവും പഴയതാണ്. ശകം 984ലാണ്. സോമേശ്വരകാലത്തെ ഗഢി യലിഖിതം പശുവും കുട്ടിയും, സൂര്യനും ചന്ദ്രനും, മുതലായ നാഗവംശികളുടെ ചിഹ്ന ങ്ങളുള്ളതാണ്. പശുവിൽനിന്ന് കുട്ടിയെ പിരിക്കുന്നതും പശുഹത്യയും ഏറ്റവും കൊടിയ പാപമായി കരുതിയിരുന്നു. കുരു സ്പാൽ ലിഖിതത്തിൽ കഴുചയും പന്നിയും ചേരുന്ന ചിത്രം ഉണ്ട്. ജോ (യോ) അന്യതാ കരോതി തസ്യ പിതാ ഗർദ്ദഭ സൂകരി മാതാ എന്നാണ് ഇതിന് കൊടുത്തിരിക്കുന്ന വിശദീ കരണം.

ബസ്തർ നിരവധി കാടേടിമനുഷ്യരും കാട്ടുമൃഗങ്ങളും ഉള്ള കാട്ടുപ്രദേശമായിരുന്നു എന്നാലും അവിടെ നിരവധി മനോഹരമായ ക്ഷേത്രങ്ങളും കലകളും വളർന്നുവന്നു. 11 ആം നൂറ്റാണ്ടിനു മുമ്പുവരെ നാഗവംശികളാണ് ഇവിടെ ഭരിച്ചിരുന്നത്. ഒന്നിലധികം ശാഖകളുള്ള നാഗവംശീയർ അവിടെ ഭരിച്ചിട്ടുണ്ട്. ധാരാവരാഹ, മകൻ സോമേശ്വര, പൌത്രൻ കൻഹരദേവ, ജയസിംഹദേവ, നരസിംഹദേവ, സോമേശ്വര 2 ഇവരെല്ലാം നാഗവംശികളാണ്.

കാകതീയലിഖിതങ്ങൾ:-

ഏറ്റവും പുതിയത് ദന്തേവാരത്തിലെ ക്ഷേത്രത്തിൽ രാജഗുരുവായ മൈഥിലി പണ്ഡിറ്റ് എഴുതിയതാണ്. ഒന്ന് സംസ്കൃതവും ഒന്ന് മൈഥിലിയുമാണ് അദ്ദേഹത്തിന്റെ ലിഖിതം. വിക്രമ 1760 (എഡി 1703) വൈശാഖം കൃഷ്ണപക്ഷതൃതീയ . രാജാദിക്പാലദേവന്റെ ദന്തേശ്വരിക്ഷേത്രത്തിലേക്കുള്ള തീർത്ഥയാത്രയും അവിടെ വെച്ച് ആയിരക്കണക്കിന് പോത്തും ആടും ബലി കഴിച്ച് ശംഖിനിനദിയിലെ ജലം 5 ദിവസത്തേക്ക് കുസുമം പോലെ ചുവന്നതുമാണ് വിഷയം. കാകതീയർ സോമവംശികളാണ്. പാണ്ഡവഅർജ്ജുനന്റെ വംശമാണ്.വാറങ്കലിലെ പ്രതാപരുദ്രൻ മുതലാണ് വംശം ആരംഭിക്കുന്നത്.

അദ്ദേഹത്തിന്റെ അനുജൻ അന്നംരാജാ ബസ്തറിലേക്ക് വന്നു. അദ്ദേഹത്തിൽ നിന്ന് ദിക്പാലദേവൻ വരെയുള്ള വംശാവലി തരുന്നു. ഇപ്പോഴത്തെ ബസ്തർ രാജവംശം മുസ്ലീം ആക്രമണത്തിൽനിന്ന് രക്ഷ നേടാൻ വാറങ്കലിൽനിന്ന് ഓടിവന്നവരാണ്.

അന്നംദേവയുടെ പൂർവ്വീകർ (കീൽഹോൺ)ഃ-

1. ദുർജ്ജയ
2. ബെട്ടരാജാ ത്രിഭുവനമല്ല
3. പ്രോലരാജാ(പ്രോഢരാജാ)ജഗതികേസരി . ഇദ്ദേഹം പടിഞ്ഞാറൻ ചാലൂക്യ തൈലപനെ തടവിലിട്ടു.മന്ത്രകൂടത്തിലെ ഗോവിന്ദരാജാ, ഗുണ്ട ഇവരെ തോൽപ്പിച്ചു. ചോഡോദയനെ തോൽപ്പിച്ച ശേഷം വീണ്ടും രാജാവാക്കി. ജഗദ്ദേവനെ ഓടിച്ചു.
4. പ്രോലയുടെ മകൻ മഹാമണ്ഡലേശ്വര രുദ്രദേവ . ദൊമ്മനെ അടക്കി, മൈലിഗിദേവനെ തോൽപ്പിച്ചു. ചോഡോദയന്റെ നഗരം തീയിട്ടു. (എ)ഡി 1163, 1186 ലിഖിതങ്ങൾ)
5. മഹാദേവ(മാധവ) രുദ്രദേവന്റെ സഹോദരൻ
6. ഗണപതി(ഗണപ)ഛലമത്തിഗന്ധ മാധവന്റെ മകൻ. ദേവഗിരി യാദവസിംഗണനെ തോൽപ്പിച്ചു. ചോളനെ തോല്പ്പിച്ചു. എ)ഡി 1199- 1200, 1260-61)

7. ഏകശിലാനഗരിയിലെ മഹാമണ്ഡലേശ്വര പ്രതാപരുദ്ര (വാറങ്കൽ). അദ്ദേഹത്തിന്റെ സൈന്യാധിപൻ മുപ്പിടി കാഞ്ചീപുരത്തിൽ പ്രവേശിച്ച് മാനവീരനെ അവിടെ ഭരണം ഏൽപ്പിച്ചു. എഡി 1316

അന്നംദേവന്റെ പിൻഗാമികൾ (ദന്തേവാര ലിഖിതപ്രകാരം)ഃ-

8 പ്രതാപരുദ്രന്റെ സഹോദരനായ അന്നം രാജ പ്രതാപരുദ്രദേവ 1 ത്രിനയനനെന്ന് വിളിക്ക്പ്പെടുന്നു. വിദ്യാനാഥൻ അദ്ദേഹ ത്തെക്കുറിച്ച് എഴുതിയ അലങ്കാരശാ സ്ത്രഗ്രന്ഥത്തിന് പ്രതാപരുദ്രയശോഭൂഷണ അഥവാ പ്രതാപരുദ്രീയം എന്നാണ് നാമം.

9 ഹമ്മീരദേവ

10 ഭൈരവദേവ (ഭായിരാജ്)

11. പുരുഷോത്തമദേവ

12 ജയസിംഹദേവ

13 നരസിംഹദേവ ഭാര്യ ലച്ച്മീദേവി തടാകങ്ങൾ നിർമ്മിച്ചു, തോട്ടങ്ങൾ ഉണ്ടാക്കി

14 ജഗദീശാര്യദേവ

15 വീരനാരായണദേവ

16 ദിക്പാലദേവ . ചാന്ദേലരാജകുമാരി അജപകുമാരിയെ വിവാഹം ചെയ്തു.

എഡി 1703ൽ ദന്തേശ്വരിക്ഷേത്രം സന്ദർശി ച്ചു.

ദിക്പാലദേവനു ശേഷം ഉള്ള ഭരണാധികാ രികൾ (രാജവംശത്തിലെ രേഖ)ഃ-

17 രാജ്പാൽദേവ

18 ദുൽപത് ദേവ

19 ദുര്യ്യായോദേവ. സഹോദരൻ അജ്മേ ർസിംഹ എഡി 1779ൽ അദ്ദേത്തിനെതിരെ വിപ്ലവം നയിച്ചു

20 മഹീപാലദേവ

21 ഭൂപാലദേവ

22 ഭൈരാംദേവ

23 രുദ്രപ്രതാപദേവ (കുടുംബരേഖയിൽ 13-14 നരസിംഹദേവ,ജഗദീശാര്യദേവ ഇവരുടെ ഇടയിൽ ഒരു പ്രതാപരുദ്രദേവ 2 കൂടി ഉണ്ട്)

ബാക്കി 3 ലിഖിതങ്ങൾ ദോംഗറിൽ നിന്ന് ലഭിച്ചവ ഹിന്ദിയിലാണ്.. 2 എണ്ണം രാജാ ദര്യോദേവ പ്രാദേശികമായ വിപ്ലവം ഒതു ക്കാനായി സന്ദർശിച്ച രേഖയാണ്. ഒന്ന് എഡി 1871ലെയാണ്. ഭൈരാംദേവന്റെ പട്ടാഭിഷേകം നടന്ന രേഖയാണ്.

മറ്റു ലിഖിതങ്ങൾഃ- 6 എണ്ണം ചപ്കയിലെ സതിക്കല്ലുകളിലാണ്. ഒന്ന് ഒഴികെ എല്ലാം

നാഗരിലിപി. സൂര്യ,ചന്ദ്രന്മാരും ഉയർത്തിയ കയ്യും ഭാര്യാഭർത്താക്കന്മാരുടെ ചിത്രവും ഉണ്ട്. ചിലതിൽ ക്ഷേത്രചിത്രവുമുണ്ട്. അവിടെ ഭാര്യാഭർത്താക്കന്മാർ പ്രാർത്ഥിക്കുന്ന ചിത്രം. ബാർസൂരിലുള്ള സതിക്കല്ലിൽ ദേവിയുടെ പാദത്തിലാണ്.

### പമ്പരാജദേവന്റെ കാങ്കർ താമ്രപത്രങ്ങൾ

കാലചൂരി സംവത് 965, 966. രണ്ട് താമ്രപത്രം. കാങ്ക റിൽനിന്ന് 18 മൈൽ അകലെ തഹങ്കപൂരെന്ന ഗ്രാമത്തിലെ കിണറിൽ നിന്ന്. ഛട്ടിസ്ഗർഹിലെ കാങ്കർ ഭാഗത്തിന്റെ തലസ്ഥാനമായിരുന്നു കാങ്കർ. അവിടത്തെ ദിവാൻ ദുർഗ്ഗപ്രസാദാണ് ഹീരാലാലിന് ലിഖിതം കൊടുത്തത്. അദ്ദേഹമാണ് വായിച്ചത്. ചെറിയ പ്ലേറ്റിൽ ചന്ദ്രനുണ്ട്. ചന്ദ്രവംശം എന്നാവാം. നാഗരിലിപി. സംസ്കൃതഗദ്യം. രണ്ടും എഴുതിയത് പാഡിയിലെ സേത്തി സാവു കേശവനാണ്. 9, 5 എന്നീ സംഖ്യകളുണ്ട്. പഴയത് വലിയ പ്ലേറ്റാണ്. അത് കാക്കൈര നിന്ന് കൊടുത്തതാണ്. ലക്ഷ്മീധരശർമ്മനെന്ന ബ്രാഹ്മണന് ഒരു ഗ്രാമത്തിലെ നിശ്ചിതനികുതി കൊടുത്തതാണ്. ജൈപരാ ഗ്രാമമാണ്. ചിക്കലിഗ്രാമവും പരാമർശിക്കപ്പെടുന്നു. ചെറിയ പ്ലേറ്റ് കൊഗാര, ആണ്ടലി എന്ന് 2 ഗ്രാമം സൂര്യഗ്രഹണദിവസം ഇതേ ബ്രാഹ്മണ

ന് ദാനം ചെയ്ത രേഖയാണ്. മഹാമണ്ഡലിക സോമവംശി പമ്പരാജദേവ  രാജ്ഞി ലക്ഷ്മീ ദേവിയുടേയും യുവരാജാ വോപദേവന്റെയും 8 മന്ത്രിമാരുടേയും സാന്നിദ്ധ്യത്തിലാണ് ദാനം ചെയ്യുന്നത്. ദാനം സ്വീകരിക്കുന്ന ബ്രാഹ്മണ നും അതിലുള്ള മന്ത്രിയാണ്. വംശാവലികളി ല്ല. പല വാക്കുകളും അന്ന് വളരെ പ്രചാര ത്തിലിരുന്ന ചുരുക്കെഴുത്തിലാണ്. (സിഹാവ ലിഖിതത്തിലാണ് ഇവരുടെ വംശാവലി ഉള്ള ത്) വലിയ പ്ലേറ്റ് സംവത് 965 ഭാദ്രപാദമാ സം, ചന്ദ്രൻ മൃഗത്തിൽ, തിങ്കൾ കൃഷ്ണപ ക്ഷദശമി . ചെറിയ പ്ലേറ്റ് ഈശ്വരസംവത്സരം കാർത്തികമാസം ചന്ദ്രൻ ചിത്രയിൽ ഞായർ സൂര്യഗ്രഹണം സംവത് 966. കാലചൂരിസംവ ത്സരമാണ്. ആദ്യത്തേത് എഡി 1213 ആഗസ്ത് 12, തിങ്കൾ. രണ്ടാമത്തേത് എഡി 1214 ഒക്ടോബർ 5 . (കിൽഹോൺ)

സ്ഥലങ്ങൾ:- കാക്കെര, പാഡി, കൌഗര, ആണ്ടാലി, ജൈപാര, ചിക്കലി, വണിക്കോട്ട.

കൈക്കര- കാങ്കർ 88 മൈൽ റായ്പൂരിൽനി ന്ന് .

കോഗാര ഇപ്പോൾ കോങ്കേര ഈ നാമത്തിൽ 2 ഗ്രാമം കാണുന്നുണ്ട്. ഒന്നിനെ ദിയോകോ ങ്കേര (8 മൈൽ കാങ്കറിന് ചെക്കുകിഴക്ക്) എന്നും മറ്റേതിനെ ഹാത് കോങ്കേര എന്നും( കങ്കറിൽനിന്ന് 6 മൈൽ) വിളിക്കുന്നു.

ആദ്യത്തേത് ക്ഷേത്രങ്ങളോടും രണ്ടാമത്തേത് ചന്തകളോടും ബന്ധപ്പെട്ടവയാണ്. ലിഖിതത്തിൽ കോങ്കേര പ്രാങ്കേശ്വരക്ഷേത്രസമീപം എന്ന് പറയുന്നു. ആ ക്ഷേത്രം ഇപ്പോളില്ല. ഒരു പക്ഷേ അത് ദിയോ കോങ്കേരയിലായിരുന്നിരിക്കാം. ജൈപാറ ഇപ്പോഴത്തെ ജേപ്ര, 15 മൈൽ കാങ്കറിനു വടക്കാണ്. ചിക്കലിയും വടക്ക് 21 മൈൽ അകലെ അതിർത്തിഭാഗത്താണ്. ഇപ്പോൾ അത് ദംതാരി തഹ്സീലിലാണ്. (നേരത്തെ കാങ്കറിൽ).ആണ്ടാലി ഇപ്പോഴത്തെ ആണ്ട്നി (ആഞ്ജ്നി). 10 മൈൽ കാങ്കറിന് കിഴക്ക്. പാഡിയും വണിക്കോട്ടയും തിരിച്ചറിഞ്ഞിട്ടില്ല. വണിക്കുകളുടെ കോട്ട ചന്തയോടു ബന്ധപ്പെട്ട ഹട്ട കോങ്കേരയാവണമെന്നാണ് എന്റെ അനുമാനം.

സ്വസ്തി! കാക്കൈരസമാവാസേ രാജാധിരാജാ പരമേശ്വരസോമവംശാന്വയപ്രസൂത കാത്യായനീവരലബ്ധ പഞ്ചശബ്ദാഭിമാനന്ദിത നിജഭുജോപാരിജാതമഹാമാണ്ഡലിക സീമത് പമ്പരാജദേവവിജയരാജ്യേ തത് സന്നിഹിതരാജ്ഞി ലക്ഷ്മീദേവി കുമാര വോപദേവ പ്രധാന ഭോഗരാരാ . വൈപഥാ അശു ഏതോ നിജ വ്യാപാരം കുർവ്വം തിഷ്ഠന്തി ജൈപരാ വണിക്കോട്ട മര്യാദികൃത്യ ഗ്രാമപത്രോയം ഗൈത ലക്ഷ്മീധരായാം പ്രദത്തം പ്രഥമ സരാജഗജ ഭാമ ആച്ചു 130 വിജയരാജ തംങ്ക

140 ഹലവാർദ്ധപട്ടംതരേ. തഥാ ചിക്കലി ഗ്രാമപത്രേ വിജയരാജ്യത്തംങ്ക 150 പ്രലവാ പൌനപട്ടംതരേ. അസ്മിം അർത്ഥേ സാക്ഷിണാ ഭട്ടാരനക ഗോവിന്ദഗൈന്താ ലക്ഷ്മീധരാ ഗൈന്ത മഹേശ്വരി. നായക ചന്തു. നായക ദാമോദര, സാവു പാലാത്തു സംവത് 965 ഭദ്രപാദ വാഡി 1(0) മൃഗർക്ഷേ സോദ്മദിനേ . പം. വിഷ്ണുശർമ്മണാ ലിഖിതം സേത്തി കേശവനേ ഉത്കീർണ്ണം പാഡിപട്ടണേ ശുഭം ഭവതു.

സോമവംശിയും മഹാദേവഭക്തനും കാത്യായനീദേവി വരപ്രസാദം കൊടുത്തവനുമാണ് പമ്പാരാജൻ.8 പ്രധാനികൾ മന്ത്രി, പുരോഹിതൻ, രാജവൈദ്യൻ (വൈ) രാണക(രാ) രാജവല്ലഭ(രാ)വേത്രിക(വേ) പാർശ്വിക (പാ), തക്കൂര (ത) .എഡി 1207ലെ ചാലൂക്യലിഖിതത്തിലെ അഷ്ടഭിർഗോഷ്ഠികൈ...സാരകരണീയാ എന്ന് പറയുന്നവരാണ് ഇവർ.ലിഖിതത്തിൽ ഇവരുടെ തലവനാണ് ഭോഗനെന്ന മന്ത്രി. ജൈപാര വണിക്കോട്ടയാണ് ലക്ഷ്മീധരന് കൊടുത്ത ഗ്രാമത്തിന്റെ സീമ. ആദ്യം നികുതി 130 ആയിരുന്നത് ലിഖിതപ്രകാരം 140 തങ്കയാക്കി കൂട്ടി. അര ഭാഗത്തിന് ( ഹൽബേ പട്ടി) ആണ് ഇത്. ചിക്കലി രേഖയിലുള്ള 150 തങ്ക മുക്കാല് പ്രലവ (ഹൽബ)ഭാഗത്തിനാണ്. സാക്ഷിനാമങ്ങൾഃ- ഭട്ടരാണക

ഗോവിന്ദ,ഗൈത ലക്ഷ്മീധര, ഗൈത മഹേ ശ്വര. നായകൻ ചന്തു, നായകൻ ദാമോദരൻ, സാവോ പാലാത്തു, എഴുതിയത് പണ്ഡിത വിഷ്ണുശർമ്മൻ, കൊത്തിവെച്ചത് പാഡി നഗരത്തിലെ സേത്തി കേശവൻ.

രണ്ടാം ലിഖിതം- ഓം സ്വസ്തി! പാഡിസമാ വാസേ സമസ്തരാജാവലിമനാലംകൃത സോമവംശാന്വയപ്രസൂതമഹാമാണ്ഡലികശ്രീമ ദ് വോപദേവപദാനുധ്യാത പരമഭട്ടാരക മഹാമാണ്ഡലിക ശ്രീമദ് സോമരാജദേവ പദാനുധ്യാത പരമഭട്ടാരക മഹാമാണ്ഡലിക ശ്രീമദ് പമ്പരാജദേവമദിപ്രവദ്ധിമാനകല്യാണ വിജയരാജ്യേ തത് സമാഹിതരാജ്ഞീ ലക്ഷ്മീദേവി കുമാര വോപദേവ പ്രധാന വാഗു താക്രത്തി അസ്ത വിഷ്ണുശർമ്മേ, നാരാ യണ, ഭട്ടരാമകഗോവിന്ദ, ഗൈ മഹേശ്ര നാ ചാത്തു നാ ദാമോദര സാ പൽത്തൈ്വ ഏതേ നിജവ്യാപാരം കുർവ്വം തിഷ്ടന്തി. ഘൃതകൌ ശികഗോത്രാന്വയപ്രസൂത സമസ്തദ്വിജവര്യോ ദ്യോത കാരക ഗൈത്ത മാധവശർമ്മോ പൌ ത്രായ ഗൈത്ത ഗദാധരപുത്രായ സകലഗുണാ ലംകൃതഗൈത്ത ലക്ഷ്മധരശർമ്മണേ യജുര്വേ ദാദ്ധ്യായിനേ ഈശ്വരസംവത്സരേ കാര്ത്തിക മാസേ ചിത്രർക്ഷേ രവിദിനേ സൂര്യാപരാഗേ ശ്രീപ്രാങ്കേശ്വര സന്നിധാനകോഗരഗ്രാമോയം ചതുസ്സീമാപര്യന്തം പാദപ്രക്ഷാളനം കൃത്വാ

അസ്മാഭി പ്രദത്തം. തത്കാലസമയേ വിഷയ മദ്ധ്യേ ശ്രീകുമാര വോപദേവേന പദപ്രക്ഷാ ളനം കൃത്വാ ആണ്ടളിഗ്രാമോയം പ്രദത്തം സംവത് 966 സാവു കേശവനേ .......ശുഭം ഭവതു.

ഇവിടെ പാഡിയിലാണ് രാജാവ് വസിക്കു ന്നത്. സോമരാജദേവന്റെ പദാനുധ്യായിയാണ്. സോമരാജൻ വോപദേവ 1 ന്റെ പദാനുധ്യാ യി. സോമവംശികളാണ്. ഇതിലെ 8 സാക്ഷി കൾ വിഷ്ണുശർമ്മ, നാരായണ, ഭട്ടാരകഗോ വിന്ദ, ഥൈത്ത മഹേശ്വര, നായക ചാത്തു, നായക ദാമോദര, സാവോ പാൽത്തു, മന്ത്രി വാഗു . പ്രാമേശ്വരക്ഷേത്രസമീപമാണ് കോഗാ രഗ്രാമം. ഥൈത്ത ലക്ഷ്മീധരപാദം കഴുകുന്നു. അദ്ദേഹം ഘൃതകൌശികഗോത്രം യജുർവ്വേദ ശാഖ, സകലഗുണനിധി , ഥൈത്ത മാധവശ ർമ്മപൌത്രനും ഥൈത്ത ഗദാധരപുത്രനും ആണ്. ഉദ്യോതമെന്ന ഗ്രന്ഥകാരനാണ്. ആണ്ടാ ളിഗ്രാമം യുവരാജാ വോപദേവനാണ് പാദപ്രക്ഷാളനം ചെയ്ത് ദാനം ചെയ്യുന്നത്. സാവോ കേശവനാമ് കൊത്തിവെച്ചത്.

## മഹാസുദേവന്റെ ഖരിയർ താമ്രപത്രങ്ങൾഃ-

റായ്പൂരിലെ ഖരിയരിൽനിന്ന് കിട്ടിയവ. (ഖരിയാൽ) ഇപ്പോൾ നാഗ്പൂർ മ്യൂസിയത്തി ൽ. 3 പ്ലേറ്റുകൾ വൃത്താകൃതിയുള്ള സീലി

ൽ മുന്നോട്ട് അഭിമുഖമായി നില്ക്കുന്ന മഹാലക്ഷ്മി. ഇരുവശവും താമരയിൽ നിൽക്കുന്ന ആനകൾ.തുമ്പിക്കൈ ഉയർത്തിനിൽക്കുന്നു. വലത്ത് മുകളിൽ വിടർന്ന താമര. ഇടത്ത് ശംഖ്. ദ്ധ്യേന്ത്യയിലെ ബോക്സ്ഹെഡഡ് അക്ഷരങ്ങളാണ്. 2,20,9 എന്നീ സംഖ്യകളുണ്ട്. സംസ്കൃതഭാഷ. തുടക്കം വ്യാസവാക്യം, ബാക്കി ഗദ്യമാണ്. രാജാ മഹാസുദേന്റെ 2ആം വർഷത്തെ ലിഖിതമാണ്. ശ്രാവണത്തിലെ 29ആം ദിനം. ദ്രോണസിംഹനാണ് എഴുതിവെച്ചത്. മഹാസുദേവന്റെ റായ്പൂർ പ്ലേറ്റിലും ഇദ്ദേഹം ഉണ്ട്. അതിലും മഹാജയരാജന്റെ അരംഗ് പ്ലേറ്റും പോലെ ഇതും ശരഭപുരത്തുനിന്നണ്. ഭഗവത് ഭക്തനാണ്. ദാനശീലനും ശത്രുക്കൾക്ക് ഭയം ജനിപ്പിക്കുന്നവനും ആണ്. മാതാപിതാക്കളുടെ പദാനുധ്യായിയാണ്. നവന്നകത്തിലും ശംബിലകത്തിലും (ക്ഷിതിമണ്ഡാഹാരത്തിലെ) വസിക്കുന്ന ഗൃഹസ്ഥർക്കാണ് ശാസനം. ഈ 2 ഗ്രാമവും വാജസനേയി കൌശികഗോത്രം വിഷ്ണുസ്വാമിക്ക് ആചന്ദ്രതാരകം സകല നിധികളോടും ഭോഗങ്ങളോടും കൂടി ദാനം ചെയ്യുകയാണ്. നികുതിപിരിക്കുന്നവരോ സൈന്യമോ മറ്റാരെങ്കിലുമോ ഈ ഗ്രാമത്തെയോ വിഷ്ണുസ്വാമിയേയോ ഉപദ്രവിക്കാൻ പാടില്ല. തനിക്കും മാതാപിതാക്കൾക്കും ശ്രേയസ്സിനാണ് കരമൊഴിവാക്കിയ ഈ ദാനം. മഹാസുദേ

വൻ മാനമാത്രന്റെ മകനാണ്. മാനമാത്രൻ പ്രസന്നാർണ്ണവപുത്രൻ, അദ്ദേഹം പ്രസന്നപുത്രൻ. മാനമാത്രനും പ്രസന്നമാത്രനും ശരഭപുരിലിഖിതങ്ങളിലുണ്ട്.

സ്വസ്തിശരഭപുരാദ് വിക്രമോപനതസാമന്ത മകുടചൂഢാമണിപ്രഭാപ്രസേകാംബുധോതപാദ യുഗളോ രിപുവിലാസിനീസീമനോദ്ധാരണ ഹേതുർവ്വസുവസുധാഗോപ്രദാ പരമഭാഗവതോ മാതാപിതൃപാദാനുധ്യായാത ശ്രീ മഹാസുദേവരാജാ ക്ഷിതിമന്ദാഹാരീയ നവന്നക ഏ്വതത് പ്രവേശ്യ ശംബിലകയോ പ്രതിവാസി കുടുംബിനാസ്സമാജ്ഞാപയതി. വിദിതം അസ്തു വോ യത് അസ്മഭിർ ഏ്വതദ് ഗ്രാമദ്വയം ത്രിദശപതിസദനസുഖ പ്രതിഷ്ഠാകരോ യാവദ് രവിശശിതാരാ കിരണപ്രതിഹതഘോരാന്ധകാരം ജഗദവതിഷ്ഠതേ താവദ് ഉപഭോഗ്യ സ്സന്നിധി സ്സോപനിധിരച്ചത ഭടപ്രവേശ്യസർവ്വകരവിസർജ്ജിതോ മാതാപിത്രോരാതാമനെശ്ച പുണ്യാഭിവൃദ്ധയേ വാജിസനേയ കൌശിക സഗോത്രവിഷ്ണുശർമ്മനസ്താമ്രശാസനേനതിസ്രിഷ്ഠ. തേ യൂയം ഏ്വവം ഉപലഭ്യസ്യാജ്ഞാ ശ്രവണവിധേയ ഭൂത്വാ യഥോചിതം ഭോഗഭാഗം ഉപനയന്തസ്സുഖം പ്രതിവത്സ്യത. ഭവിഷ്യതശ്ച ഭൂമിപാമംനനുലര്ഷയതി ദാനാദ്വിശിഷ്ടം പുരാണധര്മ്മേഷു

നിശ്ചിതധീയാപ്രവദന്തി ധർമ്മം . തസ്മാദ്
ദ്വിജായ സുവിശുദ്ദകുലശ്രോത്രീയ ദത്തം ഭുവം
ഭവതു വോ മതിരോവ ഗോപ്തും.
തദ്ഭവദ്ഭിർ അപി ഏഷ ദത്തിരനുപാലവ്യ.
വ്യാസഗീതിംചത്ര ശ്ലോകാനുദാഹരണി.
അഗ്നേരാപത്യം പ്രഥമം സുവര്ണ്ണം
ഭൂർവൈഷ്ണവി സൂര്യസുതശ്ച ഗാവാ
ദത്തസ്ത്രയസ്തേന ഭവന്തി ലോക
യഃകാഞ്ചനം ഗംച മഹീം ച ദധ്യാത്.
ഷഷ്ഠിവർഷസഹസ്രാണി സ്വർഗ്ഗേ മോദതി
ഭൂമിദ. ആച്ഛേട്ടാചാനുമന്താ ച താനിഏവ
നരകേ വസേത്. ബഹുഭിര് വസുധാ ദത്താ
രാജഭിസ്സഗരാദിഭി. യസ്യ യസ്യ യദാ ഭൂമി
തസ്യ തസ്യ തദാ ഫലം സ്വദത്തം പരദത്തം
വാ യത്നാദ് രക്ഷ യുധിഷ്ഠിരാ.
മഹീംമഹിമതീം,ച്ശ്രേഷ്ഠദാനഞ്ചച്ശ്രേയോനു
പാലനം ഇതി. സ്വമുഖാജ്ഞായാ സവ്വത്സര 2
ശ്രാവണ ദി 20 9 ഉത്കീർണ്ണം താമ്രശാസനം
ദ്രോണസിങ്കേന. പ്രസന്നാർണ്ണവസംഭൂത
മാനമാത്രേന്ദുജന്മന ശ്രീമത്സുദേവരാജസ്യ
സ്ഥിരം ജഗതി (ശാസനം)

## ഭുജബലമഹാരായ

ആർ സെവെൽ തനിക്ക് എച്ച് കൃഷ്ണശാ
സ്ത്രിയിൽ നിന്ന് ലഭിച്ച ലിഖിതത്തിന് കൊടു
ത്ത കുറിപ്പ്. തെക്കൻ കർണ്ണാടകത്തിലെ

കർക്കാലയിലെ കലശമുഖ്യന് ഭൈരവ 2 ന്റെ ലിഖിതം. മി. റൈസിന്റെ മുദ്ഗരേ താലൂക്ക് ലിഖിതത്തിന്റെ കുറിപ്പിൽ:- വിജയനഗരകൃഷ്ണരായകാലത്ത് ഭുജബലമഹാരായ തുളുരാജ്യത്തേക്ക് സൈനികനീക്കം നടത്തി. മാംഗളൂരിലെ ഭൂരണശാലയിൽ ശിബിരം അടിച്ചു. ഈ നീക്കം നയിച്ചത് ഭുജബലമഹാരാജാ കൃഷ്ണരാജന്റെ ജ്യേഷ്ഠൻ ബുസ്ബൽറാവു ആണ്, (പേജ് 110 സെവെലിന്റെ ഫോർഗോട്ടൺ എംപയർ ഉദ്ധരിച്ചാണ് റൈസ് ഇതെഴുതിയത്.) ഇതിലെ തെറ്റു ചൂണ്ടിക്കാട്ടുകയാണ് സെവെൽ ഇവിടെ.

ഭുജബല എന്നത് ഒരു വ്യക്തിനാമമല്ല. വിജയനഗരദ ഭുജബലമഹാരായരു തുളുരാജ്യദ മേലേ ദണ്ഡു ബണ്ഡു എന്നാണ് വാക്യം. ഇതിനെയാണ് റൈസ് വിജയനഗരത്തിലെ ഭുജബലമഹാരാജാ തുളുരാജ്യത്തെ ആക്രമിക്കാൻ വന്നു എന്ന് പരിഭാഷപ്പെടുത്തിയത്. കൃഷ്ണദേവരായർ എഡി 1509ൽ സിംഹാസനസ്ഥനായപ്പോൾ ബുഷൽറാവു (ജ്യേഷ്ഠൻ) മരിച്ചിട്ട് 7 വർഷത്തിലധികമായി. നൂണിസ് പറയുന്ന ബുഷൽറാവു അല്ല ഇതെന്നതിന് ഇതുതന്നെ തെളിവാണ്. ബുഷൽ റാവുവിന്റെ മരണമാണ് കൃഷ്ണദേവരാജന് സിംഹാസനം ലഭിക്കാനുള്ള കാരണം എന്ന് നൂനിസ് പറയു

ന്നു. ജ്യേഷ്ഠൻ ഇരിക്കുമ്പോൾ അനുജൻ രാജാവാകാറില്ല.

## മധുരാന്തകദേവന്റെ രാജപുര താമ്രപത്രങ്ങൾ ശകം 987

**ബസ്തർ ജില്ലയിൽനിന്ന്. മി ബൈജിനാഥ് 20 ലധികം ലിഖിതങ്ങൾ ഇവിടെ കണ്ടു. (സംസ്കൃതം, തെലുഗു). അദ്ദേഹം ഹീരാലാലിന് അയച്ചുകൊടുത്തു. രാജപുരത്തിനടുത്ത് കാവഡ്ഗാവോനിലെ ഗംഗാധർ പാർഹിയിൽ നിന്ന് കിട്ടിയ താമ്രപത്രം ഏറ്റവും പഴക്കം ഉള്ളതാണ്. 3 താമ്രപത്രം. മാർജ്ജിനിൽ 1, 2 ,3 എന്ന് നമ്പറുണ്ട്. ആദ്യപ്ലേറ്റിന്റെ മുകളിലായി ശ്രീ എന്നുണ്ട്. 3ആം പ്ലേറ്റിന്റെ രണ്ടാം വശത്ത് മംഗളശ്ലേകത്തോടൊപ്പം മുകളിൽ 12 കയ്യുള്ള ദേവത, താഴെ ഇടത്ത് വശം പശു, അതിന്റെ കഴുത്തിൽ മണി ഉണ്ട്. കാലിനടുത്ത് വാളും പരിചയും. നടുവിൽ സ്വസ്തികരൂപമുള്ള ലിംഗം. വലത്ത് സ്ത്രീയെ കഴുത പിൻതുടരുന്നത്, മുകളിൽ സൂര്യചന്ദ്രന്മാർ. 12 കൈകളാൽ 12 പേരെ (ദാനം സ്വീകരിക്കുന്നവർ) ദേവത അനുഗ്രഹിക്കുകയാണെന്ന് ഹീരാലാൽ. നാഗരി ലിപി. സംസ്കൃതഭാഷ. മംഗള, ഉപസംഹാര ശ്ലോകങ്ങളൊഴികെ എല്ലാം ഗദ്യം. ഭ്രമരകോട്യ മണ്ഡലത്തിലെ രാജപുരഗ്രാമം ഛരുരികാരമേദി പോതനും പിന്മുറക്കാർക്കുമായി 70 ഗഡ്യാണം**

സ്വർണ്ണത്തോടുകൂടി മധുരാന്തകദേവനാണ് ദാനം ചെയ്യുന്നത്. മധുരാന്തകൻ നാഗവംശത്തിലെ ചിന്ദകകുടുംബത്തിലെയാണ്. ശകം 987 പരാഭവസംവത്സരം ബുധൻ കാർത്തികശുക്ല പക്ഷം അനിഴം നക്ഷത്രം സൌഭാഗ്യയോഗം ഖരകരണം. എഡി 1065 ഒക്ടോബർ 5.

എന്തിനാണ് ദാനം ചെയ്തത് എന്നതിന് മക്ഫേഴ്സന്റെ ഒരു വിവരണം വെച്ച് ഊഹിച്ചിരിക്കയാണ്. ബസ്തറിലെ ദന്തേശ്വരിക്ഷേത്രത്തിൽ നരബലി ഉണ്ടായിരുന്നു. താരാദേവിക്ക് (ഭൂമി-താരപ്പെണ്ണ്) ട്രൈബലുകൾ ഉത്സവകാലത്ത് നരബലി കൊടുതതിരുന്നു. മരണങ്ങൾ രോഗത്താലോ പുലിയാലോ സംഭവിക്കുമ്പോൾ അവർ ഇത് ചെയ്യും. വിളവ് നശിച്ചാലും ചെയ്യും. ഇപ്രകാരം ബലി കൊടുക്കുന്നവരെ മെറിയ എന്ന് പറയും. ഗോണ്ടുകൾക്ക് ഇവരെ കൊടുക്കുന്നത് പണ്വ, ഗഹിംഗ എന്ന് 2 ഗോത്രക്കാരാണ്. എല്ലാ ഗോണ്ട് ഗ്രാമത്തോടും ചേർന്ന് ഇവരുണ്ടായിരിക്കും. പണ്വകൾ പണം കൊടുത്തോ , മോഷ്ടിച്ചോ സാധുക്കളായ ആളുകളിൽനിന്ന് ഇതിനുള്ള ഇരകളെ എളുപ്പം സംഭരിക്കും. ചിലപ്പോൾ സ്വന്തം കുട്ടികളേയോ ബന്ധുക്കളുടെ കുട്ടികളേയോ കൊടുക്കും. മെരിയാ വനം മെറിയാ അരുവിക്ക് അടുത്തായിരി

ക്കും. അതിലെ മരം ഗോണ്ടുകൾ പവിത്രമായി സംരക്ഷിക്കും. മഴു ഏൽപ്പിക്കാതെ നോക്കും. ഇതിനെ ലിഖിതത്തോടു ബന്ധപ്പെടുത്തുന്നത് ഇപ്രകാരം.

26-28 വരി ഛുരിപ്രബന്ധത്തിലേക്ക് ആരും പ്രവേശിക്കാറില്ല. യോഗിനിമാരുടെ ഗുരുവിന് എവിടെയും ഇടമില്ല, അതിനാല് ഈ ഗ്രാമം എല്ലാ ജീവികൾക്കും നന്മക്കായി തെരഞ്ഞെടുത്തു. ഈ ദാനം ബ്രാഹ്മണർക്കോ, അഗ്രഹാരത്തിനോ അല്ല. മേദിപോട്ട (വരി 12-14) എന്ന വ്യക്തിക്കാണ്. പാത്രം 12 എന്നാമ് അയാളെ പറയുന്നത്. 70 ഗഡ്യാണം പൊന്നും കൊടുക്കുന്നു. രാജാവും രാജ്ഞിയും രാജകുമാരനും സമ്മതത്തോടെ ഈ ക്രയവിക്രയം നടക്കുന്നു. ബ്രാഹ്മണനാണെങ്കിൽ ഗോത്രം വിദ്യാഭ്യാസം വംശം ഇപ്രകാരം എല്ലാ വിശദവിവരവും ഉണ്ടാവും. ഇവിടെ അതില്ല. മേദിപോത്ത ഒരു ഛുരികാകാരനാണ് (ചുരിക ഉണ്ടാക്കുന്നവനാണ്) സാധാരണ കത്തി ഉണ്ടാക്കുന്നവനല്ല, ഛുരികാപ്രബന്ധം അഥവാ നരബലിക്കുള്ള ചുരിക ഉണ്ടാക്കുന്ന വിദ്യ അറിയുന്നവനാണ്. ഇതാണ് ഊഹം. മാത്രമല്ല, ഇരകളെ കൊണ്ടുവരുന്ന 12 പേരുടെ തലവനാണെന്നും ഊഹിച്ചിരിക്കുന്നു. 1884ൽ ബസ്തറിൽ 12 ഗ്രാമങ്ങളിൽ നിന്ന് 12 കുടുംബം ഇപ്രകാരം ചെയ്യുന്നതിന് 12 ഗ്രാമത്തേയും കരം ഒഴിവാക്കി കൊടുത്തിരുന്നു. എന്നാ

ലിതിന് തെളിവില്ല. കാളികാപുരാണത്തിൽ രാജാവിന്റെ അനുമതിയില്ലാതെ നരബലി ചെയ്യുന്നത് കുറ്റകരമാണ്. (രുധിരാദ്ധ്യായം). മെരിയ പൂജയെ തോകിപൂജ എന്നും നോരബലി (നരബലി) എന്നും പറയുന്നു. ദുർഗ്ഗാപൂജക്ക് ഗോണ്ടുകളുടെ പ്രത്യേകപൂജ ഇതാണ്. മാലിയാ പത്തർ (പാത്ര) അഥവാ ബോറിസോലോ പൂര മാരിയിൽ(ചിന്നകിമേദി തലസ്ഥാനം) വർഷം തോറും ദസറയുടെ അവസാനം ഇത് ചെയ്യുന്നു. മെല്ലിയ ഇരയെ കൊണ്ടുവരുന്നവരും മെരിയ ഇരയുമാണ്. മേദി മേലിയും പോത (തെലുഗിൽ) ബലിക്കുള്ള ഇരയുമാണ്. മേദിപോത എന്ന വാക്ക് ഇതിനോട് ബന്ധപ്പെട്ടതാണ്. ബലിക്കുള്ള പ്രത്യേക ആയുധം ഉണ്ടാക്കുന്നവനാകാം മേദി പോത എന്ന ഛുരികാകാരൻ. യോഗിനിമാരുടെ ഗുരു കാട്ടിൽ വസിക്കുന്നതിനാൽ ആരും ബാധ ഭയന്ന് അവിടെ പ്രവേശിക്കയില്ല. ഹീരാലാൽ ഇപ്രകാരം മധുരാന്തകൻ മേദിപോതന് ദാനം ചെയ്തത് നരബലിസമ്പ്രദായത്തിനു സമ്മതം മൂളലായി കണക്കാക്കുന്നു. ഇത്തരം ഒരു ആവശ്യത്തിന് ഭൂമി ദാനം ചെയ്യുന്നത് ഒരു ലിഖിതത്തിലും ഇല്ല. ബസ്തറിലെ നാഗവംശി രാജാക്കന്മാർ യെൽബർഗ്ഗയിലെ സിന്ധവംശ ത്തോട് ബന്ധപ്പെട്ടവരാണ്. മധുരാന്തകൻ ഭോഗ പുരീശ്വരനും മഹാമാണ്ഡലികനുമാണ്. അദ്ദേ ഹത്തിന്റെ ഭരണസീമ ഭ്രമരകോടിയലാണ്. അത് മണ്ഡലമാണ്. ഛിന്ദക(സിന്ധക)വംശത്തിലെ (36

അഗ്നികുലത്തിൽ ഒന്ന്- പൃഥ്വീരാജന്റെ സഭയിലെ കവി ചാന്ദ് ബർദായി ഇവരെ പറയുന്നു) ഒരാളാണ്. ഇന്ദ്രാവതീനദിക്കരയിൽ ജഗതലപ്പൂരിൽനിന്ന് (ബസ്തരിന്റെ തലസ്ഥാനം) 22 മൈൽ വടക്കുപടിഞ്ഞാറാണ് രാജപുരം. അവിടെ കോട്ടയുടെ അവശിഷ്ടമുണ്ട്. രാജവംശം അവിടെ താമസിച്ചിരുന്നു. കാശ്മീരി കവി ബിൽഹണൻ വിക്രമാങ്കചരിതത്തിൽ പലവട്ടം പറയുന്നതാണ് ചക്രകോടി. വിക്രമാദിത്യൻ യുവരാജാവായിരിക്കെ പിതാവിന്റെ അനുവാദത്തോടെ യാത്ര ചെയ്ത് ചോളരെ തോൽപ്പിച്ചു, കാഞ്ചി കൊള്ളയടിച്ചു. മാളവരാജാവിനെ സ്വരാജ്യം തിരിച്ചുപിടിക്കാൻ സഹായിച്ചു. വടക്കോട്ട് ഗൌഡ, കാംബോജം വരെയും തെക്ക് സിംഹളം വരേയും ചെന്നു. മലയമലകളിലെ ചന്ദനവനം നശിപ്പിച്ച്, കേരളരാജാവിനെ വധിച്ചു. അവസാനം ഗംഗാകുണ്ഡം, വെങ്കി, ചക്രക്കോട്ടം ഇവ കീഴടക്കി. പിന്നീട് കൃഷ്ണാനദി വരെ എത്തി പിതാവിന്റെ മരണവാർത്ത കേട്ട് മടങ്ങി. തൃശ്ശിനാപ്പള്ളിയുടെ വടക്കുകിഴക്ക് മൂലക്കാണ് ചോളതലസ്ഥാനമായ ഗംഗാക്കുണ്ഡം ഉണ്ടായിരുന്നത്. കൃഷ്ണ ഗോദാവരി നദികളുടെ ഇടയിലുള്ള ഭൂമി മുഴുവനും അദ്ദേഹം സ്വന്തമാക്കി. ചക്രക്കോട്ടത്തിൽനിന്ന് സ്വരാജ്യത്തേക്ക് മടങ്ങും വഴിയാണ് കൃഷ്ണാതീരത്തുവെച്ച് മരണവാർത്ത കേട്ടത്. ഇതെല്ലാം എഡി 1065 ന്(ഈ ഗ്രാന്റിന്) അൽപ്പം മാത്രം കഴിഞ്ര്ാണ്. എഡി 1076

ലാണ് വിക്രമാദിത്യൻ സിംഹാസനസ്ഥനായത്. വെങ്കിക്ക് അടുത്തുള്ള ചക്രക്കോട്ടം ബസ്തർ സ്റ്റേറ്റിലാണ്. ഇത് ദാരയാണെന്ന് തെറ്റിദ്ധാരണ വന്നത് ചക്രക്കോട്ടത്തിലെ ഒരു രാജാവിന് ധാരാ വർഷനെന്ന് പേരുണ്ടായതുകൊണ്ടാണ്. രാജപുരത്തിനടുത്തുള്ള കുറുസ്പാലിലെ ലിഖിതത്തിൽ ചക്രകൂടാധീശ്വരാണാം കുലമലംകരിഷ്ണു ............. ..സമഭവത് ധാരാവർഷാനാമാ നരേശ്വര എന്നുണ്ട്. നാരായമ്പാൽ ലിഖിതവും ധാരാ വർഷന്റെ വിധവ ഗുണ്ടമഹാദേവി തന്റെ പൌത്രന്റെ ഭരണകാലത്ത് ആ ഗ്രാമം (എഡി 1111) ദാനം ചെയ്തത് പറയുന്നു. ഭ്രമരകോടി ഒരു പക്ഷേ ചക്രകോടിയുടെ അപരനാമമാവാം. ഇന്ദ്രാവതിയുടെ ഘുമാര വെള്ളച്ചാട്ടത്തിന് ചിത്രകൂട എന്ന് പേരുണ്ട്. ചിത്രകൂടം നാഗങ്ങളുടെയും ഭരദ്വാജരുടേയും വാസസ്ഥലമാണ്.

ലിഖിതാരംഭം 1000 ഫണങ്ങളിലെ തിളങ്ങുന്ന രത്നകിരണങ്ങളാൽ ശോഭിക്കുന്ന നാഗവംശത്തിലെ രാജാവിനെ പ്രകീർത്തിച്ചാണ്. ഭോഗവതീപുരത്തിൽ 10 ദിശകളിലും അദ്ദേഹത്തിന്റെ കീർത്തി പെരുമ്പറ അടിച്ച് മുഴങ്ങുമ്പോൾ വില്ലും പുലിയും ചിഹ്നമാക്കിയ ഛിന്ദകവംശത്തിലെ സൂര്യൻ മഹേശ്വരന്റെ പാദകമലത്തിലെ പരാഗം പരണ്ട് സ്വർണ്ണവർണ്ണമായ ഭ്രമരത്തെപ്പോലെ , ശംഖനാദത്തിൽ രമിക്കുന്നവനായി, ഇന്ദ്രൻ കൊടുത്ത ദുന്ദുഭിനാദത്താല് ശത്രുക്കളെ

ഭയപ്പെടുത്തുന്നവനായി, വിജയിയായി, ഐരാവതം താങ്ങുന്ന താമരയും വാഴയും കൊടിയായി, ശകം 987ൽ കാർത്തികമാസം പ്രഭവസംവത്സരം ബുധൻ ശുക്ലപക്ഷം അനുരാധം നക്ഷത്രം സൌഭാഗ്യയോഗം ഖരകരണം എന്ന ശുഭമുഹൂർത്തത്തിൽ മധുരാന്തകദേവനും യുവരാജാ കൻഹരദേവനും രാജ്ഞി നാഗലമഹാദേവിയും യുവരാജാ നായകനും നായകശൂദ്രകനും യുവരാജാ തുംഗരാജനും ശ്രേഷ്ഠി പുലിയാമയും ഒരുമിച്ച് സമ്മതിച്ച് , ബ്രഹ്മകോടി മണ്ഡലത്തിലെ രാജപുരഗ്രാമം കാൽ കഴുകി 70 സ്വർണ്ണഗദ്ധ്യാണത്തോടുകൂടി, 12 പാത്രങ്ങളുടെ മുഖ്യനായ മേദിപോതന് സമ്മാനിച്ചു. ദാനം ശിവനിർമ്മാല്യമായി ആചന്ദ്രതാരകം നിലനിൽക്കുന്നതായി പ്രഖ്യാപിച്ചു. ആരെങ്കിലും എപ്പോഴെങ്കിലും അത് തന്റേതെന്ന് എടുക്കുന്ന പക്ഷം വാരാണസിയിൽ 1000 ശിവലിംഗം പൊട്ടിച്ച പാപം, 1000 കുളം തകർത്ത പാപം, 1000  ബ്രാഹ്മണരേയും പശുക്കളേയും കൊന്ന പാപം ലഭിക്കും. സ്വദത്തമോ പരദത്തമോ ആയ ഭൂമി എടുക്കുന്ന പക്ഷം 60000 വർഷം കൃമിയായി കഴിയേണ്ടിവരും. രാജാക്കന്മാർക്ക് ദാനം ധർമ്മസേതുവാണെന്നും കാലാകാലം സംരക്ഷിക്കുമെന്നും രാമചന്ദ്രൻ പറഞ്ഞിട്ടുണ്ട്. ആകാശത്തിൽനിന്ന് പൊഴിയുന്നതും ഭൂമിയിൽ വിളയുന്നതും കാട്ടാനകളും ഈ ദാനം പ്രകാരം മോദിപോതനുള്ളതാണ്. ഗ്രാമത്തിനു പുറത്തുള്ള

തെല്ലാം രാജാവിന്റെ സ്വത്താണ്. സൂര്യചന്ദ്രന്മാരും ഭൂമിയിൽ ഭ്രമരകോടിയിലെ രാജവംശവും ഉള്ളകാലം ഈ ദാനം എല്ലാവരും പാലിക്കേണ്ടതാണ്. ഛുരികാര മേദിപോതന്റെ മക്കളും പൌത്രന്മാരും പ്രപൌത്രരും അടങ്ങിയ പരമ്പരക്ക് ഉള്ളതാണ്. ഗ്രാമത്തിലെ ബലികാലത്ത് ആരും ഛുരിപ്രബന്ധത്തിൽ പ്രവേശിക്കരുത്. പ്രാദേശികയോഗിനീസംഘത്തിലെ ഗുരുവിന് വേറെ സ്ഥലം താമസിക്കാനില്ല. അതിനാൽ ഈ ഗ്രാമം എല്ലാ ജീവികളുടേയും നന്മക്കായി, ധർമ്മപരിപാലനത്തിനായി തെരഞ്ഞെടുത്തിരിക്കുന്നു.
ചക്രകോട്യമണ്ഡലത്തിലെ സാക്ഷികൾ:-
നായകശ്രീ ധാരേശ്വര, മുദസേലി, നാഗഹസ്തി, കരണ ധാരിയ. ധാനുകകായസ്ഥൻ എഴുതിയത്. എഴുതുന്ന തൂലിക കുമാര തുംഗരാജനും ധാമദേവനും ഗോവർദ്ധനനും ധനാർദ്ദനനും പാത്രഗാഗിരനും സാധു സാഹാരങ്കനും (സാഹാരശു) സ്പർശിച്ചു. മാനവൃദ്ധിയുടെ കയ്യക്ഷരം പൊതുജനാഭിപ്രായത്തോടെ രേഖപ്പെടുത്തി.

മധുരാന്തകൻ ചോളനാട്ടിലെ ഗാന്ധാരാദിത്യന്റെ മകനാണ് എന്നതും (കാന്തിരവ- പാലക്കാട്ട് കൊല്ലങ്കോട്ട്) ശകം 987 എഡി 1064 ആണെന്നും ഓർമ്മിച്ചാൽ ചരിത്രത്തിലെ വിട്ടുപോയ ഭാഗങ്ങൾ കൂട്ടിച്ചേർക്കാനാവും. വില്ലും പുലിയും (ചേരചോളന്മാരുടെ ചിഹ്നം) ആനപ്പുറത്ത്

**എഴുന്നള്ളിക്കുന്ന താമരയും വാഴയും (ചേര ചിഹ്നം) ഇവ കാണുക. നാഗ വംശമാണ് എന്നതും ഛുരിക (വേട്ടേക്കരന്റെ ആയുധം) ഉപയോഗിക്കുന്നവരാണെന്നും പ്രധാനം. ലിഖിതത്തിൽ എവിടേയും നരബലി പറയു ന്നില്ല. അത് യോഗിനികളുടെ സ്ഥലമായി പറയുന്നതിനാലുള്ളതും സ്ഥലം പണ്ട് നരബലി നടന്ന സ്ഥലമാകയാലും ഊഹമാണ്. കേരള ത്തിൽ നിന്ന് വന്ന മധുരാന്തകൻ ബസ്തറിൽ എല്ലായിടത്തും നടന്നിരുന്ന ഇത്തരം നരബലി നിർത്തലാക്കി, അതിനെ ഒരു സ്ഥലത്തേക്ക് മാ ത്രം പൊതുജനാഭിപ്രായം മാനിച്ച് നിയന്ത്രണ വിധേയമാക്കിയതായിട്ടാണ് വിചാരിക്കേണ്ടത്.**

## കർണ്ണരാജന്റെ സിവഹശിലാലിഖിതം ശകം 1114

റായ്പൂർ ജില്ല ധംതാരി തഹ്സീലിലെ സി വാഹയിൽ കർണ്ണേശ്വരം (കണേശ്വർ)ക്ഷേ ത്രലിഖിതം. ജനറൽ കണ്ണിങ്ങാം ആദ്യം റി പ്പോർട്ട് ചെയ്തു. ധംതാരി തഹസീൽദാരുടെ നിർദ്ദേശപ്രകാരം ഹീരലാൽ വായിച്ചു. 16 വരി. നാഗരിലിപി. സംസ്കൃതഭാഷ. പദ്യമാ ണ്. ഓം നമശ്ശിവായ! എന്ന് തുടക്കവും സൂത്രധാരനാമം ഒടുക്കവും മാത്രമേ പദ്യമല്ലാ ത്തതായി ഉള്ളു. 13 ശ്ലോകം 4 എണ്ണം വസ ന്തതിലകം, 8 അനുഷ്ഠുപ്പ്, 1 ഉപജാതി.

കാക്കെരയിലെ കർണ്ണരാജനും പത്നി ഭോപ ല്ലദേവിയും 5 ക്ഷേത്രം പണിതതാണ് രേഖ. 2 എണ്ണം മാതാപിതാക്കളുടെ പേരിലും 2എണ്ണം സ്വന്തം പേരിലും 1 മക്കളില്ലാതെ മരിച്ച സ ഹോദരന്റെ പേരിലുമാണ്. ശകം 2224 എന്ന ല്ലാതെ മാസമോ തിഥിയോ നാളോ പക്ഷമോ ഇല്ല. ഇത് എഡി 1191-92 ആണ്. രാജാവിന്റെ നാമത്തിലുള്ള ശിവക്ഷേത്രത്തിൽ 5 ക്ഷേത്ര വും പണി തീർന്ന ശേഷമാണ് ഇത് സ്ഥാപി ച്ചത്. കണേശ്വർ അഥവാ കർണ്ണേശ്വരക്ഷേത്രം ശിവക്ഷേത്രമാണ്. രാജനാമത്തിലുള്ള രണ്ടാമ ത്തെ ക്ഷേത്രം കേശവ(വിഷ്ണു)വിനുള്ളതാണ്. എഴുതിയത് സൂത്രധാര സൂപന്. പ്രശസ്തി രചിച്ചത് നരസിംഹൻ. ത്രിനയനനായ ശിവ നുള്ള സ്തതിയോടെ ലിഖിതാരംഭം. രണ്ടാം ശ്ലോകം രാജവംശത്തിന്റെ ഉത്ഭവസ്ഥാനമായ ചന്ദ്രനെ കീർത്തിക്കുന്നു. പിന്നെ രാജവംശാ വലി. സിംഹരാജന്റെ മകൻ വിഗ്രഹരാജൻ, മകൻ വോപദേവൻ, മകൻ കർണ്ണരാജൻ .ഭോപല്ലദേവി ഭാര്യ, മറ്റു കക്കെരലിഖി തങ്ങളിലെ വംശാവലി വെച്ച് ഈ സോമവം ശിരാജാക്കന്മാരുടെ വംശാവലിഃ

1 സിംഹരാജാ

2 വ്യാഘ്രരാജാ (വാഗരാജാ)

3 വോപദേവ

4. നാലു മക്കൾ. കൃഷ്ണ, കർണ്ണരാജാ, ഭോപാല്ലദേവി(എഡി 1192), സോമരാജദേവ , രണകേസരി

5. കൃഷ്ണപുത്രൻ ജൈതരാജാ, സോമരാജദേവപത്രൻ പമ്പരാജദേവ. ഭാര്യ ലക്ഷ്മീദേവി 1216 എഡി.

6. ജൈത്തരാജപുത്രൻ സോമചന്ദ്ര. പമ്പരാജപുത്രൻ യുവരാജാ വോപദേവ

7. സോമചന്ദ്രപുത്രൻ ഭാനുദേവ (എഡി 1320)

കർണ്ണൻ പഴയ തലസ്ഥനമായ കാക്കെരയുടെ അടുത്തുള്ള സിവഹയിലാണ് താമസിച്ചിരുന്നത്. ധനോറ (ഇപ്പോൾ ബസ്തറിൽ) 29 മൈൽ സിവാഹക്ക് അപ്പുറം ആയിരുന്നു രാജധാനി. അവിടെ 20 തടാകവും 20 പുരാതനാവശിഷ്ടങ്ങളുള്ള പ്രദേശങ്ങളും റായ് ബഹദൂർ പാണ്ഡ ബാജിനാഥ് കണ്ടെത്തി. സോമരാജനും പമ്പരാജനും പാടിപട്ടണത്തിലാണ് താമസിച്ചത്.ദംതരിബാഗത്താവണം ഇത്. രണകേസരിക്ക് മക്കളില്ല. സിവഹയിലാവണം ഇദ്ദേഹവും താമസിച്ചത്. ഈ രാജാക്കന്മാരെല്ലാം ദക്ഷിണകോസലത്തിലെ ഹൈഹയരുടെ സാമന്തരായിട്ടാണ് ഭരിച്ചത്. പമ്പരാജദേവൻ കാലചൂരിവർഷം ഉപയോഗിക്കുന്നത് അതിനാലാണ്. കർണ്ണരാജാ സ്വന്തം നിലയിൽ കാട്ടുപ്രദേശങ്ങളിൽ സ്വതന്ത്രരാജ്യം സൃഷ്ടിക്കയും കാല

ചൂരി വർഷത്തിനു പകരം ശകവർഷം സ്വീ കരിക്കയും ചെയ്തു. കർണ്ണദേവനും ഭാനു ദേവനും കൂടി 128 വർഷത്തിന്റെ അന്തരമു ണ്ട്. സിംഹരാജനും കർണ്ണദേവനും തമ്മിലും 4 തലമുറ വ്യത്യാസമുള്ളതിനാൽ ഇതേ അന്ത രം അവർക്കും ഉണ്ടാകാമെന്ന് കണക്കാക്കി സിംഹരാജകാലം എഡി 1064 എന്ന് നിശ്ചയി ച്ചിരിക്കയാണ്. വിക്രമസംവത് 1150 എഡി 1093ലാണ് ആദ്യത്തെ പൂർവ്വികൻ ഒറീസ്സയി ൽനിന്ന് വന്നതെന്ന് രാജവംശരേഖകൾ പറ യുന്നു. പുരിയിലെ രാജാവ് കുഷ്ഠരോഗം ബാധിച്ച് സിവഹയിലെത്തിയതായാണ് രാജവംശരേഖ. സിംഹ അവ (സിംഹന്റെ ശാന്തി) എന്ന അർത്ഥത്തിലാണ് സിഹവക്ക് ആ പേരു കിട്ടിയത്. ഇതിന് ദേവഹ്രദമെ ന്നാണ് ആദ്യനാമം. (ദേവന്മാരുടെ തടാകം).ഈ പ്രദേശം മുഴുവനും പുണ്യസ്ഥലമായാണ് കരുതുന്നത്. ശൃംഗിമഹർഷിയുടെ ആശ്രമ സ്ഥാനമായിരുന്നു. അദ്ദേഹത്തിനും ഇവിടെ പൂജയുണ്ട്. ഇവിടെനിന്ന് 5 മൈൽ അപ്പുറം രതാവാ ഗ്രാമം അംഗിരസ്സ് മഹർഷി വസി ച്ചതായും മുചുകുന്ദാശ്രമം 22 മൈൽ സിവാ ഹക്ക് അപ്പുറം മേചകത്തിലുണ്ടായിരുന്ന തായും സ്ഥലപുരാണം. സിവാഹക്ക് 10 മൈൽ അപ്പുറം ദേവകുലം എന്ന മല ഉണ്ട്. അവിടെ നിരവധി ജീർണ്ണിച്ച ക്ഷേത്രാവശിഷ്ട ങ്ങളുണ്ട്.

4ആം നൂറ്റാണ്ടിലെ അലഹബാദ് സ്തംഭലിഖി തത്തിലെ മഹാകാന്താരരാജാവ് വ്യാഘ്രരാജ നും ഈ രാജവംശത്തിന്റെ ആദിമപൂർവ്വി കരിൽ പെട്ടിരുന്നതായി വിചാരിക്കുന്നു. പുരിരാജാവിന്റെ കഥക്ക് ഒരു പാഠഭേദമുണ്ട്. അദ്ദേഹം തന്റെ അവിഹിതബന്ധത്തിലുണ്ടായ പുത്രനെ രാജാവായി പ്രഖ്യാപിക്കയാലാണ് ബഹുജനക്ഷോഭം കാരണം നാടുവിട്ടത് എന്നാ ണ് പാഠഭേദം. ഛത്തിസ്ഘർഹിലെ കാട്ടിലെ ത്തിയ അദ്ദേഹം അവിടത്തെ ട്രൈബലുകളുടെ രാജാവായി. ഇപ്രകാരം കാങ്കർ വംശം ഹൽബാസ്ട്രൈബിനോടും, , കാലഹന്തിവംശം കാന്തകളോടും , രൈരക്കോൽ ബുത്കസുധ കളോടും ബാംരവംശം ഭൂയിയകളോടും ബന്ധപ്പെട്ട് അവരുടെ രാജാക്കന്മാരാണ്. സിവാഹ രോഗശമനസിദ്ധി ഉള്ളതു മാത്രമല്ല, മഹാനദി അഥവാ ചിത്രോത്പലനദിയുടെ ഉത്ഭവസ്ഥാനവുമാണ്. സുവർണ്ണാഖ്യാ പുരി പുണ്യാ പുണ്യോ മാർജ്ജാരകേസരി കോസ ലായാം ത്രയ പുണ്യാ പുണ്യ ചിത്രോത്പ്പലാ നദി. സുവർണ്ണാപുരി സോൺപൂരും മാർജ്ജാ രകേസരി നരസിംഹനാഥും (സംബൽപൂരിലെ ബോരസാംബാർ സമീന്ദാരി)ആണ്. ഇവിടെ സന്ദർശിച്ചാൽ സർവ്വപാപമുക്തി ഫലം. നര സിംഹനാഥക്ഷേത്രത്തിൽ മാർജ്ജാരരൂപത്തി ലുള്ള നരസിംഹപ്രതിമ ആരോ പിൽക്കാല ത്ത് കൊണ്ടുവന്നു വെച്ചിട്ടുണ്ട്.

സിവാഹയിൽ 2 പഴയ ക്ഷേത്രം അടുത്തടുത്തായി ഉണ്ട്. അതിലൊന്നിലാണ് ഈ ലിഖിതം. മറ്റേത് വിഷ്ണുവിന്റെ രാമചന്ദ്രാവതാരത്തിനുള്ള ക്ഷേത്രമാണ്. 300 മൈൽ അപ്പുറത്തുള്ള അമൃതകുണ്ഡിൽനിന്നാണ് വിഷ്ണുവിഗ്രഹം കൊണ്ടുവന്നതെന്ന് കരുതുന്നു. അമൃതകുണ്ഡത്തിലാണ് രാജാവിന് കുഷ്ഠം ഭേദമായത്. ഭോപ്പല്ലദേവിക്ക് വേണ്ടിയാണ് കർണ്ണരാജൻ രാമചന്ദ്ര(വിഷ്ണുവിഗ്രഹം പ്രതിഷ്ഠിച്ചതെന്നും കരുതുന്നു.

## വർമ്മലത വസന്തഗഡ് ലിഖിതം വിക്രമസംവത് 682

1906ൽ സിരോഹി സ്റ്റേറ്റിലാണ് ഭണ്ഡാർക്കർ തന്റെ ജോലി ചെയ്തിരുന്നത്. ആ സമയത്താണ് ഈ ലിഖിതം നേരിട്ട കണ്ട് കോപ്പി എടുത്തത്. പിന്ദ്വാരയിൽനിന്ന് 5 മൈൽ തെക്ക് വസന്ത്ഗാർഹിൽനിന്നാണ് ലഭിച്ചത്. കീമെൽമാതാക്ഷേത്രത്തിനു പുറത്ത് ശില കിടക്കുകയായിരുന്നു.വസന്ത്ഗാർഹ് തന്നെ ആരുമില്ലാതെ കിടക്കുകയാണെങ്കിലും സിരോഹിയിലെ പലരും ഇവിടെ ദർശനത്തിനു വരാറുണ്ടായിരുന്നു. ക്ഷേത്രം നോക്കി നടത്തുന്ന ഭീലുകൾ ഈ ശില അവരുടെ ആയുധം മൂർച്ച കൂട്ടാനാണ് ഉപയോഗിച്ചിരുന്നത്. പിന്നീട് പണ്ഡിറ്റ് സുഖാനന്ദജി സിരോഹിയി

ലെ തന്റെ വീട്ടിലേക്ക് അത് എടുത്തുകൊണ്ടു വന്നു. 7-8 നൂറ്റാണ്ടിലെ വടക്കൻ ലിപി. ഗുഹിലരാജാ അപരാജിതന്റെ ഉദയ്പൂർ ലിഖിതത്തോടും ദുർഗ്ഗഗണന്റെ ജാൽരാപാത്തൻ ലിഖിതത്തോടും ധവളന്റെ കൌസുവാം ലിഖിതത്തോടും ലിപിസാമ്യം ഉണ്ട്. ഭാഷ സംസ്കൃതം. തുടക്കത്തിലെ ഓം നമ 13-17 വരികളിലെ ഗോഷ്ഠികാനാമങ്ങള് ഇവ ഒഴികെ എല്ലാം പദ്യമാണ്. ആരംഭത്തിലെ 2 ശ്ലോകം ദുർഗ്ഗയുടെ അനുഗ്രഹം തേടിയാണ്. (ഖിമെൽ മാതാ ദുർഗ്ഗയാണ്). 3ആം ശ്ലോകം രാജാവ് വർമ്മലാടനെ പറയുന്നു. ശ്ലോകം 5 വർമ്മലാടന്റെ സാമന്തൻ വജ്രഭടസത്യാശ്രയനെന്ന മാതാഭക്തനെ പറയുന്നു. ഹിമവത്പുത്രനായ അർബ്ബുദത്തെ  പാലിക്കുന്ന ക്ഷേമാര്യനാണ് അദ്ദേഹം. മകൻ രജ്ജിലൻ വൈശ്രവണനെപ്പോലെയാണ്. വാടത്തിൽ അദ്ദേഹം ബ്രാഹ്മണർക്കും കലാകാരന്മാർക്കും അർഹിക്കുന്നവർക്കും ധനം വാരിവിതറി. അക്കാലത്ത് വത്സകരസ്ഥാനത്തെ ഗോഷ്ഠി ക്ഷേമാര്യക്ഷേത്രം പണിതു. ഗോഷ്ഠി ഇത് പണിയാനായി തെരഞ്ഞെടുത്തത് കാരാപാകനായ സത്യദേവനെയാണ്. അദ്ദേഹം പിതാമഹനെന്ന കച്ചവടക്കാരന്റെ മകനായിരുന്നു. മേരുവും നദികളും സൂര്യചന്ദ്രന്മാരും ഉള്ള കാലം ഈ ക്ഷേത്രം നിലനില്ക്കണമെന്നാണ് അടുത്ത ശ്ലോകം. വിക്രമവർഷം 682(എഡി625) മാതാക്ഷേത്രം

പണിതു. പ്രശസ്തി ദിവാകരപുത്രനായ ധൂ ർത്തരാശി എന്ന ബ്രാഹ്മണൻ രചിച്ചു. നാഗ മുണ്ഡിൻ കൊത്തിവെച്ചു. 13-17 വരിവരെ ക്ഷേത്രം പണിത ഗോഷ്ഠിയിലെ അംഗങ്ങ ളുടെ നാമമാണ്. ഇവരിൽ 3 പേർ പ്രത്യേക ശ്രദ്ധ അർഹിക്കുന്നു. ആദ്യത്തേത് കൂട്ടത്തിൽ ഒരേ ഒരു സ്ത്രീയായ ഭൂതയാണ്. അവൾ ശ്രീ മാതാക്ഷേത്രത്തിലെ ദേവദാസിയാണ്. ലിഖി തം ക്ഷേമാര്യക്ഷേത്രം പണിത ഗോഷ്ഠിയിലെ അംഗമാണ് ഭൂത എന്ന് പറയുന്നു. വട അഥ വാ വടാകര വസന്തഗാർഹ് ആണ്. ക്ഷേത്രം പണിയുന്ന കൂട്ടത്തിലുള്ള അവൾ ക്ഷേത്രം പണി തീർന്നപ്പോൾ അവിടത്തെ ദേവദാസി യായി. ക്ഷേമങ്കി അഥവാ ക്ഷേമകാരി ദുർഗ്ഗ യുടെ പര്യായമാണ്. (കീമൈൽ എന്നത് ഇതി ന്റെ ഗ്രാമ്യനാമമാണ്) രണ്ടാമത്തെ പ്രതിഹാര ബോധകനാണ്. ബോധകൻ പ്രതിഹാര (പഡി യാർ)ആണ്. പ്രതിഹാരനാമം ആദ്യമായി ഈ ലിഖിതത്തിലാണ് കാണുന്നത്. മൂന്നാമത്തെ അംഗം രാജസ്ഥാനീയ ആദിത്യഭട്ടൻ.

കീൽബോൺ വിചാരിക്കുന്നത് വർമ്മലാത നാമം മാഘന്റെ കാലം നിർണ്ണയിക്കുന്നു എന്നാണ്.മാഘന്റെ പിതാവിന്റെ പിതാവ് സുപ്രഭാദേവൻ (ശിശുപാലവധപ്രകാരം) മന്ത്രിയായി ഉണ്ടായിരുന്നത് ഇദ്ദേഹത്തിന്റെ സഭയിലാണെന്ന് കിൽബോൺ പറയുന്നു.

മാഘൻ ശിശുപാലവധത്തിൽ കൈശികീവൃ ത്തി, ന്യാസം ഇവയെ പറയുന്നുണ്ട്. ആദ്യ ത്തേത് ജയാദിത്യനും വാമനനും ചേർന്നാണ് എഴുതിയത്.ഐചിങ്ഹ് ജയാദിത്യൻ മരിച്ചത് എഡി 661-662ലാണെന്ന് പറയുന്നു. ന്യാസം എഴുതിയ ജിനേന്ദ്രബുദ്ധി ബൌദ്ധനായിരുന്നു. എന്നാലും ബുദ്ദമതക്കാരനായ ഐചിങ്ങ് അദ്ദേഹത്തെ പറയുന്നില്ല. ഇതിനാല് അദ്ദേ ഹം 8ആം നൂറ്റാണ്ടിലാണെന്നും മാഘനും 8ആം നൂറ്റാണ്ടിലാണെന്നുമുള്ള വാദം ശരിയ ല്ല. കാരണം ജിനേന്ദ്രബുദ്ധി ബുദ്ധമതക്കാര നല്ല, ജൈനമതക്കാരനാണ്. ഐചിങ്ങ് ബുദ്ധ മതക്കാരായ എഴുത്തുകാരുടെ എല്ലാ കൃതി കളും ശേഖരിക്കാനാണ് ഇന്ത്യയിലേക്ക് വന്നത്.

വടപുരത്ത് പൂർണ്ണപാലൻ പണിത സൂര്യ, ബ്രഹ്മക്ഷേത്രങ്ങൾ ഇപ്പോഴും വസന്തഗാർഹി ലുള്ളതിനാൽ വടത്തിലെ ഗോഷ്ഠി വസന്ത ഗൃഹത്തിലെ ഗോഷ്ഠിയാണ്. വടാകരം എന്ന പേരും ലിഖിതത്തിലുണ്ട്.

### രാഷ്ട്രകൂട ശങ്കരഗണന്റെ ദൌലത്താബാദ് പ്ലേറ്റുകൾ ശകം 715

ദൌലത്താബാദിലെ ബ്രഹ്മക്ഷത്രനായ തോംഗാ വാലാ ബാവു ദേവ്റാം ഭട്ടിന്റെ കൈവശമാ യിരുന്നു ഈ പ്ലേറ്റുകൾ. അഛരാഛരന്റെ അ

ഛരാഛരന് സനദ് ആയി കൊടുത്തതാണ് അവ എന്നാണ് അദ്ദേഹം പറഞ്ഞത്. (ശകം 715 എഡി 792) ഭണ്ഡാർക്കർ ഇവ കടമായി, മൌലവി സൈദ് മൊഹമ്മദ് ബിൽഗ്രാമി എന്ന തഹസിൽദാർ വഴി ലഭ്യമാക്കി. 3 പ്ലേ റ്റുകൾ. വൃത്താകൃതിയുള്ള സീലിൽ മുന്നിലേ ക്ക് അഭിമുഖമായി ഇരിക്കുന്ന ഗരുഡചിത്രം. കൈകൂപ്പി നെഞ്ചത്ത് വെച്ചിരിക്കുന്നു. ഇരു വശവും ചിറകുപോലെ ഉണ്ട്. 8ആം നൂറ്റാ ണ്ടിലെ വടക്കൻ ലിപി.7, 1, 5 എന്നീ സംഖ്യ കളുണ്ട്.  ഭാഷ സംസ്കൃതം. 24ആം വരി വരേയും ,മംഗളശ്ലോകവും പദ്യം. ബാക്കി ഗദ്യം 1- 9 വരെ ശ്ലോകം രാഷ്ട്രകൂടലിഖിത ങ്ങളിലുള്ളവയാണ്..10-12 ശ്ലോകം ചരിത്രപ രമായി പ്രാധാന്യമുണ്ട്. ബ്രഹ്മചാരി എന്ന തിന് വ്രഹ്മചാരി എന്ന് കാണുന്നു (ബ ക്ക് പകരം വ). സമരാവലോകശ്രീ ശങ്കരഗണ രാജാ (രാഷ്ട്രകൂട)ന്റെ ദാനമാണ്. വംശാവലി ഉണ്ട്. (ഗോവിന്ദരാജാ 1 മുതലുള്ള  വംശാവ ലി) കൃഷ്ണരാജാ 1 വരെ ഉണ്ട്. ഗോവിന്ദ 2 ഹരിയെപ്പോലെ പാരിജാതഹരണവും ഗോവ ർദ്ധനോദ്ധാരണവും ചെയ്തതായി ദ്വയാർത്ഥ ത്തിൽ പറയുന്നു. ഗോവിന്ദ 2 ജനങ്ങളാൽ നിരാകരിക്കപ്പെട്ടതിനാൽ അനുജൻ നിരുപമ ധ്രുവരാജാ രാജ്യഭരണം സ്വീകരിച്ചതായി പറ

യുന്നു. കൃഷ്ണ 3 യുടെ ദിയോളി , കർഹാ ദ് ഗ്രാന്റുകൾ വ്യത്യസ്തമായ കഥ പറയുന്നു. ഗോവിന്ദരാജാ 2 തന്റെ ലൌകികാസക്തിക്ക് ഭരണം തടസ്സമായതിനാൽ നാമമാത്രമായി രാജാവായിരുന്ന് അനുജനെ എല്ലാ കാര്യവും ഏൽപ്പിച്ചതായാണ് കാണുന്നത്.
ധ്രുവനിരുപമന്റെ അഛന്റെ അനുജൻ ശ്രീനന്ന (കൃഷ്ണരാജന്റെ സഹോദരനും കക്കരാജന്റെ മകനും) ആണെന്ന് വരി 12ലുണ്ട്. ശ്രീനന്നന്റെ മകനാണ് സമരാവലോകശങ്കരഗണൻ.. ശ്രീകലി വല്ലഭ നരേന്ദ്രദേവന്റെ അനുവാദത്തോടെയാ ണ് അദ്ദേഹത്തിന്റെ ഗ്രാന്റ്. കലിവല്ലഭ നരേന്ദ്ര ദേവനെന്നത് ധ്രുവനിരുപമന്റെ നാമമാണ്. തേൻവിയിൽ നിന്ന് വന്ന ശങ്കരഗണന്റെ ഗുരു വായ വ്യക്തിയുടെ തത്പദപൂജാർത്ഥം ഗുരു ദക്ഷിണയായായാണ് ദാനം. ചന്ദായികൻ എഴുതി. ശകം 716ലാണ് ധ്രുവപുത്രനായ ഗോവിന്ദ 3 യുടെ പൈത്താൻ ഗ്രാന്റ്. ശകം 715 ധ്രുവന്റെ ഭരണാവസാനവർഷമാണ് എന്ന് ഭണ്ഡാർക്കർ. രണ്ടാം ഭാഗം എഴുതിച്ചേർത്ത താണ്. ഇതിൽ ഭരദ്വാജഗോത്രക്കാരനാണ് ദാനം സ്വീകരിക്കുന്നത്. പേരില്ല. സമീരഗ്രാ മമാണ് ദാനം ചെയ്യുന്നത്. അവസാനം ഭട്ടാ ർക്കമെത 800 എന്നാണ്.ഇത് വലഭി ഗ്രാന്റുക ളെ അനുസ്മരിപ്പിക്കുന്നു. വലഭിവർഷമാണെ

ങ്കിൽ അത് എഡി 1119 ആവും. അക്കാല ത്താവാം എഴുതിച്ചേർത്തത്. ബാവു ദേവ്റാം ഭട്ട് ആകാം എഴുതിച്ചേർത്തതെന്ന് ഭണ്ഡാർക്ക ർ എഴുതുന്നു.

## നാഗഭട്ടന്റെ ബുച്ച്കല ലിഖിതം ശകം 872

ജോധ്പൂരിലെ നന്നുരാമനെന്ന ബ്രഹ്മഭട്ടനാണ് ഇത് ആദ്യം കണ്ടെത്തിയത്. ബിലാദ ജില്ലയി ലെ ബുച്ചകാലയിലാണ് കണ്ടത്.
പാർവ്വതീക്ഷേത്രത്തിലെ സഭാമണ്ഡപത്തിന്റെ വലത്തെ ഭാഗത്തെ തൂണിലാണ് ലിഖിതം. 20 വരി. വടക്കൻ ലിപി.സംസ്കൃതഭാഷ. ഗദ്യമാ ണ്. സംവത് 872 ചൈത്രം ശുക്ലപക്ഷം പഞ്ച മി . വത്സരാജന്റെ പദാനുധ്യായിയായ പര മേശ്വര പരമഭട്ടാരക നാഗഭട്ടദേവൻ (പ്രതിഹാരവംശം) ഭരിക്കുന്നു. വത്സരാജന് എഡി 783-84 എന്ന ഒരു ഡേറ്റ് മാത്രമേ ഉണ്ടായിരുന്നുള്ളു. (ശകം 705) ഇത് ജൈനരുടെ ഹരിവംശപുരാണപ്രകാരമാണ്. ഈ ലിഖിതം എഡി 815 ൽ അദ്ദേഹത്തിന്റെ മകന്റേതാണ്. രാജഗംഗകഗ്രാമത്തിൽ പരമേശ്വരപാദം തൊഴുത്, ദേവഗൃഹ് പണിത ശേഷം ജജ്ജ കപുത്രി രാജ്ഞി ജയാവലി ഒരു വസ്തു നിവേശനം ചെയ്ത രേഖയാണ്. ജജ്ജക പ്രതിഹാര ബാപുകപുത്രനാണ്. അവാംങ്കനക വംശത്തിലെ ഹരഗുപ്തന്റെ മകൻ ഭൂംഭുവ

ദേവന്റെ പത്നിയാണ് ജയാവലി. നാഗഭട്ടന്റെ സാമന്തനായിരിക്കാം അദ്ദേഹം. ബുച്ചകാല ത്തിന്റെ പഴയ നാമം രാജ്യഗംഗാകം. സൂത്ര ധാരൻ (ശിൽപ്പി) ദൈയപുത്രൻ പാഞ്ചഹരി

ക്ഷേത്രം പരമേശ്വരക്ഷേത്രമാണ്. എന്നാൽ വാസ്തു അതിന്റെ രീതിയിലല്ല. പാർവ്വതീ ക്ഷേത്രമെന്നാണ് നാട്ടിൽ പറയുന്നത്. ഗർഭ ഗൃഹത്തിൽ വിഗ്രഹമില്ല. വാതിലിനു മുകളി ലായി ചതുർഭുജവിഷ്ണുവാണ് ഉള്ളത്. ശംഖം വ്യക്തമായി കാണാം. ക്ഷേത്രവാസ്തു വൈഷ്ണവമാണ്. അതിനാൽ പരമേശ്വര എന്ന പദം വിഷ്ണുവിനെയാണ് കുറിക്കു ന്നത്, ശിവനെയല്ല. .

## കേന്ദൂർ പ്ലേറ്റുകൾ കീർത്തിവർമ്മൻ 2 ശകം 672

കീർത്തനങ്ങൾ പാടുന്ന ഭൃംഗാർക്കർ ബാവ (1902 മേയ്) എന്ന പൂനയിലെ ഭക്തനാണ് ആ ദ്യം കണ്ടുപിടിച്ചത്. അദ്ദേഹം അത് കെ.ബി. പഥക്കിന് (ഡെക്കാൻകോളേജിലെ സംസ്കൃതം പ്രൊഫസർ) കാണിച്ചു. ബാവ ആളൻഡി ജ്ഞാനേശ്വരനും ജ്ഞാനേശ്വരി എഴുതിയ ജ്ഞാനേശ്വരനും തമ്മിലുള്ള സാഹിത്യവിവാ ദത്തിൽഏർപ്പെട്ടിരിക്കയായിരുന്നു. ഈ വി വാദത്തിൽ ലിഖിതം സഹായിക്കുമോ എന്ന റിയാനാണ് പഥക്കിനെ സമീപിച്ചത്. ദേവഗി

രിയിലെ അവസാനരാജാവായ രാമദേവന്റെ സമകാലീനനായ ജ്ഞാനേശ്വരീകർത്താവുമായി ശകം 672ലെ വ്യക്തിക്ക് യാതൊരു ബന്ധവും ഇല്ല എന്ന് പഥക്ക് പറഞ്ഞു.

പൂനയിലെ വേദ് താലൂക്കിലെ കേന്ദൂരിലാണ് പ്ലേറ്റുകൾ കിട്ടിയത്. 5 പ്ലേറ്റുകളുണ്ട്. സീലിൽ ഇടത്തോട്ട് ചെരിഞ്ഞുനിൽക്കുന്ന വരാഹം. തെക്കൻ ലിപി. സംസ്കൃതം ഭാഷ. ആദ്യവും അവസാനവുമുള്ള ശ്ലോകങ്ങളൊഴികെ എല്ലാം ഗദ്യം. ധർവ്വാർജില്ലയിലെ രക്തപുരത്തുനിന്നാണ് (ലക്ഷ്മീശ്വരം) കീർത്തിവർമ്മന്റെ ശാസനം,വൈശാഖപൌർണ്ണമി ചന്ദ്രഗ്രഹണം 6ആം ഭരണവർഷത്തിലാണ്. മഹാറാണിയുടെ അപേക്ഷപ്രകാരം രാമശർമ്മനെന്ന ബ്രാഹ്മണന് വെൽവോലവിഷയത്തിലെ പെൻബസ്സാരു, കിുമംഗലം, സുല്ലം, പെർബല്ലി ഗ്രാമങ്ങളുടെ മദ്ധ്യത്തിലുള്ള ബെപ്പട്ടിഗ്രാമം ദാനം ചെയ്തു.ഈഗ്രാമങ്ങൾ ബേഹട്ടി, ഹെബ്സൂർ, കുസുഗല്ല, ഹെബ്ബല്ലി, ഇവയാണ്.ബെൽവോല ആണ് വെൽവോല. തെക്കൻ മഹാരാഷ്ട്രത്തിലാണ് ഇത്. ഈ.ലിഖിതം കിട്ടുന്നതിന്നു മുമ്പ് കീർത്തിവർമ്മൻ 2 വിന്റെ 3 ലിഖിതങ്ങളാണ് കിട്ടിയിരുന്നത്. വക്കലേരി ഗ്രാന്റ് ശകം 679 കീർത്തിവർമ്മന്റെ 11ആം വർഷമാണ്. ഇത്

6ആം വർഷമാണ്. ഇത് രണ്ടും ചേരുന്നില്ല. (ശകം 672). എന്നാൽ വക്കലേരി ഗ്രാന്റിലെ വർഷം രേഖപ്പെടുത്തിയത് വ്യക്തമല്ല. ശകം 677 ആണ് രാജാവിന്റെ 11ആം വർഷം വരേണ്ടത്.

വംശത്തിലെ ആദ്യരാജാവ് പോലകേശിൻ അശ്വമേധങ്ങൾ നടത്തിയിട്ടുണ്ട്. മകൻ കീർത്തിവർമ്മൻ 1 വനവാസി മുതലായ രാജ്യങ്ങളിലെ രാജാക്കന്മാരെ പരാജയപ്പെടു ത്തി. സഹോദരൻ മംഗളേശനു ശേഷം പൊല കേശി 2 സത്യാശ്രയൻ രാജാവായി. ഹർഷവ ർദ്ധനനെ തോൽപ്പിച്ചു. പൊലകേശി 2 ന്റെ മകൻ വിക്രമാദിത്യ 1 ചിത്രകാന്ത എന്ന അശ്വത്താൽ പല്ലവന്മാരാൽ കീഴടക്കപ്പെട്ട ചാലൂക്യരാജ്യം തിരിച്ചുപിടിച്ചു. മറ്റാരേയും വണങ്ങാത്ത കാഞ്ചിമന്നൻ അദ്ദേഹത്തെ വണ ങ്ങി. മകൻ വിനയാദിത്യൻ ചോള,കേരള,പല്ല വ,പാണ്ഡ്യകളഭ്രന്മാരുടെ സംയുക്തസൈന്യ ത്തെ തോൽപ്പിച്ചു. വടക്കെ ഇന്ത്യയിലെ ചക്ര വർത്തിയെ തോൽപ്പിച്ചു. വിനയാദിത്യന്റെ മകൻ വിജയാദിത്യൻ 1 അച്ഛനെയും അച്ഛ ന്റെ അച്ഛനേയും യുദ്ധങ്ങളിൽ സഹായിച്ചി രുന്നു. ഒരിക്കൽ തടവിലിടപ്പെട്ടാലും അദ്ദേ ഹം വീണ്ടും ശക്തനായി ചാലൂക്യരാജ്യം ശക്തമാക്കി.അദ്ദേഹത്തിന് പാലിധ്വജം ഉണ്ടാ യിരുന്നു. മകൻ വിക്രമാദിത്യ 2. തുണ്ടക

രാജ്യത്തേക്ക് സൈനികനീക്കം നടത്തി. പല്ലവ നന്ദിപോതവർമ്മനെ തോൽപ്പിച്ച് പല്ലവ തല സ്ഥാനം കാഞ്ചിയിലേക്ക് പ്രവേശിച്ചു. എന്നാൽ അത് നശിപ്പിച്ചില്ല. നരസിംഹപോതവര്മ്മൻ ഉണ്ടാക്കിയ രാജസിംഹേശ്വരപുരം മുതലായ ക്ഷേത്രങ്ങൾ പുനരുദ്ധരിച്ചു. മകൻ കീർത്തിവർമ്മ 2 ഈ ലിഖിതത്തിലെ ദാനം ചെയ്ത രാജാവ്. സംഗീതോപകരണങ്ങളായ കടുമുഖവാദിത്ര, സമുദ്രഘോഷ, ഖട്വാംഗധ്വജം ധാരാളം രത്നം മദിച്ച ആനകൾ ഇവകളാൽ അദ്ദേഹം ക്ഷേത്രങ്ങലെ പുനരുദ്ധാരണം ചെയ്തു, ബ്രാഹ്മണരെ ദാനങ്ങളാൽ സന്തോഷിപ്പിച്ചു. ദക്ഷിണസമുദ്രത്തിലെ മുത്തുകളാൽ അദ്ദേഹത്തിന്റെ കീർത്തി ശോഭിച്ചു.

പൊലകേശിവല്ലഭൻ ഹാരീതിപുത്ര മാനവീയ ഗോത്ര ചാലൂക്യവംശം സപ്തമാതൃക്കളാൽ പരിപാലിക്കപ്പെട്ടവനെന്ന് പറയുന്നുണ്ട്. കാർത്തികേയനാലും സംരക്ഷമം ലഭിക്കുന്നു. നാരായണകൃപയാൽ വരാഹലാഞ്ഛന കൊണ്ട് ലോകം ജയിക്കുന്നു.

ദാനം സ്വീകരിച്ച രാമശർമ്മൻ വേദവേദാംഗ പാരംഗതനും വാജപേയം ചെയ്യുന്നവനും മാകയപുത്രനും വാജപ്പശർമ്മപൌത്രനും കാശ്യപഗോത്രക്കാരനും ആണ്. വ്യാസവാക്യം ഉദ്ധരിക്കുന്നുണ്ട്. ധനഞ്ജയപുണ്യവല്ലഭനാണ് എഴുതിയത്.

## ചോളന്മാരുടെ കാലം

ചോളന്മാരുടെ 22 ലിഖിതങ്ങളും കൂടി അന ലൈസ് ചെയ്യുന്നു. പെരുംചിങ്കദേവന്റെ 2 എണ്ണം കൂടിയും (പല്ലവരാജാവ്. 1231-32ൽ ചോളസാമന്ത) ലഭിച്ചു. 5 എണ്ണം രാജാധിരാജ 2 രാജകേസരിവർമ്മന്റെ . ഭരണാരംഭം എഡി 1163 ഫെബ്രുവരി 28- മാർച്ച് 30 ന് ഇടയിൽ. രാജരാജ 2 വിന്റെ കാലം എഡി 1146 ഏപ്രി ൽ 6- ജൂലൈ 11 ന് ഇടയിൽ.

**രാജരാജ** 1 . തിരുവാസലൂർ ശിവയോഗനാഥ സ്വാമിക്ഷേത്രം .സ്വസ്തിശ്രീ കോ രാജരാജവ ർമ്മനുക്ക് യാണ്ട് 5 ആവതു ഇവ്വാറ്റൈ ധനു ഞായിറ്റു നായിറ്റുക്കിളമൈയും മൂലമും പക്കം പ്രതിപദമും കൂടിന വരയോഗത്തി ൻപോതു. നേരത്തേ രാജരാജവർമ്മന്റെ ഭര ണാരംഭം എഡി 985 25 ജൂലൈ ആണെന്ന് കണ്ടു. ഇത് എഡി 989 ഡിസംബർ 1നാണ്. ധനുവിലെ (പൌഷം) ശുക്ലപക്ഷാഷ്ടമിക്കാണ്. മൂലത്തിൽ അമൃതയോഗം വരുന്നതിനെപ്പറ്റ് ഹേമചന്ദ്രന്റെ ശബ്ദാനുശാസനവൃത്തി 2ആം അദ്ധ്യായം അവസാനം പാദം 2 ൽ മൂലാർക്ക ശ്രൂയതേ ശാസ്ത്രേ സർവ്വകല്യാണകാരണം. അധുനാ മൂലരാജസ്തു ചിത്രം ലോകേഷു ഗീയതേ എന്നുണ്ട്.

തിരുക്കടയൂരിലെ അമൃതേശ്വരക്ഷേത്രത്തിലെ 2 ലിഖിതങ്ങൾഃ- ഒന്ന് 16ആം വർഷം പുനർവസുനക്ഷത്രം തിങ്കൾ പുരട്ടാശിമാസം അപരപക്ഷം അഷ്ടമി ...രണ്ട്ഃ-.രേവതിനക്ഷത്രം തുലാം ശുക്ലപക്ഷം ദ്വാദശി ഞായർ.

ആദ്യത്തേത് എഡി 1000 സപ്തംബർ 23 തിങ്കൾ പുരട്ടാശി (കന്നി)മാസം. കൃഷ്ണാഷ്ട മി. പുണർതം. ണ്ടാമത്തേത് എഡി 1000 തുലാം 18 ദ്വാദശി കാർത്തികമാസം ശുക്ലപ ക്ഷം ഞായർ ഒക്ടോബർ 13. അന്ന് രേവതി സൂര്യോദയശേഷം 11 മണിക്കൂർ 10 മിനുട്ട് ആണ്.

പേരാംഗിയൂരിലെ ശിവക്ഷേത്രം. 24ആം വർഷം ശ്രാവണം പഞ്ചമി ബുധൻ വൃശ്ചികം ശുക്ലപക്ഷം 24ആം വർഷം എഡി 1008. ഞായറാഴ്ച നവംബർ 6 .വൃശ്ചികം 12ആം തിയ്യതിയായിരുന്നു. അന്ന് പഞ്ചമി (മാർഗ്ഗശീർഷത്തിലെ) സൂര്യോദയശേഷം 3 മമിക്കൂരും 33 മിനുട്ടും മാത്രം. നക്ഷത്രം ശ്രാവണം . ബുധനാഴ്ച ആയിരുന്നില്ല.

വിക്രമചോളഃ- തിരുക്കടയൂർ അമൃതഘടേ. ശ്വ രക്ഷേത്രം പരകേസരിവര്മ്മന്റെ 6ആം വർഷം മൃഗശിര, ബുധൻ വൃശ്ചികം ദ്വിതീയ. വിക്രമചോളന്റെ ഭരണാരംബം എഡി 1118 ജൂൺ 29. 6ആം വർഷം എഡി 1123. നവംബർ 7. വൃശ്ചികം 11ആംതിയ്യതി.

കാർത്തികമാസം കൃഷ്ണപക്ഷത്തിലാണ്. നക്ഷത്രം മകയിരം.

**രാജരാജ 2** - എൽവാനസൂർ ഗ്രാമാർദ്ധനാഥേശ്വരക്ഷേത്രം പരകേസരിവർമ്മൻ 13ആം വർഷം പുഷ്യം ബുധൻ മേടം ശുക്ലപക്ഷം അഷ്ടമി. എഡി 1161 ഏപ്രിൽ 5 ബുധൻ. (വൈശാഖം) 13ആം വർഷം അതേക്ഷേത്രം 17ആം വര്ഷം ധനു ഞായർ അപരപക്ഷം. നവമി എഡി 1162 ഡിസംബർ 2 മാർഗ്ഗശീർഷമാസം അപരപക്ഷം ഹസ്തം നക്ഷത്രമായിരുന്നു. (അത്തം)

അതേ ക്ഷേത്രം 15ആം വർഷത്തെ ലിഖിതം മൃഗശീർഷ തിങ്കൾ മീനം ശുക്ലപക്ഷം പഞ്ചമി. എഡി 1161 മാർച്ച് 6 (മീനം 12ആം തീയ്യതി) ചൈത്രത്തിലെ ശുക്ലപക്ഷത്തിലെ സപ്തമിയായിരുന്നു പഞ്ചമിയല്ല. ഗാർഗ്ഗസിദ്ധാന്തപ്രകാരം നക്ഷത്രം മൃഗശിരസ്സാണ്. ഭരണാരംഭം എഡി 1146 ഏപ്രിൽ 6.

**രാജാധിരാജാ 2-** തിരുവാരൂർ ത്യാഗരാജസ്വാമിക്ഷേത്രം. രാജകേസരിവർമ്മന്റെ 2ആം വർഷം. പുനർവസു തിങ്കൾ മേടം ശുക്ലപക്ഷം ഷഷ്ഠി. രാജാധിരാജന്റെ 5 ലിഖിതങ്ങളും കടൽ ചൂഴുന്ന എന്നാണ് ആരംഭിക്കുന്നത്. ആദ്യത്തെ നാലു ലിഖിതം വെച്ച് ഭരണാരംഭം എഡി 1163 ഫെബ്രുവരി 28-മുതൽ മാർച്ച് 30 വരെയുള്ള കാലത്താണ്. ഈ

ദിവസം (5ആം ലിഖിതം) എഡി 1164 മാർച്ച് 30 തിങ്കൾ വൈശാഖത്തിലെ ഷഷ്ഠി (മേടം 7) പുനർവസുവിലാണ്.

തിരുവാലഞ്ചുഴി കപർദ്ദീശ്വരക്ഷേത്രം- 8ആം വർഷം പുനർവസുനക്ഷത്രം തിങ്കൾ സിംഹം അപരപക്ഷം ദ്വാദശി. എഡി 1170 ആഗസ്ത് 10. തിരുവാരൂർ ത്യാഗരാജസ്വാമിക്ഷേത്രം 10ആം വർഷം മകം നക്ഷത്രം ചൊവ്വ മീനം ശുക്ലപക്ഷം ത്രയോദശി. എഡി 1173 ഫെബ്രുവരി 27 .

തിരുനല്ലാർ ദർഭാരണ്യേശ്വരക്ഷേത്രം 11ആം വർഷം സ്വാതി, ബുധൻ സിംഹത്തിലെ ശുക്ല പക്ഷം പഞ്ചമി. എഡി 1173 ആഗസ്ത് 15.
മേൽശേവൂരിലെ വൃഷഭപുരീശ്വരക്ഷേത്രം- 13ആം വർഷം രോഹിണി, ബുധൻ കർക്കിടകം 13, അപരപക്ഷം ഏകാദശി. എഡി 1000 മുതൽ 1300 വരെയുള്ള ദിവസങ്ങലിൽ 2 ദിവസമേ ഇതിനോട് യോജിക്കുന്നുള്ളു. എഡി 1097 ജൂലൈ 8, എഡി 1181 ജൂലൈ 8. എഡി 1097ലേത് കർക്കിടകസംക്രാന്തിയായിരുന്നു. അന്ന് ആഷാഢത്തിലെ ഏകാദശി കഴിഞ്ഞ് രോഹിണിയാണ്. രണ്ടാമത്തേത് ഏകാദശി ആരംഭിച്ച് രോഹിണിയാണ്. ഇത് രണ്ടും 13ആം വർഷത്തിലല്ല. (നേരത്തെ നിശ്ചയിച്ച താണ് ഭരണാരംഭമെങ്കിൽ).116ുംഗന്റെ 3 ൽ

ഭരണം ആരംഭിച്ചാൽ 1181ൽ അത് 18ആം വർഷമാണ് (19) 1097ൽ 16ആം വർഷവും. കുലോത്തുംഗ 3 ന്റെ 39ആം വർഷമാണ് എഡി 1217 ഏപ്രിൽ 22. പിന്നീടുവന്ന രാജരാജ 3 ഭരണാരംഭം എഡി 1216 ജൂൺ-ജൂലൈ മാസങ്ങളിലാണ്. രാജേന്ദ്രചോള 3 ഭരണാരംഭം എഡി 1246 മാർച്ച്-ഏപ്രിൽ. എല്ലാം വെച്ച് രാജാധിരാജാ 2 ഭരണാരംഭം എഡി 1163 ഫെബ്രുവരി 28 മാർച്ച് 30 ഇടയിലെന്നാണ് ഊഹം..

കുലോത്തുംഗചോള 3 എൽവാനസൂർ ഗ്രാമാർദ്ധനാഥേശ്വരക്ഷേത്രം 6ആം വർഷം അവിട്ടം, തിങ്കൾ മകരം ശുക്ലപക്ഷം ദ്വിതീയ. എഡി 1184 ജനുവരി 16 മകരം 22. മാഘമാസം .

തിരുക്കടവൂർ അമൃതഘടേശ്വരക്ഷേത്രം 16ആം വർഷം പുഷ്യം വ്യാഴം മേഷം ശുക്ലപക്ഷം അഷ്ടമി. എഡി 1194മാർച്ച് 31. ചൈത്രം അഷ്ടമി മേടത്തിലെ സപ്തമി കഴിഞ്ഞ്.

തിരുവിശലൂരിലെ ശിവയോഗനാഥസ്വാമിക്ഷേത്രം. 18ആം വർഷം പൂര്വ്വഫാൽഗുനി ശനി കുംഭം ശുക്ലപക്ഷം തൃതീയ. ഇത് പൂർവ്വഫാൽഗുനിയാവില്ല പൂർവ്വഭദ്രപാദമാവുമെന്ന് പറയുന്നു. എഡി 1196 ഫെബ്രുവരി 3 ശനി കുംഭം 10 എന്നാണ് നിശ്ചയിച്ചത്.

തിരുവാലങ്ങാട് വടാരണ്യേശ്വരക്ഷേത്രം 23 ആം വർഷം ചിത്ര, ചൊവ്വ, കന്യ 16, പൂർവ്വപക്ഷം തൃതീയ. എഡി 1200 സപ്തംബർ 12. ആശ്വിനത്തിലെ തൃതീയ ,ചിത്രനക്ഷത്രം.

**രാജരാജ 3** തൃശ്ശിനാപ്പള്ളി ജംബുകേശ്വരക്ഷേത്രം 24 ആം വർഷം സ്വാതി ശനി മിഥുനം ശുക്ലപക്ഷം ഏകാദശി. എഡി 1216 ജൂൺ 27- ജൂലൈ 10ന് ഇടക്ക് ഭരണാരംഭമെങ്കിൽ ഇത് എഡി 1240 ജൂൺ 2 ആണ്. ഇതേ ക്ഷേത്രത്തിലെ 29ആം വർഷത്തെ ലിഖിതം സ്വാതി ചൊവ്വ തുലാം ശുക്ലപക്ഷം പ്രഥമ. എഡി 1244 ഒക്ടോബർ 4 തുലാം 7 കാർത്തിക മാസം ശുക്ലപക്ഷപ്രഥമ , അതേ ക്ഷേത്രം 29ആം വർഷം സ്വാതി ചൊവ്വ തുലാം ശുക്ലപക്ഷം പ്രഥമ. എഡി 1244 ഒക്ടോബർ 4 (അതേ ഡേറ്റ്) അതേക്ഷേത്രം 29ആം വർഷം രോഹിണി തിങ്കൾ നവമി കുംഭം ശുക്ലപക്ഷം. എഡി 1245 ഫെബ്രുവരി 6 കുംഭം 14. അതേക്ഷേത്രം അതേ വർഷം രോഹിണി തിങ്കൾ കുംഭം ശുക്ലപക്ഷം നവമി. എഡി 1245 ഫെബ്രുവരി 6

**പെരുംചിങ്കദേവ:-** ജംബൈ ജംബുനാഥക്ഷേത്രം 16ആം വർഷം രോഹിണി ധനു ശുക്ലപക്ഷം ത്രയോദശി പെരുഞ്ചിങ്കദേവന്റെ ഭരണാരംഭം എഡി 1243 ഫെബ്രുവരി 11- ജൂലൈ 30 ഇവക്കിടയിലാണെന്ന് നേരത്തേ പറഞ്ഞു.

ഇതുവെച്ച് 16ആം വര്ഷം എഡി 1258 ഡിസംബർ 9 തിങ്കളാഴ്ചയാണ് ഈ ദിവസം വരിക. ധനുവിലെ മഹാദ്വാദശിക്കാമ് ഇത്. (പാപനാശിനി)

ൾവാനാസൂർ ഗ്രാമാർദ്ധനാഥേശ്വരക്ഷേത്രം . 30ആം വർഷം കാർത്തിക, തിങ്കൾ, തുലാം 13, ആശ്വിനെ കൃഷ്ണപക്ഷം തൃതീയ എഡി 1272 ഒക്ടോബർ 10

ഇതുവരെ പരിശോധിച്ച എല്ലാ ചോളലിഖിതങ്ങളുടെയും പട്ടികഃ-

**1 പരാന്തക 1 പരകേസരിവർമ്മൻ**

കിരീടധാ രണം എഡി 907 ജനുവരി 15-ജൂലൈ 25ന് ഇടയിൽ. 36ആം വർഷം കലിയുഗം 4044 ശനി എഡി 943 ജനുവരി 14 (വാള്യം 8)

40ആം വർഷം ശന് എഡി 946 ജൂലൈ 25 (വാള്യം 7)

**2. രാജരാജ 1. രാജകേസരിവർമ്മൻ.**

കിരീടധാരണം എഡി 1012 മാര്ച്ച് 27-ജൂലൈ 7നും ഇടയിൽ.

5ആം വർഷം ചൊവ്വ എഡി 1017 മാർച്ച് 26 (വാള്യം 8)

7 ആം വർഷം എഡി 991 സപ്തംബർ 26 (വാള്യം 4)

11ആം വർഷം എഡി 996 ജൂൺ 14 (വാ ള്യം7)

15ആം വർഷം എഡി 1000 മേയ് 15 (വാള്യം 5)

16ആം വർഷം എഡി 1000 സപ്തംബർ 23 (വാള്യം 9)

16ആം വർഷം എഡി 1000 ഒക്ടോബർ 13 (വാള്യം 9)

ശകം 929 എഡി 1006 (ഭരണവർഷം ഇല്ല. 22 ആവണം വാള്യം 4

24ആം വർഷം എഡി 1008 നവംബർ 6 (വാള്യം 9)

28ആം വർഷം ശകം 934 എഡി 1012 ഡിസംബർ 23 (വാള്യം 4)

## 3. രാജേന്ദ്രചോള 1 പരകേസരിവർമ്മൻ.

കിരീടധാരണം എഡി 1012 മാർച്ച് 27- ജൂലൈ 7 ന് ഇടയിൽ.

5ആം വർഷം എഡി 1017 മാർച്ച് 26 (വാള്യം 8)

9ആം വർഷം ശകം 943 എഡി 1020 ജൂലൈ 7 (വാള്യം 6)

ശകം 943 എഡി 1021 മാർച്ച് 1 (വാള്യം 4)

21ആം വർഷം ശകം 954 എഡി 1032 ഒക്ടോബർ 23

22ആം വർഷം ശകം 955 എഡി 1033 നവംബർ 25 (വാല്യം 6)

26ആം വർഷം ശകം 959 (എഡി 1036) വാല്യം 6

31ആം വർഷം എഡി 1042 ജൂലൈ 23 (വാല്യം 7)

4. **രാജാധിരാജാ 1 രാജകേസരിവർമ്മൻ** കിരീടധാരണം എഡി 1018 മാർച്ച് 15-ഡിസംബർ 3 ന് ഇടയിൽ.

22ആം വർഷം എഡി 1039 നവംബർ 22 (വാല്യം 4)

26ആം വർഷം എഡി 1044 മാർച്ച് 14 (വാല്യം 4)

27ആം വർഷം എഡി 1045 ഫെബ്രുവരി 13 (വാല്യം 4)

29ആം വർഷം എഡി 1046 ഡിസംബർ 3 (വാല്യം 4)

30ആം വർഷം ശകം 970 എഡി 1017. വാല്യം 4

35ആം വർഷം ശകം 975 എഡി 1053 മേയ് 23 വാല്യം 6

5 **രാജേന്ദ്രദേവ പരകേസരിവർമ്മൻ**
കിരീടധാരണം എഡി 1052 മേയ് 28

4ആം വർഷം 82ആം ദിനം എഡി 1055 ആഗസ്ത് 17 വാള്യം 6

6 ആം വർഷം ശകം 979 എഡി 1057 ഒക്ടോബർ 27 വാള്യം 6

11- 12 ആം വർഷം ശകം 984 എഡി 1061 വാള്യം 6

6. **വീരരാജേന്ദ്ര രാജകേസരിവർമ്മൻ**
കിരീട ധാരണം എഡി 1062 സപ്തംബർ 11- 1063 സപ്തംബർ 10 ന് ഇടയിൽ 5ആം വർഷം എഡി 1067 സപ്തംബർ 10 വാള്യം 7

7. **കുലോത്തുംഗചോള 1 രാജകേസരിവർമ്മൻ (രാജേന്ദ്രചോള 2 )** കിരീടധാരണം എഡി 1070 മാർച്ച് 14- സപ്തംബർ 10ന് ഇടയിൽ

4ആം വര്ഷം എഡി 1073 നവംബർ 7 (വാള്യം 7)

7ആം വർഷം ശകം 998 എഡി 1077 ഫെബ്രുവരി 10 (വാള്യം 6)

16ആം വർഷം എഡി 1086 മാർച്ച് 12 വാള്യം 7

37ആം വർഷം ശകം 1028 എഡി 1105 (വാള്യം 4)

ശകം 1035 എഡി 1112 ( 44ആം വർഷം ) വാള്യം 4

44ആം വർഷം എഡി 1114 ഫെബ്രുവരി 22

വാള്യം 4.

45ആം വർഷം ശകം 1036 എഡി 1114 ഡിസംബർ 9 വാള്യം 6

48ആം വർഷം എഡി 1118 ജനുവരി 7 വാള്യം 5

48ആം വർഷം എഡി 1118 ജനുവരി 25 വാള്യം 4, 5

8 **വിക്രമചോള പരകേസരിവർമ്മൻ**
കിരീടധാരണം എഡി 1118 ജൂൺ 29

4ആം വർഷം എഡി 1122 മേയ് 1 വാള്യം 4, 7.

4ആംവർഷം എഡി 1122 മേയ് 10 വാള്യം 8

5ആം വർഷം എഡി 1122 ജൂലൈ 31 വാള്യം 7

5ആം വർഷം എഡി 1123 നവംബർ 7 വാള്യം 9

5 ആം വർഷം ദിവസം 340 എഡി 1123 ജൂൺ 3 വാള്യം 4, 7.

6ആം വർഷം എഡി 1123 നവംബർ 7 വാള്യം 9

7ആം വർഷം എഡി 1124 ആഗസ്ത് 8 വാള്യം 8

8ആം വർഷം എഡി 1125 ആഗസ്ത് 18 വാള്യം 8

9ആം വർഷം ശകം 1049 എഡി 1127 മേയ് 27 വാള്യം 6

10ആം വർഷം എഡി 1128 ഏപ്രിൽ 14-15 വാള്യം 7

11ആം വർഷം എഡി 1128 ഡിസംബർ 19 വാള്യം 7

15ആം വർഷം വാള്യം 7 കൃത്യമല്ല

16ആം വർഷം എഡി 1134 ഏപ്രിൽ 16 വാള്യം 6, 7

17ആം വർഷം ശകം 1054 (1057) എഡി 1135 ഏപ്രിൽ 18

**9 കുലോത്തുംഗചോള** 2 എഡി 1143 മാർച്ച് 24 വാള്യം 7

10 **രാജരാജ 2 പരകേസരിവർമ്മൻ**
കിരീടധാരണം എഡി 1148 ഏപ്രിൽ 6- മാർച്ച് 24 ന് ഇടയിൽ.

4ആം വർഷം എഡി 1149 നവംബർ 23 വാള്യം 8

6ആം വർഷം എഡി 1152 ജനുവരി 24 വാള്യം 8

6ആം വർഷം എഡി 1152 ഫെബ്രുവരി 14

12ആം വർഷം എഡി 1158 മാര്ച്ച് 26 വാള്യം 8

15ആം വർഷം എഡി 1161 മാർച്ച് 6 വാള്യം 9

17ആം വർഷം എഡി 1162 ജൂലൈ 11 വാള്യം 8 17ആം വർഷം എഡി 1162 ഡിസംബർ 2 വാള്യം 9

11 **രാജാധിരാജാ 2 രാജകേസരിവർമ്മൻ**
കിരീടധാരണം എഡി 1163 ഫെബ്രുവരി 28- മാർച്ച് 30ന് ഇടയിൽ.

2ആംവർഷം എഡി1164 മാർച്ച് 30 വാള്യം 9

8ആം വർഷം എഡി 1170 ആഗസ്ത് 10 വാള്യം 9

10ആം വർഷം എഡി 1173 ഫെബ്രുവരി 27 വാള്യം 9

11ആം വർഷം എഡി 1173 ആഗസ്ത് 15

19ആം വർഷം എഡി 1181 ജൂലൈ 8 വാള്യം 9

12 **കുലോത്തുംഗചോള 3 പരകേസരി വർമ്മൻ (വീരരാജേന്ദ്രചോള ത്രിഭുവന വീര)** കിരീടധാരണം എഡി 1178 ജൂലൈ 6-8ന് ഇടക്ക്.

3ആം വർഷം എഡി 1180 ആഗസ്ത് 11 വാള്യം 7

3ആം വർഷം എഡി 1180(വാള്യം 7)

4ആംവർഷം എഡി 1182മാർച്ച് 11 വാള്യം 8

6ആം വർഷം എഡി 1184 ജനുവരി 16 വാള്യം 9

6ആം വർഷം എഡി 1184 ആഗസ്ത് 22 വാള്യം 8

7ആം വർഷം എഡി 1184 ആഗസ്ത് 22 വാള്യം 7

8ആം വർഷം എഡി 1185 ജൂലൈ 8 വാള്യം 4

10ആം വർഷം എഡി 1188 ജനുവരി 5 വാള്യം 8

12ആം വർഷം എഡി 1189 ഡിസംബർ 4 വാള്യം 4

14ആം വർഷം എഡി 1192 ജനുവരി 2 വാള്യം 7

16ആം വർഷം എഡി 1194 ജനുവരി 17 വാള്യം 8

16ആം വർഷം എഡി 1194 മാർച്ച് 31 വാള്യം 9

16ആം വർഷം എഡി 1194 ജൂൺ 4 വാള്യം 4

17ആം വർഷം എഡി 1195 ഫെബ്രുവരി 13 വാള്യം 7

17ആം വർഷം എഡി 1195 ജൂൺ 8 വാള്യം7

18ആം വർഷം എഡി 1196 ഫെബ്രുവരി 3 വാള്യം 9

19ആം വർഷം എഡി 1196 സപ്തംബർ 2 വാള്യം 7

19ആം വർഷം എഡി 1196 നവംബർ 12 വാള്യം 4

19ആം വർഷം എഡി 1196 ഏപ്രിൽ 30 വാള്യം 7

19ആം വർഷം ശകം 1119 എഡി 1197 നവംബർ 21 വാള്യം 4

20ആം വർഷം എഡി 1198 മേയ് 3 വാള്യം8

21ആം വർഷം എഡി 1199 ഏപ്രിൽ 7 വാള്യം 7

21ആം വർഷം എഡി 1199 ഏപ്രിൽ 10
വാള്യം 7

23ആം വർഷം എഡി 1200 സപ്തംബർ 12
വാള്യം 9

23ആം വർഷം എഡി 1200 നവംബർ 6
വാള്യം 8

25ആം വർഷം എഡി 1202 ജൂലൈ 24
വാള്യം 8

27ആംവർഷം എഡി 1205 മേയ് 5 വാള്യം 6

29ആംവർഷം എഡി 1207മാർച്ച് 7 വാള്യം 5

32ആം വർഷം എഡി 1209 ജിസംബർ 21
വാള്യം 8

34ആം വർഷം എഡി 1211 സപ്തംബർ 19
വാള്യം 4

35ആംവർഷം എഡി 1213 ജൂൺ 2 വാള്യം 7

36ആം വർഷം എഡി 1214 ഏപ്രിൽ 14
വാള്യം 8

37ആം വർഷം എഡി 1214 നവംബർ 17
വാള്യം 8

37ആം വർഷം എഡി 1214 ജൂൺ7 വാള്യം 5

39ആം വർഷം ജനുവരി 2 വാള്യം 8

13 **രാജരാജ 3 രാജകേസരിവർമ്മൻ**
കിരീടധാരണം എഡി 1216 ജൂൺ 27-ജൂലൈ 10ന് ഇടയിൽ

2ആം വർഷം എഡി 1218 ജനുവരി 29 വാള്യം 8

4ആംവർഷം എഡി 1220 ജൂൺ 22 വാള്യം 7
5ആം വർഷം എഡി 1220 ആഗസ്ത് 19 വാള്യം7

7ആം വർഷം എഡി 1222 ഒക്ടോബർ 13 വാള്യം 7

8ആം വർഷം എഡി 1224 ഒക്ടോബർ 7 വാള്യം 8

9ആം വർഷം എഡി 1225 ഫെബ്രുവരി 23 വാള്യം 8

10ആം വർഷം എഡി 1226 ഏപ്രിൽ 17 വാള്യം 8

10ആം വർഷം എഡി 1226 ഏപ്രിൽ 21 വാള്യം 7

12ആം വർഷം എഡി 1227 ആഗസ്ത് 2 വാള്യം 8

16ആം വർഷം എഡി 1231 ജൂലൈ 10 വാള്യം 8

16ആംവർഷം എഡി1232 മേയ് 22 വാള്യം 8

17ആം വർഷം എഡി 1232 സപ്തംബർ 25 വാള്യം 6

17ആം വർഷം എഡി 1233 ജനുവരി 18 വാള്യം 6

18ആം വർഷം എഡി 1233 ആഗസ്ത് 23 വാള്യം 6

18ആം വർഷം എഡി 1233 നവംബർ 13 വാള്യം 8

18ആം വർഷം എഡി 1233 ഡിസംബർ 7 വാള്യം 6

18ആം വർഷം എഡി 1234 ജനുവരി 2 വാള്യം 6

19ആം വർഷം എഡി 1234 ജൂൺ 1 വാള്യം8

19ആം വർഷം എഡി 1234 ആഗസ്ത് 13 വാള്യം6

19ആം വർഷം എഡി 1234 നവംബർ 5 വാള്യം 8

19ആം വർഷം എഡി 1235 ജനുവരി 25 വാള്യം 8

21ആം വർഷം എഡി 1237 ജനുവരി 12 വാള്യം 8

22ആം വർഷം എഡി 1239 ഫെബ്രുവരി 28 വാള്യം 6

23ആംവർഷം എഡി 1239മാർച്ച് 2 വാള്യം 6

23ആം വർഷം എഡി 1239 മാർച്ച് 4 വാള്യം6

24ആം വർഷം എഡി 1240 ജൂൺ 2 വാള്യം9

27ആം വർഷം എഡി 1242 ജൂലൈ 30 വാള്യം 8

29ആം വർഷം എഡി 1245 ഫെബ്രുവരി 6 വാള്യം9

29ആം വർഷം എഡി 1245 ജൂൺ 26 വാള്യം8

30ആം വർഷം എഡി 1245 ഡിസംബർ 17 വാള്യം 8

32ആം വർഷം എഡി 1248 ഫെബ്രുവരി 7 വാള്യം 8

32ആം വർഷം എഡി 1248 ഏപ്രിൽ 22 വാള്യം 8

## 14 രാജേന്ദ്രചോള 3

കിരീടധാരണം എഡി 1246 21 മാർച്ച് - ഏപ്രിൽ 20ന് ഇടയിൽ.

3ആംവർഷം എഡി 1249മാർച്ച് 20 വാള്യം7

4ആം വർഷം എഡി 1249 സപ്തംബർ 12 വാള്യം 8

4ആം വർഷം എഡി 1250 ജനുവരി 5 വാള്യം 8

7ആം വർഷം എഡി 1252 ഡിസംബർ 25 വാള്യം 7

8ആം വർഷം (തിയ്യതി ഇല്ല)

9ആം വർഷം എഡി 1255 ജനുവരി 12 വാള്യം 8

12ആം വർഷം എഡി 1257 ജൂലൈ 9 വാള്യം 8

16ആംവർഷം എഡി 1262 മേയ് 1 വാള്യം 8

18ആം വർഷം എഡി 1264 ജനുവരി 2 വാള്യം 8

20ആം വർഷം എഡി 1266 ജനുവരി 20 വാള്യം 8

21ആംവർഷം എഡി 1266ജൂൺ 30 വാള്യം 7

22ആം വർഷം എഡി 1267 ഏപ്രിൽ 20 വാള്യം 8

22ആംവർഷം എഡി 1267 മേയ് 8 വാള്യം 7

## 15. **പെരുംചിങ്കദേവ**

കിരീടധാരണം എഡി 1243 ഫെബ്രുവരി 11- ജൂലൈ 30ന് ഇടക്ക്.

7ആം വർഷം എഡി 1249 ജൂലൈ 30 വാള്യം7

16ആം വർഷം എഡി 1258 ഡിസംബര് 9 വാള്യം 9

18ആം വർഷം ശകം 1182 എഡി 1260 ഒക്ടോബർ 31 വാള്യം 7

30ആം വർഷം എഡി 1272 ഒക്ടോബർ 10 വാള്യം 9

31ആം വർഷം എഡി 1274 ഫെബ്രുവരി 10 വാള്യം 7

## 16. ത്രിഭുവനവീര ചോളദേവ

കിരീടധാരണം എഡി 1331 ആഗസ്ത് 24 എഡി 1332 ആഗസ്ത് 23 ഇവക്ക് ഇടയിൽ. 11ആം വർഷം എഡി 1342 ആഗസ്ത് 23 വാള്യം 8

### പാണ്ഡ്യരാജാക്കന്മാരുടം കാലം

**മാരവർമ്മൻ കുലശേഖരൻ 1 ഭരണം ആരംഭിച്ചത് എഡി 1268 ജൂൺ 2നും 27നും ഇടക്കാണ്. മാരവർമ്മൻ കുലശേഖരൻ 2 , എഡി 1314 മാർച്ച് 6 നും 29നും ഇടക്കും. വെങ്കയ്യയുടെ അഭിപ്രായത്തിൽ കൊങ്ങുരാജാവായ രാജകേസരിവർമ്മൻ വീരപാണ്ഡ്യന്റെ 15ആം ഭരണവർഷം ശകം**

**1202 ലാണ്. ഭരണാരംഭം ശകം 1187 ലാവണം. ഇക്കാര്യം നിർണ്ണയിക്കേണ്ടതുണ്ട്.**

## 1 മാരവർമ്മൻ സുന്ദരപാണ്ഡ്യൻ 2

**തിരുമെയ്യം പാറയിൽ കൊത്തിയശിവക്ഷേത്ര ലിഖിതം. 7ആം വർഷം ഉത്തരഫാൽഗുനി ഞായ ർ ഋഷഭം 13ആം ദിനം ശുക്ലപക്ഷം ദശമി. ഭരണാ രംഭം എഡി 1238 ജൂൺ 15നും 1239 ജനുവരി 18 നും ഇടക്ക്. 7ആം വർഷം എഡ്ി 1245 മേയ് 7 .**

## 2. മാരവർമ്മൻ കുലശേഖരൻ 1

**കീഴടി അർജ്ജുനേശ്വരക്ഷേത്രം 23ആം വർഷം പുഷ്യം മിഥുനം 6, ശുക്ലപക്ഷതൃതീയ . ഭരണാരംഭം എഡി 1268 ജൂൺ 2നും 27നും ഇടക്ക്. 23ആം വർഷം എഡി 1291 ജൂൺ 1.**

**കീഴടി അർജ്ജുനേശ്വരക്ഷേത്രം 31ആം വർഷം രോഹിണി കർക്കടകം 8, അപരപക്ഷം ഏകാദശി. എഡി 1298 ജൂലൈ 5. ആഷാഡത്തിലെ കൃഷ്ണപക്ഷഏകാദശി. .**

## 3. മാരവർമ്മൻ കുലശേഖരൻ 2

**ഗുഡിമല്ലൂർ ഭൂമീശ്വരക്ഷേത്രം 12ആം വർഷം അവിട്ടം വെള്ളി മേടം ശുക്ലപക്ഷം ചതുർദ്ദശി. കിരീടധാരണം എഡി 1314ൽ മാർച്ച് 6- ജൂലൈ 23ന് ഇടയിലാണെങ്കിൽ ഇത് എഡി 1325 മാർച്ച് 29നാവണം എന്ന് കണക്കാക്കുന്നു ഈ ലിഖിതം വെച്ച് കിരീടധാരണദിനം, എഡി 1314 മാർ്ച്ച്**

29നാണ്, അവിട്ടമല്ല അത്തമാണ് ലിഖിതത്തി ലുള്ളത്. എന്നും തീരുമാനിച്ചിരിക്കുന്നു. കാര ണം ലിഖിതം എഡി 1325 മാർച്ച് 29, മേടം ,ചൈ ത്രശുക്ലചതുർദ്ദശി അത്തം നക്ഷത്രമാണ്.

**4. ജടാവർമ്മൻ പരാക്രമപാണ്ഡ്യൻ:**
തിരുമൈ യ്യം സത്യഗിരിനാഥപ്പെരുമാൾ കോയിൽ .12ആം വർഷം ഉത്രാടംഞായർ കൃഷ്ണപക്ഷദ്വാദശി. ഭരണാരംഭം എഡി 1357 ജനുവരി 10നും എഡി 1338 ജനുവരി 9നും ഇടക്കാണെന്ന നിഗമനം വെച്ച് 12ആം വർഷം എഡി 1389 കംഭം 11, ഫെബ്രുവരി 4 ലാണ്. മാഘത്തിലെ അപരപക്ഷദ്വാദശി കുംഭത്തിലെ യാണ്. അന്ന് ദ്വാദശി സൂര്യോദയത്തിന് 21 മണിക്കൂർ 7 മിനുട്ടിലാണ് അവസാനിച്ചത്. നക്ഷത്രം ഉത്രാടം . അതായത് ഭരണാരംഭം എഡി 1337 ഫെബ്രുവരി 5ന് മുമ്പാവുകയില്ല.

**5 രാജകേസരിവർമ്മൻ വീരപാണ്ഡ്യൻ**
വിജയമംഗലം കരിയമാണിക്കപ്പെരുമാൾ ക്ഷേ ത്രം. ശകം 1202 ഭരണവർഷം 15, ഉത്തരഫാൽഗു നി തിങ്കൾ തുലാം അപരപക്ഷം ദ്വാദശി. ശകം 1202 എഡി ഒക്ടോബർ 2 തിങ്കളാഴ്ചയായിരു ന്നു . തുലാം 4 ആണ് അന്ന്. ആശ്വിനത്തിലെ കൃ ഷ്ണപക്ഷദശമിയാണ്. നക്ഷത്രങ്ങൾ മകവും പൂ ർവ്വഫാൽഗുനിയുമാണ്. തുലാം 22 ആണ്. കാർത്തികകൃഷ്ണപക്ഷദശമി സൂര്യോദയശേ ഷം 6 മണിക്കൂർ 52 മിനുട്ടിൽ അവസാനിച്ചു.

ഉത്തരഫാൽഗുനിയാണ് അന്ന് നക്ഷത്രം. എഡി 1293 ഒക്ടോബർ 26 തിങ്കളാഴ്ചയാണ് ശകം 1215 കഴിഞ്ഞ് 1216 എന്നും ഇതുവെച്ച് 15ആം വർഷം എന്നതിനാല്, ഭരണാരംഭം ശകം 1202 എഡി 1279-80 ആണെന്നും അനുമാനിച്ചിരിക്കുന്നു.

**ഇതുവരെ പരിഷോധിച്ച പാണ്ഡ്യരാജാക്കന്മാരുടെ കാലം**

1 ജടാവർമ്മ കുലശേഖര. കിരീടധാരണം എഡി 1190 മാർച്ച് 30-നവംബർ 29ന് ഇടയിൽ

14ആംവർഷം എഡി 1204 നവംബർ 29 വാള്യം 6

25ആംവർഷം എഡി 1214 നവംബർ 29 വാള്യം 6

27ആംവർഷം എഡി 1216 ഒക്ടോബർ 6വാള്യം8

27ആം വർഷം എഡി 1217 മാർച്ച് 29 വാള്യം 8

2. മാരവർമ്മൻ സുന്ദരപാണ്ഡ്യൻ 1
കിരീടധാരണം എഡി 1216 മാർച്ച് 29നും സപ്തംബർ 4നും ഇടക്ക്

7ആം വർഷം എഡി 1223 മാർച്ച് 13 വാള്യം 6

9ആം വർഷം എഡി 1225 മാർച്ച് 28 വാള്യം 6

15ആം വർഷം എഡി 1230 ജിസംബർ 3 വാള്യം 8

18ആംവർഷംഎഡി 1234സപ്തംബർ 4 വാള്യം6

18ആം വർഷം എഡി 1235 ഫെബ്രുവരി 19 വാള്യം 6

**3 മാരവർമ്മൻ സുന്ദരപാമ്ഡ്യൻ 2 കിരീടധാരണം എഡി 1238 ജൂൺ 15- 1239 ജാനുവരി 18ന് ഇടക്ക്.**

**7ആം വർഷം എഡി 1245 മേയ് 7 വാള്യം 9**

**11ആം വർഷം എഡി 1249 ഏപ്രിൽ 25 വാള്യം6**

**12ആം വർഷം എഡി 1251 ജനുവരി 18 വാള്യം 6**

**12ആം വർഷം എഡി 1251 ജൂൺ 14 വാള്യം 6**

**4. ജടാവർമ്മൻ സുന്ദരപാണ്ഡ്യൻ 1. കിരീടധാരണം എഡി 1251 ഏപ്രിൽ 20-28ന് ഇടക്ക്.**

**2ആം വർഷം എഡി 1253 മാർച്ച് 37 വാള്യം 6**

**2ആം വർഷം എഡി 1253 ഏപ്രിൽ 19 വാള്യം6**

**3ആം വർഷംഎഡി 1253ഒക്ടോബർ 29 വാള്യം6**

7ആംവർഷം എഡി 1257ഒക്ടോബർ7വാള്യം6

9ആം വർഷം 1259 ഏപ്രിൽ 29 വാള്യം 6

9ആം വർഷം 1259 ജൂൺ 15 വാള്യം 6

10ആം വർഷം 1260 ഏപേരിൽ 28 വാള്യം6

11ആം വർഷം 1261 ജൂലൈ 19 വാള്യം 6

5. വീരപാണ്ഡ്യ കിരീടധാരണം എഡി 1252 നവംബർ 11- എഡി 1253 ജൂലൈ 13ന് ഇടക്ക്.

7ആം വർഷം 1259 ജൂലൈ13 വാള്യം 7

15ആം വർഷം 1257 നവംബർ 10. വാള്യം 7

6 മാരവർമ്മൻ കുലശേഖരൻ 1
കിരീടധാരണം എഡി 1268 ജൂൺ 2- 27ന്
ഇടക്ക്

10ആം വർഷം 1278 ജനുവരി 5 വാള്യം 6

22ആം വർഷം 1289 ജൂൺ 27 വാള്യം 8

23ആം വർഷം 1291 ജൂൺ 1 വാള്യം 9

26ആം വർഷം 1293 നവംബർ 18 വാള്യം 6

27ആം വര്ഷം 1294 ഡിസംബർ 10 വാള്യം6

30ആം വർഷം 1297 ജൂലൈ 31 വാള്യം 8

31ആം വർഷം 1298 ജൂലൈ 5 വാള്യം 9

34ആം വർഷം 1301 ജൂലൈ 8 വാള്യം 8

39ആം വർഷം 1306 ജൂലൈ 9 വാള്യം 8

40ആംവർഷം 1308 ഫെബ്രുവരി 24 വാള്യം6
40ആം വർഷം 1308 മാർച്ച് 18 വാള്യം8

7 ജടാവർമ്മൻ സുന്ദരപാണ്ഡ്യൻ 2
കിരീടധാരണം എഡി 1275 സപ്തംബർ 13-
1276 മേയ് 15ന് ഇടക്ക്

6ആം വർഷം 1281 ജൂലൈ 21 വാള്യം 6

10ആം വർഷം 1285 ജൂലൈ 23 വാള്യം 8

12ആം വർഷം 1287 ആഗസ്ത് 27 വാള്യം8

12ആംവർഷം 1297 സപ്തമബർ 12 വാള്യം6

12ആംവർഷം 1287 ഒക്ടോബർ 29 വാള്യം8

14ആം വർഷം 1289 ആഗസ്ത് 1 വാള്യം 6

14ആം വർഷം 1289 ആഗസ്ത് 5 വാള്യം6

15ആം വർഷം 1290 മേയ് 15 വാള്യം 6

15ആം വർഷം 1290 ആഗസ്ത് 28 വാള്യം 8

10ആം വർഷം 1289 മാർച്ച് 29 വാള്യം 8

8. മാരവർമ്മൻ കുലശേഖരൻ 2
   കിരീടധാരണം എഡി 1314 മാർച്ച് 6-29ന് ഇടക്ക്.

4ആം വർഷം 1317 ജൂലൈ 23 വാള്യം 6

5ആം വർഷം 1319 മാർച്ച് 5 വാള്യം 6

8ആം വർഷം 1321 നവംബർ 14 വാള്യം 6

12ആം വർഷം 1325 മാർച്ച് 29 വാള്യം 9

9. മാരവർമ്മൻ പരാക്രമപാണ്ഡ്യൻ
   കിരീടധാരണം എഡി 1334 ഡിസംബർ 1- 1335 നവംബർ 1 ന് ഇടക്ക്.

6ആം വർഷം ശകം 1262 എഡി 1340 നവംബർ 1 വാള്യം 7

18ആം വർഷം 1352 നവംബർ 30 വാള്യം8

10 ജടാവർമ്മൻ പരാക്രമപാണ്ഡ്യൻ
കിരീടധാരണം 1357 ഫെബ്രുവരി 5- 1358 ജനുവരി 9ന് ഇടക്ക്

12ആംവർഷം 1369 ഫെബ്രുവരി 4 വാള്യം9

15ആം വർഷംശകം 1293 എഡി 1372 ജനുവരി 9 വാള്യം 7

11 കോനേരമ്മൈക്കൊണ്ടാൻ വിക്രമപാണ്ഡ്യ കിരീടധാരണം 1401 ജനുവരി 13- ജൂലൈ 27ന് ഇടക്ക്

4ആംവർഷം 1405 ഫെബ്രുവരി 15 വാള്യം 8

8ആം വർഷം 1408 ജൂലൈ 27 വാള്യം 8

17ആംവർഷം ശകം 1339 എഡി 1418 ജനുവരി 12 വാള്യം 8

12 ജടാവർമ്മൻ പരാക്രമപാണ്ഡ്യ അരികേസരിദേവ കിരീടധാരണം 1422 ജൂൺ 18- ജൂലൈ 19ന് ഇടക്ക്.

32ആം വർഷം 1453ജൂലൈ 19 വാള്യം 7

33ആം വർഷം 1455 മാർച്ച് 24 ശകം 1381 വാള്യം 7

35ആം വർഷം 1457 മാർച്ച് 16 വാള്യം 7

39ആം വർഷം 1461 ജൂൺ 17 വാള്യം 7

13 മാരവർമ്മൻ വീരപാണ്ഡ്യ കിരീടധാരണം 1443 മാർച്ച് 13- ജൂലൈ 28ന് ഇടക്ക്.

13ആം വർഷം 1455 ജൂലൈ 28 വാള്യം 8

14ആം വർഷം 1457 ജനുവരി 16 വാള്യം 8

14ആം വർഷം 1457 മാർച്ച് 12 വാള്യം 8

14 ജടിലവർമ്മൻ പരാക്രമപാണ്ഡ്യ കുലശേഖര കിരീടധാരണം 1479 നവംബർ 15നും 1480 നവംബർ 14നും ഇടക്ക്.

20ആം വർഷം ശകം 1421 എഡി 1499 നവംബർ 14 വാള്യം 7

15. മാരവർമ്മൻ സുന്ദരപാണ്ഡ്യൻ 3. കിരീടധാരണം 1531 ജൂൺ 2- 1532 ജൂൺ 1 ന് ഇടക്ക്.

24ആം വർഷം ശകം 1477 എഡി 1555 ജൂൺ 1. വാള്യം 7

16 ജടിലവർമ്മൻ ശ്രീവല്ലഭൻ കിരീടധാരണം 1534 നവംബർ 23നും 1535 നവംബർ 28നും ഇടക്ക്.

3ആം വർഷം ശകം 1459 എഡി 1537 നവംബർ 28 വാള്യം 7

17 ജടിലവർമ്മൻ ശ്രീവല്ലഭ അതിവീരരാമൻ കിരീടധാരണം 1562 ആഗസ്ത് 23നും 1563 ആഗസ്ത് 22നും ഇടക്ക്.

5ആം വർഷം ശകം 1489 എഡി 1567 22 ആഗസ്ത് വാള്യം 7

## രാജേന്ദ്രചോള 1 ന്റെ തിരുമല പാറലിഖിതം

സൌത്ത് ഇൻഡ്യൻ ലിഖിതങ്ങൾ വാള്യം 1 ൽ വെങ്കയ്യയും ഹുൾട്ട്സും പ്രസിദ്ധീകരിച്ച ഈ ലിഖിതം ചില തിരുത്തലുകളോടെ ഹുൾട്ട്സ് പുനപ്രസിദ്ധീകരിച്ചു. ആ പുനപ്രെ സിദ്ധീകരണമാണ് ഇവിടെ വാള്യം 9ലുള്ളത്. വടക്കേ ആർക്കോട്ട് ജില്ലയിലെ പോലൂരിന ടുത്ത് തിരുമലയിലെ കുന്നിൽ ഉള്ള ജൈന വിഗ്രഹത്തിനടുത്താണ് ഈ ലിഖിതം. തമിഴ് ഭാഷ. ലിപി തമിഴും അങ്ങിങ്ങ് ഗ്രന്ഥലിപി യും. 13ആം വർഷത്തെ ലിഖിതമാണ്. സിം ഹാസനാരൂഢനായത് എഡി 1012 . ആദ്യ ത്തെ 11 വരി തമിഴ് പദ്യത്തിൽ രാജാവിന്റെ വിജയങ്ങളാണ്. ആരംഭം തിരുമന്നി എന്നത് വീരസോളീയത്തിന്റെ പെരുന്തേവനാരുടെ ഭാഷ്യത്തിൽ ഉദ്ധരിച്ചിട്ടുണ്ട്. (വെങ്കയ്യ)

വിജയങ്ങളുടെ ലിസ്റ്റ് യേദത്തൂരിലെ (മൈ സൂർജില്ലയും വനവാസിയും വടക്കൻ കർണ്ണാടകം) ഇടൈതുറൈനാടു മുതലാണ് ആരംഭിക്കുന്നത്. പിന്നീട് പടിഞ്ഞാറൻ ചാ ലൂക്യരുടെ കൊല്ലിപ്പാക്കൈയാണ്. . സോമേ ശ്വര 1നോടും വിക്രമാദിത്യ 6നോടും ഉള്ള യുദ്ധത്തിൽ ഇത് രാജാധിരാജ 1 തീ വെച്ചി രുന്നു. ജയസിംഹ 2 ന്റെ ലിഖിതത്തിൽ കൊല്ലിപ്പാക്കേ ഉണ്ട്.  മണ്ണൈകാടകം ബാംഗ ളൂരിലെ നേലമംഗലതാലൂക്കിലെ മന്നേനഗര മായി മി. റൈസ് പറയുന്നുണ്ട്. ഈലം

(ഈഴമണ്ഡലം) സിലോണാണ്. അവിടത്തെ രാജാവിന്റെയും രാജ്ഞിമാരുടേയും കിരീടങ്ങളും പാണ്ഡ്യരാജാവ് സൂക്ഷിക്കാനേൽപ്പിച്ച കിരീടങ്ങളും ഇന്ദ്രഹാരവും രാജേന്ദ്ര ചോളൻ എടുത്തു. കേരളനെന്ന് പറയുന്നത് മലബാറിലെ രാജാവിനെയാണ് (ചേര). ശാന്തിമത്തീവും രാജേന്ദ്രൻ കീഴടക്കി. ബെല്ലാരിയിലെ ഉച്ചംഗി കോട്ടയാണ് മുസാങ്കി. മുസാങ്കിയിൽ നിന്ന് ഓടിച്ച രട്ടപ്പാടി ജയസിംഹ പടിഞ്ഞാറൻ ചാലൂക്യ ജയസിംഹ 2 ആണ്. എന്നാൽ ലിഖിത്തിൽ മുസാങ്കിയെ പറയുന്നത് പരശുരാമൻ മേവരുൺജന്തിമത്തീവരങ്കരടി മുത്തിയ സെമ്പൊറ്റിരുത്തഗുമുടിയും പയങ്കോടു പലി മിഗ മൂസാംഗിയിൽ മുദുഗുറ്റൊലിത്ത സായസിംഗൻ അലപ്പെരുംപുകളോടും പിടിയാൽ ഇരട്ടബാടി ഏ്വലരൈ ഇളക്കമെുന്ന വനെടിക്കുളപ്പെരുമലൈകളും എന്നാണ്. ഇത് കേരളത്തെയാണ് കാണിക്കുന്നത്. സക്കരക്കോട്ടം കുലോത്തുംഗ 1 ന്റെ ലിഖിതങ്ങളിലും കാണുന്ന ചക്രക്കോട്ടമാണ്. ഇത് ധാരാമണ്ഡലത്തിലെ രാജാവിന്റെയായിരുന്നു. മധുര നേരത്തേ കീഴടങ്ങിയതാകയാൽ ഇവിടെ പറയുന്ന മഥുര ഉത്തരേന്ത്യയിലെ യമുനാതീരത്തെ മഥുരയാണ്. ആദിനഗറിൽ ചന്ദ്രവംശിയായ ഇന്ദ്രരഥനെ രാജേന്ദ്രൻ തടവുകാരനാക്കി. ധാരാ ഭോജദേവന്റെ ശത്രുവായി ഉദയ്പൂർ ലിഖിതത്തിൽ പറയുന്ന ഇന്ദ്രരഥനെ

ന്ന് കിൽഹോൺ. ഒഡ്ഡവിഷയം ഒറീസ്സയും കോസലൈനാട് തെക്കൻ കോസലവുമാണ്. തണ്ടപുത്തി ദണ്ഡഭുക്തി, അതിന്റെ അന്നത്തെ രാജാവ് ധർമ്മപാലൻ എന്ന് ലിഖിതം പറയുന്നുണ്ട്. തക്കണലാടം (ദക്ഷിണവിരാടം) അഥവാ തെക്കൻ ബേരാർ അന്ന് രണശൂരനും, വംഗാളദേശം മഹീപാലനുമാണ് (മഹീപാല 1) ഭരിക്കുന്നത്. അദ്ദേഹത്തിൽനിന്ന് ചോളർ ആനകളേയും സ്ത്രീകളേയും അപഹരിച്ചു. ഉത്തരലാടം (ഉത്തരവിരാടം വടക്കേ ബേരാർ) ഗംഗാതീതം ഇവ കീഴടക്കിയതോടെ യുദ്ധപരമ്പര അവസാനിക്കുന്നു. അവസാനഭാഗത്ത് തമിഴ് ഗദ്യം ദാനം രേഖപ്പെടുത്തുന്നു. പെരുമ്പനപ്പടിയിലെ കരൈവാലിയിലെ മള്ളിയൂരിലെ വ്യാപാരിയുടെ ഭാര്യ മലമുകളിലെ ജൈനക്ഷേത്രത്തിന് വിളക്കിനും നേദ്യത്തിനുമുള്ള ദാനം ചെയ്ത രേഖയാണ്. ഈ ക്ഷേത്രത്തെ ലിഖിതം വിളിക്കുന്നത് ശ്രീകുന്തവൈ ജിനാലയം എന്നാണ്.പരാന്തക 2ന്റെ മകൾ കുന്തവൈയാണ് ക്ഷേത്രം പണിതത്. രാജരാജ 1ന്റെ മൂത്ത സഹോദരിയും രാജേന്ദ്രന്റെ അഛൻപെങ്ങളുമാണ് കുന്തവൈ. വള്ളവരായർ വന്ദിയത്തേവന്റെ പത്നിയുമാണ്. തിരുമലൈ വൈഗവൂരിന്റെ ഭാഗമായിരുന്നു വൈഗവൂർ പള്ളിച്ചന്തമാണ്. ജയംകൊണ്ട് ചോളമണ്ഡലത്തിലെ പംഗലനാടു വിഷയത്തിലെ മുഗൈനാടിലാണ് വൈഗവൂർ. ആർക്കോ

ട്ടിനടുത്ത് ഇപ്പോൾ ഗുഡിമല്ലൂരെന്ന് വിളിക്കുന്നതാണ് പഴയ മള്ളിയൂർ. (കേരളത്തിലെ മള്ളിയൂർ കോട്ടയത്ത് കിടങ്ങൂരിലെ മാഞ്ഞൂർ പഞ്ചായത്തിലാണ്. ഇത് പണ്ട് പെരുമ്പടപ്പ് കൊച്ചി രാജാക്കന്മാരുടെ ചേരസാമ്രാജ്യത്തിന്റെ ഭാഗമാണ്.കേരളമൂഷകവംശം)

രാജേന്ദ്രചോളന്റെ പിൽക്കാലവിജയങ്ങള്ഃ- കടാരത്തിലേക്ക് കപ്പൽപ്പടയാണ് അയക്കുന്നത്. വഴിയിലുള്ള നക്കാവരം, പപ്പാളം ദ്വീപുകൾ നിക്കോബാറും ബർമ്മയുടെ ഒരു ഭാഗവുമാണ്. നിറൈശീർവിഷയം, കലൈത്തക്കോർ പുഗൾ തലൈത്തക്കോലം ഇവ മലായ് പെനിൻസുലയിലാണെന്ന് (തക്കോപ്പ) ടോളമി, കേണൽ ജെറിനി ഇവരെ ഉദ്ധരിച്ച് പറഞ്ഞിരിക്കുന്നു. കണ്ടിയൂർ ലിഖിതത്തിലെ നിറൈശീർവിഷയം ശ്രീവിജയമാണെന്ന് വിചാരിക്കുന്നു. വലിയ ലൈഡൻ ഗ്രാന്റിലും ശ്രീവിഷയം കടാരത്തിലെ രാജാവാണ് ഭരിക്കുന്നത്.

വ്യാപാരിയുടെ നാമം നന്നപ്പയ്യ. അദ്ദേഹത്തിന്റെ ഭാര്യ ചാമുണ്ടപ്പൈ. പെരുമ്പനപ്പടിയിലെ കരൈവാലിയിലെ മള്ളിയൂരിലാണ് അവർ താമസിക്കുന്നത്. ഒരു നന്ദാവിളക്കും 10 കാശും കുന്തവൈജിനാലയത്തിന് അവർ കൊടുക്കുന്നു.

## ശ്രീവല്ലഭൻകോതൈ മമ്പള്ളി പ്ലേറ്റ് കൊല്ലം 149

മമ്പള്ളി ഭണ്ഡാരത്തിൽ മമ്പള്ളിമഠത്തിൽ ഉള്ളത്. വേറെയും 5 താമ്രപത്രം ഈ മഠത്തിലുണ്ട്. ഗോപിനാഥറാവുവിന് തിരുവനന്തപുരം ഹൈക്കോർട്ട് വക്കീൽ എസ് ഗോവിന്ദപ്പിള്ളയാണ് ഇവ കൊടുത്തത്. വേണാടുരാജാക്കന്മാരുടെ കീഴ്പ്പേരൂർ ശാഖയുടെ ലിഖിതമാണ്. പ്ലേറ്റിന്റെ ഇടത്തുവശത്ത് മമ്പള്ളി എന്ന് പുതിയ മലയാളത്തിൽ കുറിച്ചിട്ടുണ്ട്. ഈ വാക്കും ചില ഗ്രന്ഥലിപികളും അല്ലാത്തതെല്ലാം വട്ടെഴുത്തിലാണ്.സ്വസ്തിശ്രീ ശ്രീ രക്ഷിച്ചു, രക്ഷാഭോഗം ഇവ ഗ്രന്ഥലിപി. പൂകാ എന്നതിലെ പൂ ഗ്രന്ഥലിപിയിലെ പ്ര പോലെയാണ്. ഭാഷ തമിഴാണ്. ചിലയിടത്ത് മലബാർ തീരത്തെ ഗ്രാമ്യപദങ്ങളുണ്ട്. ഇരുന്തരുളിയേടത്തു വെച്ചു, പട്ടാരകക്കൊള്ള (പട്ടാരകർക്കുള്ള) അരി (അരിശി) മുരിഞ്ഞിയൂര് (മുരുംഗൈയൂർ) ശങ്ങരൻ (ശങ്കരൻ) രക്ഷിച്ചു (രക്ഷിത്തു) മുതലായവ ഉദാഹരണം. മലയാളം അന്ന് എത്രമാത്രം ഉപയോഗത്തിലിരുന്നു എന്ന് ഈ ലിഖിതം തെളിയിക്കുന്നു. കൊല്ലവർഷത്തിലെ ഏറ്റവും പഴയ രേഖയായ ഇത് വേണാട് രാജാവ് ശ്രീവല്ലവൻകോത (ഗോദ)യുടെ കാലത്താണ്. കീഴ്പ്പേരൂർ ആറ്റിങ്ങലിൽനിന്ന് (തിരുവിതാംകൂർ സീനിയർ റാണിയുടെ കൊട്ടാരം) 8 മൈൽ

അപ്പുറമുള്ള ഗ്രാമമാണ്.(നാഗമയ്യയുടെ സ്റ്റേറ്റ് മാന്വൽ) ആറ്റിങ്ങലിനു ചുറ്റുമുള്ള പ്രദേശം കൂപദേശം എന്നാണ് പണ്ട് വിളിക്കപ്പെട്ടിരുന്നത്. സുന്ദരം പിള്ളയുടെ അഭിപ്രായത്തിൽ കൂപദേശവും വേണാടും 2 ശാഖകളായിരുന്നു, പിന്നീട് രണ്ടും ചേരുകയാണ് ചെയ്തത്. കീഴ്പ്പേരൂരെന്ന നാമം വേണാടിനു ലഭിച്ചത് ഈ ലയനശേഷമാണ്. (വെങ്കയ്യ).
ശ്രീവല്ലഭനെന്ന ആദ്യനാമം ചക്രവർത്തിയുടേതാണ്. വേണാട് ശ്രീവല്ലഭന്മാരുടെ സാമന്തനായിരുന്നു. തമിഴ് ലിഖിതങ്ങളിൽ ആദ്യനാമം ചക്രവർത്തിയുടേതും രണ്ടാം നാമം സാമന്തന്റെയും കാണുക പതിവാണ്. ശ്രീവല്ലഭനാമം പാണ്ഡ്യനും വല്ലഭക്ഷോണിയിലെ രാജാക്കന്മാർക്കും ഉണ്ട്. ഗോദ കേരളത്തിലെ രാജാക്കന്മാരുടേതാണ് (കോത) കൊല്ലം 149 എഡി 973 ആണ്. എഡി 975-991ൽ മഹാവംശപ്രകാരം ചോളന്മാരാണ് ഭരണം, പാണ്ഡ്യന്മാർ ക്ഷയിച്ചിരിക്കുന്നു. അതിനാൽ ചേരന്മാരുടെ വല്ലഭവംശവും (വേണാടിലെ രാജാക്കന്മാർ പെരുമാളുടെ സഹോദരീപുത്രന്മാരാണ്) ചോളരും ആണ് അന്ന് ശ്രീവല്ലഭന്മാരെന്ന് വിചാരിക്കണം. കൊല്ലം 149 എഡി 973 ഞായർ അശ്വതിനക്ഷത്രം വൃശ്ചികമാസം വ്യാഴം തുലാത്തിൽ, നവംബർ 9 ആണ് രേഖ. ഇത് വൃശ്ചികം 15ആം ദിനം മാർഗ്ഗശീർഷശുക്ലപക്ഷഏകാദശിയാണെന്നും രേവതി

സൂര്യോദയം കഴിഞ്ഞ് 16 മണി. 25 മിനുട്ടിനു ശേഷം അശ്വതിയാണെന്നും നിർണ്ണയിക്കുന്നു . ലിഖിതപ്രകാരം ആദിച്ചന്റെ പുത്രിയായ തിരുക്കളയപുരത്തെ ഉമയമ്മ അയിരൂരിലെ ക്ഷേത്രത്തിൽ ഭട്ടാരകവിഗ്രഹം പ്രതിഷ്ഠിച്ചു. ഭട്ടാരകന്റെ സേവനത്തിനായി ഗ്രാമം ദാനം ചെയ്തു. അതിനെ തിരുച്ചെങ്കുന്റൂർ ക്ഷേത്രത്തിന്റെ പൊതുവാൾ ഭരണത്തിൻ കീഴിലാക്കി. ഗ്രാമത്തിൽനിന്ന് കിട്ടിയ വരവിൽനിന്ന് തിരുച്ചെങ്കുന്റൂർ ക്ഷേത്രത്തിലെ പൊതുവാളന്മാർ നിത്യം 4 നാഴി അരി നിത്യനിദാനത്തിനു കൊടുക്കണം. വർഷത്തിൽ 200 പറ നെല്ലിന് ഓരോ പറക്ക് 9 നാഴി കൊടുക്കണം. ശ്രീവല്ലഭൻ ഗോദൈ ഉടൈ ആദിച്ചൻ ഉമയമ്മൈ എന്ന് പറയുന്നത്, ആദിത്യചോളന്റെ മകളാണ് ഉമയമ്മ എന്നാണ് അർത്ഥമായി ഇവിടെ എടുത്തിരിക്കുന്നത്. നീരട്ടിപ്പേറായിട്ടാണ് ദാനം. പൊതുവാളെന്നത് ക്ഷേത്രകാര്യം നോക്കുന്ന ഉദ്യോഗസ്ഥന്മാരാണ്, ഒരു ജാതിയല്ല. ഊരാളനെന്നത് ക്ഷേത്രം ട്രസ്റ്റി എന്ന അർത്ഥത്തിലാണ്. അധികാരി എന്ന വാക്ക് മലയാളം, തമിഴ് ലിഖിതങ്ങളിൽ കാണാം. മുക്കാൽവട്ടം എന്നത് ഭഗവതി ക്ഷേത്രമാണെന്ന് ഗുണ്ടർട്ട്. ഒരു വട്ടം (സർക്കിൾ) ഗ്രാമത്തിലെ മുക്കാൽ ഭാഗം എന്നാണ് പദാർത്ഥം. ഭഗവതിക്ഷേത്രത്തിൽ ഭട്ടാരക(ശിവ)പ്രതിഷ്ഠ ചെയ്തതായിരിക്കണം.

ചിറ്റൂർനാടൈ, ചിറ്റൂർനാടൈത്തണ്ഡം മുതലാ
യ വാക്കുകളുണ്ട്.

കൊല്ലം, തിരുക്കളയപുരം, അയിരൂർ, തിരു
ച്ചെങ്കുന്റൂർ, ഇടൈയാമനം, മുരിഞ്ഞിയൂർ,
മനൈമുക്ക്, പുനലൂർ, കുടകോട്ടൂര് മുതലായ
സ്ഥലനാമങ്ങളുണ്ട്. കൊല്ലവും അയിരൂരും
ചെങ്ങന്നൂരും അതേ നാമമുള്ള താലൂക്കു
കളുടെ തലസ്ഥാനങ്ങളാണ്. അയിരൂർ പെരു
മ്പടപ്പ് വന്ദേരിവംശക്കാരുടെ ആദിനാടു
മുതൽ കൊടുങ്ങല്ലൂരിലെ (ഐര) അയിരൂരും
കൊല്ലത്തിനടുത്തെ അയിരൂരുമായി കേരള
ത്തിലെ പല സ്ഥലത്തും ചേര മൂഷകവംശ
ങ്ങളുടെ ആസ്ഥാനങ്ങളായി ,ശാഖകളായി
നിലവിലുണ്ട്. അയിരൂർ രാജവംശം വളരെ
പ്രസിദ്ധമാണ്.ഇടൈയമനം ഇടമൺ. . അത്
സതേൺ റെയിൽവേയുടെ മണിയാച്ചികൊല്ലം
ശാഖയിലാണ്. ഇതേ റെയിൽവേയിലാണ്
പുനലൂരും.

ലിഖിതം-

സ്വസ്തിശ്രീകൊല്ലംതോന്റി നൂറ്റുനാർപ്പത്തൊമ്പ
താം ആണ്ടു തുലാത്തുൾ വ്യാഴം നിന്റ
മിരിച്ചികഞായിറ്റു അച്ചുവടി ഇന്നാൾ

കൊല്ലത്തുപ്പൂങ്കാവിൻ കോയിലുലുയാരിയ
കൊട്ടിലുൾ തിരുച്ചെങ്കുന്റൂർ പറുടൈപ്പെരു
മക്കൾ കൂട്ടംകൂടി ഇരുന്തരുളിയേടത്തു

വൈച്ച് തിരുക്കളയപുരത്തു ആദിച്ചൻ ഉമയമ്മൈ അയിരൂരിന്പിരദിത്തൈ സെയ്ത പട്ടാരഗരൈയും പട്ടാരഗര്ക്കൊള്ള പൂമിയും ആദിച്ചൻ ഉമൈയമ്മൈക്കു

നിരോധാത്തിക്കൊടുത്താൻ വേമാടുടൈയ ശ്രീവല്ലവൻഗോദൈ ആദിച്ചൻ ഉമൈയമ്മൈ താനത്തീർപ്പേറു കൊണ്ടടു തിരുച്ചെങ്കന്നൂർ പട്ടാരകർക്കു ക്കീഴിടൈച്ചിറ്റൂർ നാടൈയോടു കൂട നാനാലിച്ചെയ്തരി തിരുവമുതിനുക്കും ഒന്പതിനാളിപ്പറൈയാൽ ഇരുനൂറു പറൈച്ചെയ്തു നെൽ ആണ്ടുവരൈ കുടുപ്പിതാക പൊതുവാൾ കയ്യിൽ നീരോദത്തിക്കുടുത്താൾ അയിരൂർ മുക്കാൽവട്ടമും പട്ടാരെക്കൊള്ള ഇടൈയീടും രക്ഷിച്ചു കൊടുത്തു രക്ഷഗോള്ളക്കടവിയർ പൊതുവാൾമാർ ഇപ്പരിശു കിളിട്ടിൽ ഊരാളരാക ഇടൈയിടരാക പുക്കു വിളക്കവും പൊരുൾ കവരവും പെറാർ ഇടാഞ്ഞാലിലൊന്റു ശെയ്യുമവൻ യെപ്പേറ്റുവകൈ ചിറ്റൂർനാടൈത്തണ്ഡം ഇരുന്നൂറുക്കളഞ്ചു പൊൻ തണ്ഡപ്പടക്കട വിയൻ അവങ്കു പാടു തങ്കുമവനൂം ഇപ്പരിശേ തണ്ഡപ്പടുവിതു. ഇപ്പരിശു മേർച്ചൊല്ലപ്പട്ട അയിരൂർ മുക്കാലട്ടമും പട്ടാരകർക്കൊള്ള ഇടൈയീടൂം ശ്രീവല്ലഭ ൻഗോദൈയുടൈ ആദിച്ചൻ ഉമൈയമ്മൈ

അട്ടിപ്പേറു കൊണ്ടതു ശ്രീവല്ലവൻഗോദൈ ഉടനിരുക്ക തിരുച്ചെങ്കുന്റൂർ പകീളീടാക അത്തിയേദത്താരിയൂഞ്ചടുക്കൾ മുരുഞ്ഞെയൂർ ത്തേവം ഭവിത്തിരൻ നാനും അറിവാൻ ഇടൈയമന്നത്തു ശങ്ങരൻ തന്തൻ ഞാനും അറിവാൻ. മണൽമുക്കിൻ കന്തൻ ദാമോദരൻ ഞാനും അറിവാൻ വേണാട്ടിർക്ക് അധികാരം ചെയ്കിന്റെ പുനലൂർ ഇരവി പരന്തവന്1 ഞാനും അറിവാൻ കുടകോട്ടൂർ പ്പരന്തവൻ കന്തൻ ഞാനും അറിവാൻ ഇവൈ തിരുച്ചെങ്കുന്റൂർ പോതുവാൾ സാത്തൻ ജടൈയൻ എളുത്തു.

പരടൈ പരിഷത്ത് ആണ്. ചിറ്റൂർ നടൈയോടു കാട - ചിറ്റൂരെന്നത് ആദിത്യചോളൻ പട നയിച്ച് ചരിത്രപ്രസിദ്ധമായ പാലക്കാട് ചിറ്റൂരാണ്. അവിടത്തെ നിയമമാണ് ഇവിടേയും നടപ്പാക്കിയത് എന്നത് ആദിച്ചൻ ഇമയമ്മെ ചോളചക്രവർത്തി ആദിത്യന്റെ മകളാണെന്ന് തെളിയിക്കുന്നു. ഇത് ഉള്ളൂരിന്റെ ഉമാകേരളത്തിലെ ഉമയമ്മയല്ല എന്നും. ഇവിടെ കൊല്ലം 149 ആണല്ലോ കാലം. (825 നോട് ഇത് ചേർത്താൽ 975 എഡി വരുകയുള്ളു) ആറ്റിങ്ങലിന് ആദ്യകാലത്ത് ചിറ്റൂര്ന്റെ പേരുചേർത്ത് ചിറ്റാറ്റുകരൈ എന്നാണ് പറഞ്ഞിരുന്നത്. മുക്കാൽവട്ടം എന്നതിന് ഹുൾട്ട്സ് ക്ഷേത്രം എന്നേ പറയുന്നുള്ളു. ഗുണ്ഡർട്ട് കൊങ്ങി

ണിമാരുടെ ക്ഷേത്രം എന്നും. അംബാസമുദ്രം തിരുവാലീശ്വരം ലിഖിതത്തിൽ ത്രിപുരദഹനം പണ്ണിന ശേവഗനാർ തിരുമുക്കാൽവട്ടം എന്ന് ശിവക്ഷേത്രത്തെയാണ് പറയുന്നത്. രക്ഷാഭോഗം രാജഭോഗമാണ്. 1706-1709ലെ തലശ്ശേരി രേഖകളിൽ ഇത് നികുതിയുടെ 5 ൽ ഒന്നാണ് രക്ഷാഭോഗം. ഊരാളരോ ഇടൈയിടാരോ നിശ്ചയിച്ച കീഴീടു തെറ്റിക്കാൻ അധികാരമുള്ളവരല്ല എന്ന് ക്ഷേത്രത്തിന്റെ സംരക്ഷണത്തിനായി വെച്ച നിയമമാണ്. അവർക്ക് ക്ഷേത്രസ്വത്ത് നശിപ്പിക്കാനാവില്ല. നിയമം തെറ്റിച്ചവർ പിഴ 200 കഴഞ്ച് സ്വർണ്ണം ഒടുക്കേണ്ടത് ചിറ്റൂർ ക്ഷേത്രത്തിലേക്കാണ്. വരി 6ലെ അയിരൂരിൽ പിരതിത്തെ ചെയ്ത പട്ടാരകർ എന്നതിനു പകരം 17-19 വരികളിൽ അയിരൂർ മുക്കാൽവട്ടം എന്നാണ്. വരി 6ലെ പട്ടാരകർക്കുള്ള പൂമി പട്ടാരകർക്കുള്ള ഇടൈയീടു ആണ്. ശ്രീ വല്ലഭൻ കോതയിൽനിന്ന് ലഭിച്ച (അവകാശപ്പെട്ട) ഭൂമിയിൽനിന്ന് ആദിച്ചൻഉമയമ്മക്ക് ലഭിക്കുന്ന വരവ് (പലിശ) എന്നാണെന്നും ഇത് ശ്രീവല്ലഭൻ കോതൈയിടൈ(ഇടൈയീടു) ആണ് ഉടൈ അല്ല എന്നും പക്ഷമുണ്ട്. ശ്രീവല്ലഭൻകോത ഉമയ്മ്മയുടെ മകനോ ഭർത്താവോ അല്ല എന്നും ഇത്തരം ഒരു ക്രയവിക്രയം കാണിക്കുന്നതായി പറയാം (വെങ്കയ്യ) ഇപ്രകാരം ലഭിച്ച ഇടൈയീട് തിരുച്ചെങ്കന്നൂരിലെ (ചെങ്ങന്നൂരി

ലെ) ഭട്ടാരകർക്കാണ്. സാക്ഷികളായി വരുന്ന വർ:

1. മുരുഞ്ഞിയൂരിലെ ദേവൻ പവിത്രൻ
2. മണൽമുക്കിലെ കന്തൻ ദാമോദരൻ
3. വേണാട്ടിലെ അധികാരി ഇരവി പരന്തവൻ
4. കുടകോട്ടൂരിലെ പരന്തവന് കന്തൻ
5. എഴുതിയത് തിരുച്ചെങ്കുന്റൂരിലെ പൊതുവാൾ ചാത്തൻ ചടൈയൻ

തിരുച്ചെങ്കുന്റൂരിലെ പരിഷത്തിന്റെ കൂടെ അദ്ധ്യക്ഷപദവിയാണ് കൊല്ലം കൊട്ടാരത്തിലി രിക്കുന്ന ശ്രീവല്ലഭന് ഉള്ളത്. സാക്ഷികളെന്നല്ല സാധു എന്നാണ് ലിഖിതം ഉപയോഗിച്ച പദം എന്നത് ശ്രദ്ധേയമായി തോന്നുന്നു. ഞാനും കണ്ടു എന്ന് ഓരോരുത്തരും പറയുന്നതിനാ ലാണ് ഇവരാണ് സാക്ഷികളെന്ന് മനസ്സിലാവു ന്നത്. പരന്തവനെന്നത് പരന്തപനെന്ന അർത്ഥ ത്തിൽ സൈന്യാധിപനാണ്. ദേവൻ പവിത്ര നെന്നത് ഈശ്വരനോ ബ്രാഹ്മണനോ ആവണം. മുരിഞ്ഞിയൂർ അഥവാ മുരിഞ്ചിയൂർ മുരി ങ്ങൂരാവണം. സംഘകാലത്ത് ഇവിടത്തെ ഒരു പ്രസിദ്ധപാണകവി മുരിഞ്ചിയൂർ മുടിനാഗനാ ണ്. കന്തൻ ഇരവി ഇവ തലപ്പള്ളി, ചേരരാ ജാക്കന്മാരുടെ ബിരുദനാമമാണ്. കന്തന്റെ സ്ഥ ലം മണൽമുക്ക് (മണലിപ്പുഴതീരമാകാം തൃക്കൂരിലെ ദേവൻ) മണലൂരുമാകാം. മണ

ക്കുളം തലപ്പള്ളിക്കാരുടെ ശാഖയുമാണ്. സാമൂതിരി കൊച്ചിയെ പൂർണ്ണമായി പരാജയപ്പെടുത്താനുണ്ടായ കാരണം മണക്കൊടിയിലെ അച്ചൻ സാമൂതിരിപക്ഷം ചേർന്നതാണ്. ഈ സ്ഥലം പൊന്നാനിപ്പുഴയുടെ തീരത്ത് കൊച്ചി പെരമ്പടപ്പ് വന്ദേരിഭൂപതിയുടെ വകയായിരുന്നു. എന്റെ അഭിപ്രായത്തിൽ ഇതാവണം മണൽമുക്ക്. വേണാട്ടിലും കുടകോട്ടൂരിലും സൈന്യാധിപന്മാരാണ് (പരന്തവൻ) സാക്ഷി. വേണാട്ടിലെ ഇരവിയും കുടകോട്ടൂരിലെ കന്തനുമാണ്. (ചേര, തലപ്പള്ളി) വേണാട് തെക്കെ അറ്റവും കുടക് വടക്കേ അറ്റവുമാണ്. ആദിത്യചോളന്റെ മകൾ ഉമക്ക് ശ്രീവല്ലഭസാമ്രാജ്യം കൊടുക്കുമ്പോൾ അതിന്റെ അതിരുകൾ തെക്കും വടക്കും വേണാടും കുടകും നടുക്ക് തലപ്പള്ളി, കോലത്തിരി കൊച്ചി രാജ്യവും ആണ്.

എഴുതിയത് ജടാധാരി ശാസ്താവായ ചാത്തൻ ചടൈയൻ ചെങ്ങന്നൂരിലെ ക്ഷേത്രഭാരവാഹിയായ അകപ്പൊതുവാളാണ്. എഡി 975 ലാണ് ഉമയുടെ ഈ ലിഖിതം. അന്നത്തെ കേരളത്തിലെ അവസ്ഥകളെ ഇത് കാണിക്കുന്നു. ആദിത്യചോളന്റെ മകളാവുമ്പോൾ പരാന്തകചോള 1 ന്റെ സഹോദരിയും രാജാദിത്യ, കന്തരആദിത്യ, അരിഞ്ജയചോളന്മാരുടെ പിതൃസഹോദരിയുമാണ് ഉമ. രാജരാജചോ

ളന്റെ അച്ഛന്റെ അച്ഛന്റെ സഹോദരി.




## 3 പുരാതനബ്രാഹ്മി ലിഖിതങ്ങൾ

കനിഷ്കകാലത്തെ ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റ്.
സംവത് 74ലെ മഥുര ശിലാലിഖിതം

സോന്ദാസകാലത്തെ മഥുരശിലാലിഖിതം

കനിഷ്കകാലത്തെ ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റ്

1906ൽ ബ്രിട്ടീഷ് മ്യൂസിയം വടക്കേ ഗാലറി യിലാണ് പ്രൊ ലൂഡേഴ്സ് ലിഖിതം കണ്ടത്. ഡോ ഫ്ലീറ്റ് അദ്ദേഹത്തിന് ഫോട്ടോഗ്രാഫുകൾ അയച്ചുകൊടുത്തു. വടക്കേ ഇന്ത്യയിൽനിന്നാ ണ് എന്നല്ലാതെ മറ്റൊരു വിവരവും അതിനെ പ്പറ്റി ആർക്കും അന്നുവരെ ഉണ്ടായിരുന്നില്ല. ലിഖിതത്തിനു മുകളിൽ ഒരു സ്ത്രീയും പുരു

ഷനും ബെഞ്ചിൽ ഇരിക്കുന്ന ചിത്രമുണ്ട്. ഇട ത്തുവശത്തിരിക്കുന്ന സ്ത്രീ അരവസ്ത്രവും മേഖല, കണ്ഠാഭരണം വള പാദസരം ചെവി പ്പൂ മുതലായ ആഭരണങ്ങളും അണിഞ്ഞിട്ടു ണ്ട്. ഇടത്തെ കൈമുട്ട് ബെഞ്ചിന്മേലാണ് വെ ച്ചിരിക്കുന്നത്. പുഞ്ചിരിക്കുന്ന മുഖം നേരെ നോക്കിയാണ്. പുരുഷൻ മുട്ടുവരെ മൂടുന്ന ദോത്തി ധരിച്ച്, കണ്ഠാഭരണം വളകൾ ചെ വിയിൽ ആഭരണം അണിഞ്ഞാണ്. വലംകൈ കൊണ്ട് രണ്ടുപേരുടേയും ഇടയിലുള്ള തലയ ണ പോലെ ഒന്നിൽ തൊടുന്നു. അതിന്മേൽ ചെറിയ ചതുരഢിസൈനുകളുണ്ട്. മണിപോ ലുള്ള ഒന്നിനെ അത് താങ്ങുന്നു. പുരുഷന്റെ ശിരസ്സിനു മേലെ സർപ്പഫണം ഉണ്ട്. സ്ത്രീ യുടെ ശിരസ്സിനു മേലെ ശില പൊട്ടിയതിനാൽ ഇത് വ്യക്തമല്ല. അതിലും സർപ്പഫണം ഉണ്ടാ യിരുന്നിരിക്കണം. നാഗരാജാവും രാജ്ഞിയും എന്നപോലെയാണ് തോന്നുന്നത്.

ആദികുശാനകാലത്തെ ബ്രാഹ്മിലിപി. ഭാഷ മിശ്രമാണ്. ദേവപുത്ര മഹാരാജാ കനിഷ്ക ന്റെ 10ആം ഭരണവർഷത്തെ ലിഖിതമാണ്. ക്ഷേത്രത്തിന് ദാനം ചെയ്ത രേഖയാണ്.

സിദ്ധം മഹാരാജസ്യ ദേവപുത്രസ്യ
കാനിഷ്കസ്യ സവത്സരേ 10 ഗ്രി 2 ദി 9
ഏതയേ പൂർവ്വയേ ഉത്തരായം നവമികായം
ഹൂർമ്മയൻദത്തം പ്രിയതം ദേവീ ഗ്രാമസ്യ

ഗ്രീഷ്മത്തിലെ രണ്ടാം മാസം നവമി വടക്കേ ഹൂർമ്മികയിലെ ക്ഷേത്രത്തിന് ദാനം. ദേവി (ഭഗവതി) പ്രസാദിക്കട്ടെ. ഹർമ്മ്യായൻ എന്നാമ് ഉള്ളത്. ഹൂർമ്മ്യാ അല്ല. പ്രിയതം ദേവീ (ദേവിക്ക് പ്രിയം) എന്നതിനോട് ഗ്രാമ ത്തിലെ ദേവിക്ക് കൂടി ചേർത്തിരിക്കുന്നു. രാജനാമം കാനിഷ്കനെന്നാണ്, കനിഷ്കനെ ന്നല്ല. 7 ബ്രാഹ്മി ലിഖിതങ്ങൾ ലഭിച്ചതിൽ 7ലും ഇങ്ങനെയാണ് നാമം. സ്യൂവിഹാറിലും സേദയിലും കിട്ടിയ ഖരോഷ്ടിലിഖിതങ്ങളിൽ കനിഷ്കനെന്നും മണിക്യാല ലിഖിതത്തിൽ കനേഷ്കനെന്നുമാണ്. ക്ഷേത്രം ദേവീക്ഷേത്രമാ ണ്. രണ്ട് നാഗദേവതമാരുടെ ചിത്രമാണ് ലിഖിതത്തിലുള്ളത്. ഗ്രാമദേവതയായ നാഗദേ വിക്കാണ് ദാനം എന്ന് സിദ്ധിക്കുന്നു. മഥുര ലിഖിതങ്ങളിലും നാഗേന്ദ്രസ്ഥാനം ദധികർണ്ണ നാഗത്തിന് കാണുന്നു, ദധികർണ്ണദേവീകുലി കനും ഉണ്ട്,ഉത്തരായാം നവമികായാം- ഇത് കാലസൂചകമാണോ ദേശസൂചകമാണോ എന്ന് തീരുമാനമായില്ല.

മഥുര ശിലാലിഖിതം സംവത് 74

സർ അലക്സാന്റർ കണ്ണിങ്ങാം മഥുരയിലെ ജെയിൽ മൌണ്ടിലെ ശിലയിലാണ് കണ്ടെത്തി യത്. 1870ൽ രാജേന്ദ്ലാലമിത്രയൊടു കൂടി എഡിറ്റ് ചെയ്ത് ജേണൽ ഓഫ് ബംഗാൾ ഏശഷ്യാറ്റിക്ക് സൊസൈറ്റി വാള്യം 39ൽ

പ്രസിദ്ധീകരിച്ചു. ഡൌസണും കണ്ണിങ്ങാമും പുനപ്രസിദ്ധീകരിച്ചിട്ടുണ്ട്. മുകളിലെ ഭാഗത്ത് 8 വരി, താഴത്തെ ഭാഗത്ത് ആദ്യവരിയിലെ ചില അക്ഷരങ്ങളേ ബാക്കിയുള്ളു. കുശാന കാലത്തെ ബ്രാഹ്മിയാണ്. ഭാഷ മിശ്രഭാഷ. മഹാരാജാധിരാജാ ദേവപുത്രവാസു......കാലം 74 ലാണ് രേഖ.

മഹാരാജരാജസ്യ രാ........സ്യ ദേവപുത്രസ്യ വാസു........സംവത്സരേ 70 4 വർഷമാസേ പ്രഥമേ ദിവസേ ത്രിശേ 30 അസ്യം പൂർവ്വയാം തലക്കിയേ മഹാദണ്ഡനായകസ്യ വാലിനസില ക്ഷേത്രേ മിഹി.....മഹാദണ്ഡ.

മഹാരാജ രാജാധിരാജ ദേവപുത്ര വാസു......ന്റെ 74ആം വർഷം വർഷകാലത്തെ ആദ്യമാസം 30ആം ദിവസ് താലാക്കിയയിലെ മഹാദണ്ഡനായകൻ വാലിനന്റെ ക്ഷേത്രത്തിലെ മിഹി..........

രാജനാമം വാസുദേവനോ വാസുഷ്കനോ ആവാം. ശകം 76ല് വാസുഷ്കനെന്ന രാജാവ് ഉണ്ടായിരുന്നതായി ഫുഹ്രർ. താലാക്കിയ എവിടെയാണെന്ന് മനസ്സിലാക്കിയിട്ടില്ല.

## മഥുര ശിലാലിഖിതം സോന്ദാസകാലം

1874ൽ ഡൌസൺആദ്യം പബ്ലിഷ് ചെയ്തു. 184ൽ കണ്ണിങ്ങാമും പുനപ്രസിദ്ധീകരിച്ചു.

മഥുരയിലെ ആർക്കൈക്ക് ലിപി. ഭാഷ മിശ്രമാണ്. സൈഗ്രവഗോത്രത്തിലെ ബ്രാഹ്മ ണനുള്ള ദാനമാണ്. സ്വാമി മഹക്ഷത്രപ സോന്ദാസന്റെ ഭണ്ഡാരം സൂക്ഷിപ്പുകാരനാണ് കൊടുക്കുന്നത്.

സ്വാമിസ്യ മഹാക്ഷത്രപസ്യ സോമദാസസ്യ ഗഞ്ചവാരേണ ബ്രാഹ്മണനേ സേഗ്രവ സഗോത്രേണ പ്രാപി ഇമാഷാം യമദ പുഷ്കരണീനാം പശ്ചിമ പുഷ്കരണീ ഉദാപാനോ ആരാമോ സ്തംഭോ ഇസിലപട്ടോ ച

സ്വാമി മഹാക്ഷത്രപ സോമദാസന്റെ ഗഞ്ചവാ രൻ (ഭണ്ഡാരക്കാരൻ) സേഗ്രവഗോത്രത്തിലെ ബ്രാഹ്മണൻ പുഷകരമിയും അതിനു പടി ഞ്ഞാറ് മറ്റൊരു പുഷ്കരണിയും ഒരു ജല സംഭരണിയും ആരാമവും സ്തംഭവും നിർമ്മിച്ച് (ദാനംചെയ്തു).യമദ യമളവും ഇമാഷാം പാലിയിലെ ഇമാസവും ആണ്. പുഷ്കരണിക്ക് പാലിയിൽ പൊക്കരിണി എന്നാമ് പറയുക. (യാമളം ഒരു യുഗളം. രണ്ട് പുഷ്കരിണി). ഖജനാവ് എന്നതിന് ഗഞ്ചാവരം എന്ന് പറഞ്ഞിരിക്കുന്നു. ഭാഷ യിൽ ഖജനാവ് എന്ന പദം ഉണ്ടായത് ഗഞ്ചാ വരം എന്നതിൽ നിന്നാണ് എന്ന് അനുമാനി ക്കാം. ക്ഷേമേന്ദ്രന്റെ ലോകപ്രകാശത്തിലുള്ള ഗഞ്ചാവരം എന്ന പദം അതിനുമുമ്പേ പ്രചാ

രത്തിലുണ്ട് എന്ന് ഈ ലിഖിതം കാണിക്കുന്നു. സേഗ്രവ എന്നത് സൈഗ്രവ ആണ്. പാണിനി സൈഗ്രവഗോത്രത്തെ പറയുന്നുണ്ട്. പാലിയിൽ സിഗ്ഗര എന്നാണ് ഉച്ചാരണം. തിസ്സ മൊഗ്ഗലിപുത്തന് ഉപസംപദി കൊടുത്തത് സിഗ്ഗരനാണ്.

## പരബലന്റെ പഥരി സ്തംഭലിഖിതം വിക്രമ സംവത് 917

**ഭോപ്പാലിലെ പ്രധാനനഗരങ്ങളിലൊന്നാണ് പാഥാരി. കണ്ണിങ്ങാം അവിടെ വലുതും ചെറുതുമായ 2 തടാകവും ഒരു സ്തംഭവും കണ്ടു. ഒരു ക്ഷേത്രവും റിപ്പോർട്ട് ചെയ്തു. അദ്ദേഹം എഴുതി: ചെറിയ തടാകത്തിന്റെ പടിഞ്ഞാറെ അറ്റത്ത് ഭീംസെൻ സ്തംഭം എന്നു വിളിക്കുന്ന സ്തംഭമുണ്ട്. 36 അടി ഉയരവും രണ്ടരഅടി കനവുമുള്ള ഏകശിലാനിർമ്മിതമാണ്. 8 അടി വരെ ചതുരമാണ് , പിന്നീട് വൃത്തവും. ചതുരാകൃതിയുള്ള ബാഗത്ത് നീമ്ട ലിഖിതമുണ്ട്. ഉയരമുള്ള മോണോലിത്തിക്ക് സ്തംഭം 32 വരിയുള്ള ലിഖിതം കൊണ്ട് ശ്രദ്ധേയമാണ്. തുടക്കം ലക്ഷ്മീനാരായണനെ സ്തുതിച്ചാണ്. ബാക്കി വായിക്കാൻ പ്രയാസമാണ്. എഡി 600ലുള്ളതാണ് ഈ സ്തംഭം.**

സ്തംഭത്തിനടുത്ത് ഗരുഢാരൂഢനായ വിഷ്ണു വിന്റെ ചെറിയ ക്ഷേത്രമുണ്ട്.

പിന്നീട് ഹുൾട്ട്സ് എടുത്ത കോപ്പികളിൽനിന്ന് ലിഖിതം വായിച്ചെടുത്തു. നാമങ്ങളും 31ആം വരിയുടെ അവസാനമുള്ള കാലവും വായിക്കാ നായി. ഭാഷ സംസ്കൃതം. ലിപി വടക്കൻലിപി യാണ്. 1-31 വരെ ആദ്യഭാഗം. 32- 38 രണ്ടാം ഭാഗം. ഇത് വിഷ്മുവിഗ്രഹം പ്രതിഷ്ഠിച്ച രേഖ യാണ്. 32ആം വരി ഓം നമ എന്നാണ് തുടങ്ങുന്ന ത്. അതിനുശേഷം 5 ശ്ലോകം (2 സ്രഗ്ദ്ധര, 1 വസന്തതിലകം, 1 ഉപജാതി, അവസാനത്തേതും ഉപജാതി)

ഓം നമ എന്ന് കഴിഞ്ഞാൽ പ്രശസ്തി. 25-26 വരി പരബലനെന്ന രാജാവ് (രാഷ്ട്രകൂടവംശം) ശൌ രിയായ ഹരി(വിഷ്ണു)ക്ക് ക്ഷേത്രം പണിതതാ ണ്. മുമ്പിൽ ഗരുഡസ്തംഭവും അതിൽ ലിഖിത വും രേഖപ്പെടുത്തി. 4 ശ്ലോകം മുരാരി, ഹരി, കൃഷ്ണ എന്ന് പേരുള്ള വിഷ്ണുവിനോട് രക്ഷ പ്രാർത്ഥിക്കുന്നു.5-7 ശ്ലോകം ജെജ്ജ എന്ന രാജാ വിന്റെ കീഴിൽ രാഷ്ട്രകൂടവംശം പുഷ്ടി പ്രാപിച്ച ത് പറയുന്നു. അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ ആയിരക്കണ്ക്കിന് കർണ്ണാടകസൈന്യത്തെ ആനപ്പടയോടും കൂടി വധിച്ച് ലാടരാജ്യം കൈക്കലാക്കി. ജെജ്ജയുടെ മകൻ കർക്കരാജാ

നാഗാവലോകനെ ആക്രമിച്ച് ഓടിച്ചുവിട്ടു. അദ്ദേഹത്തിന്റെ മകനാമ് പരബലൻ. രാജാവിന്റെ മന്ത്രിയാണ് സ്തംഭം സ്ഥാപിച്ചത്. പ്രശസ്തി ഹർഷൻ രചിച്ചു, സൂത്രധാര സാഹിലൻ രേഖപ്പെടുത്തി. ഈ കർമ്മം ആചന്ദ്രതാരം നിലനിൽക്കട്ടെ എന്ന് ആശംസയുണ്ട്. സംവത് 917 ചൈത്രശുദി 6 ശുക്രേ വെള്ളിയാഴ്ച ചൈത്രശുക്ലപക്ഷഷഷ്ഠി ഇത് എഡി 961 മാർച്ച് 21 ആണ്.

പ്രശസ്തി എഴുതിയ കവിക്ക് മാഘന്റെ ശിശുപാലവധം മുതലായ കാവ്യങ്ങൾ പരിചയമുണ്ട്. മല്ല കവിതയാണ് രചിച്ചിരിക്കുന്നത്. 16ആം ശ്ലോകം- സാകലീകൃതസര്വ്വാംഗാ നാനാഭരണ ഭൂഷിതാ ദൃഷ്യന്തി രിപവോ യസ്യ നാനാഭരണഭൂഷിതാ (നാനാഭരണഭൂഷിതാ, നാനാഭരണഭൂഷിതാ എന്ന് പിരിച്ച് വായിക്കുക)

മാഘന്റെ ശ്ലോകം -
ശാസ്ത്രവ്രണമയശ്രീമദലംകരണഭൂഷിതാ

ദദ്രിശേഷ്യോ രാരണവദലംകാകരണഭൂഷിതാ

മല്ലീനാഥന്റെ വിശദീകരണം-
സർവ്വാംഗേനരണഭൂഷണൈവേന രാവണാ സ്വയം ലങ്കാസംബന്ധവിവഹൈതു വ്യതിരേക ഇതി അര്ത്ഥഃ ഉപമാവ്യതിരേക യമകാനാം സങ്കരഃ

രാഷ്ട്രകൂട പരബലന്റെ  കാലം എഡി 861 ആണെന്നാണ് ഇതുവരെ വിചാരിച്ചിരുന്നത്. രണ്ടാമത്തെ കാര്യം പരബലന്റെ അഛൻ കർക്കരാജൻ നാഗേവലോകന്റെ രാജ്യം അക്രമിച്ചു എന്നതാണ്. ഇതിനോട് ചേർത്ത് കർക്കരാജന്റെ പിതാവ് ജജ്ജന്ന് ഒരു ജ്യേഷ്ഠനുണ്ടായിരുന്നു എന്നും അദ്ദേഹം കർണ്ണാടകരെ പരാജയപ്പെടുത്തി ലാടദേശം കീഴടക്കി എന്നും കൂടി ലിഖിതത്തിലുണ്ട്. ഒന്നാമത്തെ കാര്യം, യൂറോപ്പിലെ പണ്ഡിതർ ദേവപാലന്റെ മുംഗിർപ്ലേറ്റിനെ തുടർന്ന് , ധർമ്മപാലന്റെ ഭാര്യ രണ്ണദേവി രാഷ്ട്രകൂടവംശത്തിലെ പരബലന്റെ മകളാണ് എന്ന് മനസ്സിലാക്കിയിരുന്നുവെങ്കിലും, പരബലനെന്ന നാമം വേറെ ഒരു ലിഖിതത്തിലും ഇല്ലാത്തതിനാൽ അത് മാൽകെദിലെ ഗോവിന്ദരാജാ 3 ന്റെ ബിരുദമാണെന്ന് തെറ്റിദ്ധരിച്ചിരുന്നു. (അമോഘവർഷ 1) പഥാരി പ്ലേറ്റ് കിട്ടിയ ശേഷം ഇതിലെ പരബലനാണ് മംഗിർപ്ലേറ്റിലെ പരബലനും എന്ന് തീരുമാനമായി. അദ്ദേഹത്തിന്റെ മകളാണ് ധർമ്മപാലന്റെ പത്നി രണ്ണദേവി എന്നും. ധർമ്മപാലന്റെ ഭരണാരംഭം 9ആം നൂറ്റാണ്ടിന്റെ മദ്ധ്യത്തിലാണ്, 32 വർഷം ഭരിച്ചിട്ടുമുണ്ട്.

നാഗാവലോകൻ വിഗ്രഹപാലന്റെ ഹർഷലിഖിതത്തിൽ വരി 13ൽ പറയുന്ന വ്യക്തിയാണ്. അദ്ദേഹം ശാകംബരിയിലെ ചാഹുമാന ഗൂവക 1 ന്റെ സമകാലികനാണ്. നാഗാവലോകന്റെ വിജ

യത്തിനായി മഹാസാമന്താധിപതി ഭൃഗുകച്ഛ
ത്തിൽ നടത്തിയ ദാനം രേഖപ്പെടുത്തിയ ലിഖി
തം വിക്രമ സംവത് 813 എഡി 756ലാണ്. നാഗാ
വലോകൻ പരാജയപ്പെട്ടത് പരബലന്റെ പിതാ
വ് കർക്കരാജനാലാണ്. ജെജ്ജ പരബലന്റെ
അച്ഛന്റെ അച്ഛനാണ്. അദ്ദേഹം ലാടരാജ്യം
കീഴടക്കി. ഈ കാലം എഡി 757നും 812നും
ഇടക്കാവണം.

ഹർഷേണ നൂനം രചിതപ്രശസ്തിർവിധേർവ
ശാത് അശ്മതലേ വിലീന പ്രകാശിതേയം
പ്രമദാശ്രുമേന ശം മുദം സന്തതമാതനോതു .

## പ്രോലയുടെ അന്മക്കൊണ്ട ലിഖിതം

ചാലൂക്യവിക്രമ സംവത് 42

ഹനുമക്കൊണ്ട വാറങ്കലിനടുത്താണ്. അതിന്
തെക്ക് ചിറിയ കുന്നിൽ കാകതീയകാലത്തെ
പത്മാക്ഷിക്ഷേത്രമുണ്ട്. ക്ഷേത്രത്തിന്റെ ഒരു
ഭാഗം പാറയാണ്. പാറമേൽ ഇരിക്കുന്ന
ജൈനമുനിമാരുടെ ചിത്രങ്ങളുണ്ട്. ക്ഷേത്രത്തിനു
മുന്നില് കരിങ്കല്ലുകൊണ്ടുള്ള ചതുരത്തൂണിൽ
ലിഖിതമുണ്ട്. തൂണിന്റെ നാലുവശവും
മുകളിലായി ഇരിക്കുന്ന മുനിമാരുടെ ശിൽപ്പം.
കിഴക്കെ ഭാഗത്തെ മുനിയുടെ ഇരുവശം വാളും
പരിചയും. വടക്കെ ഭാഗത്തെ മുനിയുടെ

ഇരുവശം സൂര്യനും ചന്ദ്രനും. ബസതി നിർമ്മിച്ച സ്ത്രീ ഈ തൂണും ലിഖിതത്തോടെ നിർമ്മിച്ചിരിക്കാമെന്ന് അനുമാനം. ഇവിടെ ബ്രാഹ്മണർ പത്മാക്ഷി എന്ന പേരിൽ ദുർഗ്ഗയെ ആരാധിക്കുന്നു. ജൈനർ കടലലായ (കടലിന്റെ മകൾ) എന്നും വിളിക്കുന്നു. കാകതീയരുടെ ക്ഷേത്രങ്ങളിൽ വെച്ച് ഏറ്റവും പഴയതാണ് പത്മാക്ഷി. ഇതിൽ മറ്റു കാകതീയക്ഷേത്രങ്ങളെ പ്പോലെ ശിൽപ്പചാതുരി ഇല്ല. നിസാമിന്റെ പ്രദേശത്തിന്റെ പടിഞ്ഞാറെ അതിർത്തിയിൽ ബോംബേ പ്രസിഡൻസിയിലാണ് ജൈനരുടെ ശേഷിപ്പുകളുള്ളത്. എന്നാൽ ഹനുമക്കൊണ്ട കിഴക്കേ അതിർത്തിയിലാണ്. ജൈനരുടെ 24 ശാസനാദേവികളിൽ ഒന്നാമ് പത്മാക്ഷി. 22ആം തീർത്ഥങ്ക്ൻ നേമിനാഥന്റെ ശാസനാദേവി അംബ അഥവാ അംബിക ദുർഗ്ഗയാണ്. പത്മാവതി പാർശ്വനാഥന്റെ ശാസനാദേവിയാണ്. മൈലമ്മ പ്രതിഷ്ഠിച്ച ദേവി പത്മാവതിയാണെന്നും കർണ്ണാടകഭാഷയിൽ കടലലായ (കടലിനെ ലായം ആക്കിയവൾ- കമലാലയ) ആണെന്നും കരുതുന്നു. ലിഖിതത്തിൽ സ്ഥലപ്പേർ അമ്മക്കു ണ്ട എന്നും അമ്മകുണ്ടേ എന്നുമാണ്. ഇത് ആന്ധ്രദേശത്ത് കാകതീയരുടെ ആദ്യതലസ്ഥാന മായിരുന്നു. തൊട്ടടുത്ത് ഏകശിലാനഗരം എന്ന ഒരുകല്ല് ഗണപതിയുടെ കാലത്താണ് തലസ്ഥാന മായത്. ഗണപേശ്വരം ക്ഷേത്രലിഖിതത്തിൽ പ്രോലയുടെ മകൻ രുദ്രൻ നിരവധി നഗരങ്ങൾ

നശിപ്പിക്കയും അവിടെയെല്ലാം പുതിയ നഗര ങ്ങളുണ്ടാക്കി, പഴയ ആളുകളെ പാർപ്പിക്കയും ചെയ്തതായി പറയുന്നു. രുദ്രേശ്വരക്ഷേത്രങ്ങൾ പുതിയ നഗരങ്ങളിലെല്ലാം സ്ഥാപിച്ചു. അതാ യത് രുദ്രദേവൻ ഏകശിലാനഗരത്തെ പുനർനി ർമ്മിക്കയാണ് ചെയ്തത്. ഗണപതിയുടെ സൈ ന്യാധിപൻ റാചേർല രുദ്ര നാഗതിരാജാവിനെ ഓടിച്ചാണ് വാറങ്കലിലെ രുദ്രേശ്വരക്ഷേത്രം സ്ഥാപിച്ചത്. പ്രോലയുടെ കാലത്ത് കാകതീയർ സാമന്തശക്തിയായിരുന്നു.എഡി 1185-86ൽ കാകതീയ രുദ്രദേവ മഹാരാജാ ഹനുമക്കൊണ്ട മഹാമണ്ഡലേശ്വരനാണ്. എഡി 1252-53ൽ ഗണ പതിയും ഹനുമക്കൊണ്ട മഹാമണ്ഡലേശ്വ രനാണ്. (ശകം 1174) ശകം 1176ൽ ഗണപതി ഒറു കല്ലിലെ രാജാവാണ്. മകൾ രുദ്രമാദേവി (രുദ്ര മഹാരാജാ) വാറങ്കലിലാണ് ഭരിച്ചത്. പിന്ഗാമി പ്രതാപരുദ്രദേവ ആന്ധ്രരാജ്യം മുഴുവനും , തമിഴ് രാജ്യത്തിന്റെ ഒരു ഭാഗവും വാറങ്കൽ തലസ്ഥാനമാക്കിയാണ് ഭരിക്കുന്നത്. 12ആം നൂറ്റാണ്ടു മുതൽ ഹനുമക്കൊണ്ടയും വാറങ്കല്ലും സബ്ബി 1000 എന്ന വിഭാഗത്തിലാണ്. പടിഞ്ഞാ റൻ ചാലൂക്യരുടെ സാമ്രാജ്യത്തിലാണ്. ത്രിഭു വനവിക്രമാദിത്യ 6, തന്റെ കാകതീയമുഖ്യൻ ത്രിഭുവനമല്ലബെട്ടക്ക് ഇത് ദാനം ചെയ്തു. സെ ബ്ബി 30 അഥവാ ചെബ്ബി 30 പടിഞ്ഞാറൻഗംഗരാ ജാവ് പാഞ്ചാലദേവന്റെ കീഴിലാണ് എഡി 970 ൽ. ധര്ാറിലെ ഹുബ്ബി താലൂക്കിലെ ചെബ്ബിയി

ൽനിന്നാണ് നാമം.  ഇതും ബെട്ടയുടെ സെബ്ബി ആയിരവും ഒന്നാവാനുള്ള സാദ്ധ്യത ഉണ്ട്.

ലിഖിതം കർണ്ണാടകലിപി (12ആം നൂറ്റാണ്ടിലെ) സംസ്കൃതഭാഷ. ജിനേന്ദ്രപാദം വണങ്ങിയാണ് തുടക്കം. മഹാരാജാധിരാജാ പരമേശ്വരി പരമഭട്ടാരക ചാലൂക്യ രാജാവ് ത്രിഭുവനമല്ല വിക്രമാദിത്യ 6 ന്റെ കാലമാണ്. അദ്ദേഹത്തിന്റെ സാമന്തൻ മഹാമണ്ഡലേശ്വര കാകതി ബെട്ടന്റെ നാമവും ഉണ്ട്. അദ്ദേഹം പഞ്ചമഹാശബ്ദവും ലഭിച്ചവനും അമ്മക്കുണ്ടവരനഗരാധിപനു മാണ്. കാകതിബെട്ടരശന്റെ പരമ്പരാഗതമന്ത്രി ദണ്ഡാധിനാഥ വൈജയാണ് മാണ്ഡലിക കാകതി ബെട്ടരശനെ ചാലൂക്യ വിക്രമാദിത്യ 6 ന്റെ പാദ ത്തിലെത്തിച്ചത്. അപ്രകാരം സെബ്ബിആയിരത്തി ന്റെ രാജാവും വിക്രമാദിത്യന്റെ സാമന്തനുമാ ക്കി. വിക്രമാദിത്യനെ ചക്രിൻ (ചക്രവർത്തി) എന്ന് ലിഖിതം വിളിക്കുന്നു. 4, 5 വരിയിൽ വൈജന്റെയും യക്കമാംബെയുടേയും മകനാണ് പെർഗഡേ ബെട്ട . അദ്ദേഹം കാകതി പ്രോലയു ടെ മന്ത്രിയായി. നിരവധി ക്ഷേത്രങ്ങൾ നിർമ്മി ച്ചു . ബെട്ടയുടെ ഭാര്യ മൈലാമ്മ കടലലായബസ തി ഉണ്ടാക്കി. ചാലൂക്യവിക്രമസംവത് 42 ഹേമ ലംബിസംവത്സരം ഉത്തരായനസംക്രാന്തി തിങ്ക ൾ പൌഷ്യത്തിലെ കൃഷ്ണപക്ഷം 15ആം ദിനം , മാണ്ഡലിക ത്രുഭുവനമല്ലപുത്രൻ  കാകതീയപോ ലലരശ അമ്മക്കുണ്ട ഭരിക്കുമ്പോളാണ്. സ്വന്തം

നാമത്തിൽ താൻതന്ന നിർമ്മിച്ച തടാകത്തിനു താഴെ 6 മാറ്റർ നിലം ക്ഷേത്രത്തിനു കൊടുത്തു. ലിഖിതമുള്ള തൂണും സ്ഥാപിച്ചു. ഉഗ്രവാദിയിലെ മേലരശ മഹാമണ്ഡലേശ്വര അതേക്ഷേത്രത്തിന് 10 മാറ്റർ നിലം കൊടുത്തു. ഇദ്ദേഹം 8000 ആനപ്പടയും ഒരു കോടി കുതിരയും അസംഖ്യം കാലാളുമുള്ള മാധവവർമ്മവംശത്തിലെയാണ്. ഇദ്ദേഹം കൊടുത്ത ഭൂമി ഓറുകല്ലിലെ കൂച്ചിക്കേരെ തടാകത്തിനു താഴെയുള്ളതാണ്. ഓറുകല്ലു മേലരശന്റെ കീഴിലാണ്. 111-112 വരികളിൽ ഒരു ഹാഗം (പാഗം) നാണ്യം ക്ഷേത്രം അടിച്ചുതളിക്കുന്ന ബോയപദ്ദന് കൊടുക്കാനുള്ള വ്യവസ്ഥ ചെയ്തിട്ടുണ്ട്.കീൽഹോൺ എഡി 1117 ഡിസംബർ 24 തിങ്കളാഴ്യയാണ് രേഖ എന്ന് കണക്കാക്കി. അന്ന് ഉത്തരായനസംക്രാന്തി സൂര്യോദയത്തിന് ശേഷം 14 മണിക്കൂർ 55 മിനുട്ടിലായിരുന്നു.

ഇതിനു മുമ്പ് കാകതീയരുടെ 7 ലിഖിതം പ്രസിദ്ധീകരിച്ചിരുന്നു. ഏറ്റവും പഴയത് രുദ്രന്റേതും , 5 എണ്ണം ഗണപതിയുടേതും 1 പ്രതാപരുദ്രന്റേതുമാണ്. ത്രിഭുവനമല്ല ബേട്മ എന്നതിനു പകരം ഗണപതിയുടെ ചെബ്രോലുലിഖിതം ബെട്ട എന്ന് തരുന്നു. ഇതും അതേ കാലത്തുള്ള പാക്കാൽ ലിഖിതവും കാകതീയരുടെ പൂർവ്വികൻ ദുർജ്ജയനെന്ന് പറയുന്നു കാഞ്ചിലിഖിതം അദ്ദേഹത്തെ ബേട്ടയുടെ പിതാവെന്നും പാക്കാൽ ലിഖിതം

പ്രോലയുടെ പിതാവെന്നും പറര്്ഞിരിക്കുന്നു. പക്കാൽ ലിഖിതം കാകതീയഗണപതിയുടെ മന്ത്രി ബയ്യണനായകന്റെ മകൻ ജഗദല മുമ്മടി പക്കാൽ തടാകം നിർമ്മിച്ച രേഖയാണ്. ബസ്താരിലെ (മദ്ധ്യപ്രദേശ്) തലസ്ഥാനം ജഗദല പുരം ഇദ്ദേഹവുമായി ബന്ധപ്പെട്ടതാണ്. ബസ്താറിലെ രാജാക്കന്മാർ കാകതീയ പ്രതാപരുദ്രന്റെ പരമ്പരയാണെന്ന് പറയുന്നു. പക്കാലലിഖിതം സൂര്യവംശി കരികാലചോളൻ ദുർജ്ജയന്റെ പൂർവ്വികനായിരുന്നു എന്നും പറയുന്നു.കാഞ്ചി ലിഖിതവും ചെബ്രോലു, പക്കാൽ ലിഖിതങ്ങളും കാകതീയരെ സൂര്യ, മനു,ഇക്ഷ്വാകു, രഘുവംശത്തിലെ മറ്റു രാജാക്കന്മാർ, ഇവരുടെ പിൻഗാമികളായി പറയുന്നു. തെലുഗുചോഡവംശവും കികാലചോളനെ പൂർവ്വികനായി കരുതുന്നുണ്ട്. ഇവർ ഗണപതിയുടെ കാലത്ത് കാകതീയസാമന്തന്മാരാണ്. ദുർജ്ജയനെന്ന നാമം തെലുഗുദേശത്ത് 2 രാജവംശങ്ങളിലുണ്ട്. കൃഷ്ണാനദിക്ക് തെക്കുള്ള കൊണ്ടപത്മതി ബുദ്ധരാജനും മഹാമണ്ഡലേശ്വര നമ്പയ്യനും പർവ്വതദേശത്തെ ചന്ദ്രൻ ദുർജ്ജയകുലം എന്ന് വിളിക്കപ്പെടുന്നവരാണ്. കൊണ്ടപ്പത്മതികളുടെ സമകാലീനരാണ് ചാഗിവംശം. ഈ വംശത്തിലെ 3 പേർക്ക് വിഷ്ണുപാദത്തിൽ നിന്ന് ഉണ്ടായ ദുർജ്ജയ കുലം എന്ന് ബിരുദമുണ്ട്. ചാഗി ദ്ജ്ജയകുലത്തിലെ ചാഗി ഗണരായമഹാരാജാ (ശകം 1148) ലിഖിതത്ില്‍ കാകതീയഗണപതിയുടെ

യെനമഡല ലിഖിതത്തിലെ അതേ ശ്ലോകം ഉദ്ധ
രിക്കുന്നു. കാകതീയവംശത്തിലെ ആദ്യ ചരിത്ര
പുരുഷൻ ത്രിഭുവനമല്ല ബെട്ടയാണ്. പടിഞ്ഞാ
റൻ ചാലൂക്യരുടെ സാമന്തനും സാബി1000 ന്റെ
ഭരണാധികാരിയും ആവും മുമ്പ് അദ്ദേഹം
തെലുഗുനാട്ടിലെ പ്രധാനപ്പെട്ട മുഖ്യനായിരുന്നു.
ത്രിഭുവനമല്ലനാമം വിക്രമാദിത്യ 6ൽനിന്ന് ലഭി
ച്ചതാണ്. ബെട്ടയുടെ മകൻ പ്രോലരാജാ
(ജഗതികേസരി) ഈ ലിഖിതം അദ്ദേഹത്തിന്റെ
ആദ്യലിഖിതവും കാകതീയരുടെ ആദിലിഖി
തവുമാണ്. അഛനെപ്പോലെ പ്രോലയും വിക്ര
മാദിത്യന്റെ സാമന്തനായിരുന്നു. മകൻ  രുദ്രന്റെ
അമ്മക്കൊണ്ട ലിഖിതവും പൌത്രൻ ഗണപ
തിയുടെ ഗണപേശ്വരം ലിഖിതവും പ്രോലയുടെ
മഹത്വങ്ങൾ എണ്ണിപ്പറയുന്നു. ചാലൂക്യ ചൂഢാ
മണി തൈലപനായിരുന്നു പ്രോലയുടെ എതി
രാളി. (തൈല 2. എഡി 1150- 1153) അതിന്
അർത്ഥം പ്രോല നീണ്ടകാലം ചാലൂക്യവിക്രമ
സംവത് 42 വരെ( ഈ ലിഖിതകാലം എഡി 1117)
ഭരിച്ചു എന്നാണ്. തൈലപന്റെ ആദ്യസംവത്സരം
എഡി 1150-51 ആണ്. പ്രോല തൈലപനോട്
തൈല യുവരാജാവായിരിക്കെ യുദ്ധം ആരംഭി
ച്ചാലേ ഇത് സംഭവിക്കയുള്ളു. പ്രോല യുദ്ധ
ത്തിൽ പിടിച്ച തൈലനെ ഭക്ത്യാനുരാഗാൽ വിട്ട
യച്ചു എന്നത് ഇതിലേക്കാണ് വിരൽ ചൂണ്ടുന്ന
ത്. തൈല 3ന് ശേഷം പ്രോലയുടെ മകൻ രുദ്ര
ചാലൂക്യസിംഹാസനം വർദ്ധമാനനഗരിയിലെ

ഭീമൻ അപഹരിക്കുന്നത് വിജയകരമായി തടഞ്ഞു. പ്രോലയുടെ മറ്റ് എതിരാളികൾ ജഗദ്ദേവ, ഗോവിന്ദ(ഗോവിന്ദദണ്ഡേശ) ഗുണ്ട, ഉദയ(ചോഡോദയ) ഇവരാണ്. ജഗദ്ദേവ പട്ടിപോംബുച്ചപുരത്തെ സാന്താരമുഖ്യൻ ത്രിഭുവനമല്ലജഗദ്ദേവ, ത്രിഭുവനമല്ലവിക്രമാദിത്യന്റെ സാമന്തനാണ്. പിന്നീട് അദ്ദേഹത്തിന്റെ പൌത്രൻ ജഗദേകമല്ലന്റെ സാമന്തനായി. തൈലനെ തോൽപ്പിച്ചതിന് പകരമായി പ്രോലയെ തോൽപ്പിക്കാൻ ചാലൂക്യർ അദ്ദേഹത്തെ ഹനുമക്കൊണ്ട വളയാൻ അയച്ചു. പ്രോല കൃഷ്ണജില്ലയിലും തന്റെ ശക്തി വ്യാപിപ്പിച്ചിരുന്നു. മന്ത്രകൂട(മന്തേന) നഗരത്തിലെ ഗുണ്ട ഗോദാവരിജില്ലയിലെ മന്തേന മുഖ്യനാണ്. വിക്രമാദിത്യ 6 ന്റെ സേനാപതി അനന്തപാലന്റെ മരുമകനാണ് ഗോവിന്ദരാജാ. ദണ്ഡനായക ഗോവിന്ദരശ എഡി 1126-27ൽ കൊണ്ടപ്പള്ളി 300 ഭരിക്കുന്നു (ത്രിപുരാന്തകം ലിഖിതം). വെങ്കിപുരം ദഹിപ്പിച്ച് ഗോങ്കയെ ജയിച്ചത് ദണ്ഡനായക ഗോവിന്ദരശനാണ്. (രാജേന്ദ്രചോഡന്റെ പിതാവ് ഗോങ്ക2 വേലനാട് മുഖ്യൻ). പ്രോല ആദ്യം തോൽപ്പിച്ച ചോഡോദയ അഥവാ ഉദയ , കുലോത്തുംഗചോഡ വേലനാടുമായി ബന്ധപ്പെട്ടാണ്. അദ്ദേഹത്തെ വീണ്ടും സിംഹാസനത്തിലിരുത്തുകയും ചെയ്തിട്ടുണ്ട്. കിഴക്കൻ ചാലൂക്യരുടെ വംശം ഇവരാണ്. ഗോങ്ക 1 ഗുണാംബികയുടെ പുത്രനാണ്.ത്രിശതോത്തരസഹസ്രാവനീനാഥനാണ്.

(6300 നാടിന്റെ അധിപൻ).ആദ്യം ചാലൂക്യ സാമന്തനായി ആരംഭിച്ച പ്രോല ,ശക്തിയാർജ്ജിച്ച്, ജഗദേകമല്ലകാലത്ത് ചാലൂക്യശക്തിയെ ഇല്ലാതാക്കി, രുദ്രന്റെ വിജയങ്ങൾക്ക് വഴിയൊരുക്കി.രുദ്രന്റെ സാമ്രാജ്യം കിഴക്ക് സമുദ്രം മുതൽ തെക്ക് ശ്രീശൈലം വരെ ഉണ്ട്.മാധവവർമ്മവംശത്തിലെ മേലരശനെ മറ്റ് ലിഖിതങ്ങളിലൊന്നും കാണുന്നില്ല. വിജയനഗരകൃഷ്ണരായകാലത്ത് ഒരു സാമന്തവംശം തങ്ങൾ ബെസവാഡപ്രഭുക്കളായിരുന്നുവെന്നും ഉദയഗിരിരാജ്യം ഭരിച്ചിരുന്നുവെന്നും, സൂര്യവംശത്തിലെ വസിഷ്ഠഗോത്രത്തിലെ മാധവവർമ്മന്റെ വംശമാണെന്നും പറയുന്നു. ഇതേ മാധവ വർമ്മനെ ഈ ലിഖിതത്തിൽ മേലരശന്റെ പൂർവ്വികനായി പറയുന്നു.

## ബാലാഘട്ട് പ്ലേറ്റുകൾ പൃഥ്വീസേന 2

ബാലാഘട്ടിലെ കാട്ടിൽ വൃക്ഷക്കൊമ്പിൽ തൂങ്ങിക്കിടക്കുന്നതായി കിട്ടിയ പ്ലേറ്റുകൾ ബാലാഘട്ടിലെ ഡെപ്യൂ ട്ടി കമ്മീഷണർ കൊടുത്തയച്ചതാണ്. (1893) പ്രൊ. കിൽബേണിന് 1905ൽ ഡോ ഹോൺലേ കൊടുത്തു. 5 പ്ലേറ്റ്. വാകാടകരാജാവ് പൃഥ്വീസേന 2 വരെയുള്ള വംശാവലി ഉണ്ട്. 35 ലരി

ബോക്സ്ഹെഡഡ് തെക്കൻ ലിപി. വരി 26ലെ പ്രവരസേനസ്യ എന്നുവരെ വാകാ ടകരാജാവ് പ്രവരസേന 2 ന്റെ ഗ്രാന്റിലുള്ള തു തന്നെ. പ്രവരസേന 1, പൌത്രൻ രുദ്ര സേന 1, മകൻ പൃഥ്വീസേന 1, മകൻ രുദ്രസേ ന 2, അദ്ദേഹത്തിന് മഹാരാജാധിരാജാ ദേവ ഗുപ്തന്റെ മകൾ പ്രഭാവതീഗുപ്തയിലുണ്ടായ മകൻ പ്രവരസേന 2. വേംബാരവസതിയിൽ നിന്നാണ് ലിഖിതം. പ്രവരസേന 2 ന്റെ ചമ്മ ക്ക്, ദുദിയ പ്ലേറ്റുകൾ പ്രവരപുരത്തുനിന്നാ ണ്. സാധാരണ പ്രവരസേന 2 ലിഖിതങ്ങൾ ആരംഭിക്കുക ദൃഷ്ടം, ദൃഷ്ടാം, സ്വസ്തി!,ദൃഷ്ടം സിദ്ധം ഇപ്രകാരമാണ്. ഇതിൽ അപ്രകാരമല്ല. വേംബാറ എന്ന പദത്തിനു മുമ്പ് ഒരു സ്ഥലം ഒഴിച്ചിട്ടിരിക്കയാണ്. മയിഡവോലു , ഹിര ഹദഹല്ലി പ്ലേറ്റുകളിൽ പ്രാകൃതമായ ദിത്തം എന്നാണ്. (കണ്ടു, പരിശോധിച്ചു എന്നാണ് അർത്ഥം)

26-35 വരികളിൽ പ്രവരസേനന് ശേഷമുള്ള തലമുറകളാണ്. പ്രവരസേന 2 വിന്റെ മകൻ മഹാരാജാ നരേന്ദ്രസേന,കുന്തളരാജപുത്രി മഹാദേവി അജ്ജിതഭട്ടാരികയിൽ മകൻ പൃഥ്വീസേന 2, അദ്ദേഹം വിഷ്ണുഭക്തനാണ്. നരേന്ദ്രസേനന്റെ ആജ്ഞ കോസലം കേകയം മാളവം എന്നിവയിലെ രാജാക്കന്മാർ അനുസ രിച്ചിരുന്നു.പൃഥ്വീസേന ക്ഷമകൊണ്ടും ഗുണ

ഗണങ്ങളാലും ശോഭിച്ചു.പ്രവരസേനപുത്രൻ ദേവസേന 8ആം വയസ്സുമുതൽ ഭരിച്ചതായി വാകാടകലിഖിതങ്ങളിൽ പറയുന്നു. ഇദ്ദേഹത്തിന്റെ സാമ്രാജ്യം അനുജനായ നരേന്ദ്രസേനൻ എടുത്തതായി കാണുന്നു. പൃഥ്വീസേന 1 കുന്തളരാജാവിനെ തോൽ്പിച്ച്,കുന്തള, അവന്തി, കലിംഗ,കോസല,ത്രികൂട, ലാട, മേഖല ആന്ധ്രദേശങ്ങളിലെ മേൽക്കോയ്മ ഉറപ്പാക്കി. നർമ്മദാനദിക്ക് മേഖലാകന്യക എന്ന പേര് മേഖലാപർവ്വതത്തിൽനിന്ന് ഉത്ഭവിക്കുന്നതിനാലാണ്. മേഖലപർവ്വതം. ചേദിനഗരത്തിലെ അമരഖണ്ഡകമാണ് .

## വിദ്യാധരഭഞ്ജദേവന്റെ ഒറീസ്സ പ്ലേറ്റുകൾ

3 പ്ലേറ്റുകൾ. വൃത്താകൃതിയിലുള്ള ലോഹസീൽ മുകളിൽ വലത്തോട്ട് അഭിമുഖമായി ഇരിക്കുന്ന സിംഹം താഴെ ശ്രീവിദ്യാധരഭഞ്ജദേവസ്യ എന്ന് എഴുതിയിട്ടുണ്ട്. ഈ ലിഖിതം എഴുതുന്നതിനു മുമ്പ് ഇതേ വംശത്തിലെ മറ്റൊരു രാജാവിന്റെ ഗ്രാന്റ് എഴുതിയിട്ടുണ്ട്. അത് 4 വരിയാണ്.

സ്വയംധിഷ്ഠോ രാജ്ഞാ ദൂതകോത്ര മാർത്താണ്ഡ. ലിഖിതമൂച്ചാ സാന്ധിവിഗ്രഹിക അർക്കദേവേന ലാഞ്ഛരിതം രാജ്ഞിശ്രീ മാണിക്യമഹാദേവ്യാ . ഉത്കീർണ്ണം ചാക്ഷശാലീ കുമാരദത്തേന സംവത് ദി........

മഹാരാജാ വിദ്യാധരഭഞ്ജദേവ വിമലമായ ഭാഞ്ജവംശജനും മഹാദേവാരാധകനും (ശിവ) ധർമ്മകലശനെന്ന് പേരുള്ളവനും , ശീലഭഞ്ജദേവപുത്രനും ദിഗ്ഭഞ്ജദേവ പൌ ത്രനും രണഭഞ്ജദേവന്റെ പ്രപൌത്രനുമാണ്. വഞ്ചുയിവാകത്തിൽ നിന്നാണ് ഗ്രാന്റ്. (വിജ യവഞ്ചുളവാകാത്) നേത്രിഭഞ്ജദേവ കല്യാണ കലശന്റേതുപോലെ, ആദ്യത്തെ 2 ശ്ലോകം ഹരൻ്റെ 3ആം തൃക്കണ്ണും ഗംഗാതരംഗങ്ങ ളും സ്മരിച്ച് ആരംഭിക്കുന്നു. 15-17 വരിക ളിൽ രാജാവ് സാമന്തരോടും ഭോഗികളോടും രാമലവ്വവിഷയത്തിലെ പ്രജകളോടും ആ വിഷയത്തിലെ തുന്തുരാവഗ്രാമം താൻ കരം ഒഴിവാക്കി ഗൌരീചന്ദ്രപൌത്രനും സൂരിദേവ പുത്രനും ഉപമന്യുഗോത്രം ബഹ്വീച്ചശാഖ, ഭട്ട ദാരുഖണ്ഡിക്ക് തന്റെ ഭാവിസന്താനപരമ്പരക ളോടുകൂടി അനുഭവിക്കാൻ ദാനം ചെയ്യുന്ന തായി പ്രഖ്യാപിക്കുന്നു. ഭാവിരാജാക്കന്മാ രെല്ലാം ഈ ദാനം രക്ഷിക്കണമെന്ന് പറയു ന്നു. ധർമ്മശാസ്ത്രം ഉദ്ധരിക്കുന്നു. സന്ധിവി ഗ്രഹി ഖമ്പനാണ് എഴുതിയത്. അക്ഷശാലി (തട്ടാൻ) കുമാരചന്ദ്ര രേഖപ്പെടുത്തി. പ്രവേശി തം എന്ന വാക്ക് ദൂതനാൽ പ്രവേശിതം എ ന്ന അർത്ഥത്തിലാണ്. ലാഞ്ഛിതം രാജ്ഞിശ്രീ മാണിക്യമഹാദേവ്യാ എന്നത് രാജ്ഞി മാണി ക്യമഹാദേവിയാൽ മുദ്ര വെക്കപ്പെട്ടത് എന്ന അർത്ഥമാണ് സ്വീകരിച്ചുകാണുന്നത്. നേത്രിഭ

ഞ്ജന്റെ ഗുമൌർ ഗ്രാന്റിലും ലാഞ്ഛരിതം ശ്രീത്രികലിംഗമഹാദേവ്യാ എന്ന പ്രയോഗമുണ്ട്. രണ്ടിലും മുദ്ര വെക്കുന്നത് രാജ്ഞിയാണെന്നത് പ്രധാനമാണ്. അതിനുശേഷം ശ്രീഭട്ടസ്തംഭദേവമന്ത്രിനാ എന്നുള്ളതുകൊണ്ട് മന്ത്രിയും ഇതിൽ ഭാരഭാക്കാണ്. കാലം എടുത്തുപറയുന്നില്ല. എന്നാൽ ഭഞ്ജവംശത്തിന്റെ ഭരണകാലം വെച്ച് ഏതാണ്ട് 12-13 നൂറ്റാണ്ടുകളിലാവാമെന്ന് ഊഹം. . ഭഞ്ജ രാജാക്കന്മാരുടെ ഏറ്റവും പഴയ ഡേറ്റ് ശകം 754 (എഡി 832) ആണ്. യാജ്ഞവൽക്യധർമ്മശാസനപ്രകാരം ശാസനം സ്വമുദ്രോപരിചിഹ്നിതം ആവണം. സ്വമുദ്രയാ ഗരുഡാവർദ്ധാദിരൂപയോപരി ബഹിശ്ഛരിഹ്നിതം അങ്കിതം - ഗുഡൻ മുതലായ രൂപം കൊത്തി അതിനു ചുറ്റും ചിഹ്നത്തോടെ മുദ്രിതമായിരിക്കണം. ശാസനം മുദ്രാശുദ്ധമാവണം. ഈ ശുദ്ധം രാജ്ഞിയും സന്ധിവിഗ്രഹിയും രാജാവിനു വേണ്ടി നിർവ്വഹിക്കുന്നു

തുണ്ടൂരാവഗ്രാമം രമലവ്വവിഷയത്തിലാണ്. തുണ്ടൂരാവഗ്രാമത്തിലെ വഞ്ചുൽവാകയിൽനിന്നാണ് ഈ ഗ്രാന്റും ഗുംസൂർ ഗ്രാന്റും പുറപ്പെടുവിക്കുന്നത്. വഞ്ചുൽ (വഞ്ചി) വാക (വാകയൂർ) തുണ്ടൂരാവ (തുണ്ടിമണ്ഡലം-തുണ്ടിസ്) എന്നീ നാമങ്ങൾ നമുക്ക് പരിചിതമാണ്. എന്നാൽ കാമലവ്വ പരിചിതമല്ല.

ഭഞ്ജവംശം ഈ സ്ഥലവുമായാണ് ബന്ധം,
സർവ്വാഘവിഘടിതാ സുരസരിത്യോർമ്മയാ
പാന്തു വാ സ്വസ്തി! വിജയവഞ്ചുൽവാകദ
സ്തി ശ്രീവിജയനിലയ എന്നതിന്റെ സ്വാരസ്യം
നോക്കണം. ദേവനദിയുടെ അലമാലകൾ തഴു
കുന്ന നദീതീരദേശമാണ്. (തിരുനാവായയിലെ
വാകയൂർ പെരുംതുറൈ പോലെ)
രാജേന്ദ്രലാലിന്റെ ടെക്സ്റ്റിൽ വൽജൽവാക
ആണ് (വലിയ ജലമുള്ള വാക-. വൻജല-
വഞ്ചല ആയതാവാം) ഗുംസൂര് ലിഖിതം
വഞ്ചുൽ വാകാത് എന്നാമ്. കമലാകാന്ത
അതിനെ വാഞ്ചാലികാസ്തു എന്ന് വായിക്കു
ന്നു. ഭഞ്ജാദ്രി (ഭഞ്ജിക്കപ്പെട്ട - വിദാരിതമാ
യ പർവ്വതം) എന്നതിൽ നിന്നാണ് ഭഞ്ജവം
ശം ഉണ്ടായത്. സഹ്യന്റെ പാലക്കാട്ട് ചുര
ത്തെ വിദാരിതമായ സ്ഥലം എന്ന അർത്ഥ
ത്തിൽ ഇപ്രകാരം(വിദാരഭൂമി) പറഞ്ഞിരു
ന്നു. പ്രവേശിതം (ദൂതക) കേശവനും
ലാഞ്ചിതം രാജ്ഞിയും അതിന് തേജാധികം
കൊടുക്കുന്നത് മന്ത്രി ശ്രീഭട്ടസ്തംഭജേവനു
മാണ്. ലിഖിതം സന്ധിവിഗ്രഹി കംബനും
ഉത്കീർണ്ണം അക്ഷശാലി കുമാരചന്ദ്രനും .

### കക്കുകയുടെ ഘടിയാലലിഖിതം സംവത് 918

ജോധ്പൂരിൽ നിന്ന് 22 മൈൽ പടിഞ്ഞാറ്
ഘടിയാലയിലെ സ്തംഭത്തിലാണ് ലിഖിതം.
മാതാ കി ശാൽ (മാതാശാല അഥവാ മാതൃ

ശാല) എന്ന് വിളിക്കുന്ന പഴയ ജൈനപുരാ വസ്തുവിന് അൽപ്പം മാറിയാണ് സ്തംഭം. ഒരു ലിഖിതം കിഴക്കെ വശത്തും ബാക്കി പടിഞ്ഞാറെ വശത്തുമാണ് ആലേഖനം ചെയ്തിരിക്കുന്നത്. ആദ്യത്തെ ലിഖിതം 20 വരി. മാതൃശാലയിലെ ലിഖിതങ്ങളിലെ ലിപി തന്നെയാണ്. സംസ്കൃതം ഭാഷ. ആദ്യത്തെ 7 വരി ഗദ്യം. 8-16 വരി വരെ 5 ശ്ലോകമുണ്ട്. 17ആം വരി ഗദ്യത്തിൽ കാലം തരുന്നു. കുടുംബകം എന്നതിലെ ബ വകാര മായി കുടുംവകം എന്ന് എഴുതിയിരിക്കുന്നു. വിനായക(വിനീയക എന്നാണ്)ഗണപതിയെ സ്തുതിച്ച് ആരംഭം.സാമന്തപ്രതിഹാരന്മാരുടെ വംശാവലി കക്കുകൻ വരെ തരുന്നു.
ജോധ്പൂർ നഗരച്ചുമരിലും മാതൃശാലയിലുമു ള്ള ലിഖിതങ്ങളിലെ വംശാവലി തന്നെയാണ്. 5 ശ്ലോകത്തിലെ 2 എണ്ണം കാക്കുകന്റെ പ്രശ സ്തിയാണ്. 3ആം ശ്ലോകം കാക്കുകൻത്രവനി, വല്ല, മാടനഗരങ്ങളിലെ ആര്യ, ഗുർജ്ജരാത്ര ന്മാരിലും ലാടത്തിലെ പർവ്വതന്മാരിലും പ്രസിദ്ധനായത് പറയുന്നു. മാതൃശാലയിലെ കാക്കുക ലിഖിത്തിൽ ഇതെല്ലാം ആവർത്തി ച്ചിട്ടുണ്ട്. അതിൽ ത്രാവനി താമനിയാണ്, ഭൌകന്റെ ജോധ്പൂർ ലിഖിതം 18ആം വരി യിലും അപ്രകാരമാണ്. വല്ല ഈ ലിഖിതങ്ങ ളിലും ഉണ്ട്. മാതൃശാലലിഖിതത്തിൽ മാട മരുമാടയാണ്. ആര്യ അജ്ജയും ഗുർജ്ജരാത്ര

ഗുജ്ജരാത്തയുമാണ്. (മാതൃശാലാലിഖിത ത്തിൽ). വരാഹമിഹിരന്റെ ബൃഹദ്സംഹിത യിലും ആര്യദേശം പറയുന്നു. കേരളത്തിലെ തൃക്കാരിയൂർ സന്ദേശം കൊണ്ടുപോകുന്ന ദൂതകനെ മരുഭൂപതി ഉപദ്രവിച്ചതായി ചരി ത്രമുണ്ട്. (മരുമാടഭൂപതിഎന്നാവാം )അന്നത്തെ ഗുർജ്ജരാത്ര ദിദ്വാന ജില്ലയും പർബത്സരും (ജോധ്പൂർ)ആയിരുന്നു, ലേടം ഇപ്പോൾ ഗുജറാത്താണ്. പർവ്വതകന്മാർ ലാട ദേശത്ത് ഉണ്ടായിരുന്നുതായി പറയുന്നു, അവർ തെക്ക് മലയപർവ്വതത്തിലും വടക്ക് ഹിമാലയത്തിലെ കടോച്ചിലും ഉണ്ടായിരുന്നു. ബൃഹദ്സംഹിതയിലെ പാർവ്വതീയകന്മാരാണ് ഇവർ.(അദ്ധ്യായം 17 ശ്ലോകം 16)

ശ്ലോകം 4 കാക്കുകൻ 2 സ്തംഭം ഉയർത്തി എന്ന് പറയുന്നു. രോഹംസകത്തിലും മദ്ദോദ രത്തിലും. മാതൃശാലയിലെ ലിഖിതം 21ആം ശ്ലോകവും ഇതു പറയുന്നു. രോഹംസകമെ ന്നതിന് രോഹിംസകൂപമെന്നാണ് അവിടെ കാണുന്നത്. ഇവിടത്തെ ലിഖിതം 2ലും ആ പേരുണ്ട്. അത് ഘടിയാലയാണെന്ന് കരുതു ന്നു. ജോധ്പൂരിന് 5 മൈൽ വടക്കുള്ള മാ ണ്ഡോറാണ് മദ്ധോദര. (മദ്ധ്യോദരം മാണ്ഡവ്യ പുരം) പ്രതിഹാരന്മാരുടെ കേന്ദ്രമായ ഇവി ടെ നിരവധി ജീർണ്ണിച്ച നഗരങ്ങളുണ്ട്,പുരാ വസ്തുക്കളുണ്ട്. സംവത് 918 ചിത്രശുദി 2

ബുധേ ഹസ്തനക്ഷത്രേ എന്ന് കാലം തരുന്നു. ഇവിടെ വലിയ അങ്ങാടി സ്ഥാപിക്കയും മഹാജനങ്ങളെ താമസിപ്പിക്കയും ചെയ്തു. ഇതും മാതൃശാലാലിഖിതത്തിലുണ്ട്. ഇതിനു ശേഷം സുഭാഷിതം പോലെ ഒരു ശ്ലോകമാണ്. അത് ശ്രീകാക്കുകൻ തന്നെ രചിച്ച ശ്ലോകമാണ്.

രണ്ടാമത്തെ ലിഖിതം ഓം സിദ്ധ എന്നാരംഭിക്കുന്നു. 9 വരി ശ്ലോകം പിന്നെ ഗദ്യം. വിനായകനെ സ്തുതിച്ച് ആരംഭം. ഗണപതിയെ സ്ംഭത്തിൽ ഐശ്വര്യത്തിനായി പ്രതിഷ്ഠിച്ചതായി പറയുന്നു.സ്തംഭത്തിൽ നാലു ദിശയിലേക്കും തിരിഞ്ഞ് ഗണപതിരൂപങ്ങൾ കൊത്തിയിട്ടുണ്ട്. ആഭീരന്മാരുടെ ഭയം വർദ്ധിക്കയാൽ രോഹിംസകൂപകം ഗ്രാമം (ഘടിയാല)സുരക്ഷിതമല്ലാതെ വന്നു. കക്കന്റെ പ്രിയപുത്രൻ  പ്രതിഹാരവംശത്തിലെ കക്കുകൻ മനോഹരമായ രാജവീഥികളോടും ബ്രാഹ്മണഗൃഹങ്ങളോടും ക്ഷത്രിയവൈശ്യപ്രകൃതികളോടും അവർക്ക് വേണ്ട ഉപജീവനോപാധികളോടും കൂടിയ അങ്ങാടിയും മഹാജനനിവാസകേന്ദ്രവും നിർമ്മിച്ചു.ഇവിടത്തെ ഹട്ടയും മഹാജനവും അദ്ദേഹമാണ് ഉണ്ടാക്കിയത്. ആഭീരന്മാരെ പുറത്താക്കി. ലിഖിതം മാതൃരവി എന്ന മഗൻ എഴുതി, കൃഷ്ണേശ്വരനെന്ന തട്ടാൻ രേഖപ്പെടുത്തി. കൃഷ്ണേശ്വര

.നാണ് പ്രതിഹാര ഭൌക്കന്റെ ലിഖിതവും രേഖപ്പെടുത്തിയിരിക്കുന്നത്. മാതൃരവിയെ മഗനെന്ന് വിളിക്കുന്നു മഗൻ മകനാവാം, എന്നാൽ മഗബ്രാഹ്മണനുമാകാം. വെബറുടെ അഭിപ്രായത്തിൽ ശാകദ്വീപത്തിലെ ബ്രാഹ്മ ണരാണ് മഗബ്രാഹ്മണർ.ജോധ്പൂരിൽ ഓസ്വാ ൾ ശ്രാവകബ്രാഹ്മണരുടെ സേവകബ്രാഹ്മണ രുണ്ട്. അവർ സ്വയം ശാകദ്വീപബ്രാഹ്മണരെ ന്ന് വിളിക്കുന്നു. സൂര്യപുരാണത്തിലെ നാമ ഗ്രന്ഥത്തിലും ഭൌവിഷ്യപുരാമത്തിലുമാണ് അവരുടെ കഥ ഉള്ളത്. വിക്രമസംവത് 918ൽ മഗന്മാർ രജപുത്താനയിലുണ്ട് എന്നതിന് ഈ ലിഖിതം സാക്ഷ്യം വഹിക്കുന്നു. ലിഖിതം 3, ലിഖിതം 1ലെ 5ആം ശ്ലോകമാണ്. കാക്കുകന് പ്രിയമായ 6 കാര്യം പറയുന്ന സുഭാഷിതരൂ പമാണ്.

ഓം വല്ലകീ കാകലീഗീതം ശരശ്ചന്ദ്രശ്ച
മാലതീ വിനീതാ സ്ത്രീ സതാം ഗോഷ്ഠോ
കകുക്കസ്യ പിരിയാണി ഷഡ്

ന്യായമാർഗ്ഗോ ഗുരോർഭക്തിഃ പുത്രേ
സ്നേഹഃകൃതജ്ഞതാ പ്രിയാ വാഗ്നാഗരോ
വേഷഃ കക്കുകസ്യ പ്രിയാണി ഷഡ്

## മഹാസുദേവന്റെ സാരംഗധര താമ്രപത്രങ്ങൾ

റൈഗാർഹിന് 32 മൈൽ തെക്ക് ഛരട്ടിസ്ഘ ര്ഹിലെ സാരംഗധരയുടെ തലസ്ഥാനമാണ്

സാരംഗധര. രാജഗോണ്ടന്മാരാണ് ഇവിടത്തെ മുഖ്യന്മാർ. ഹീരാലാലിന് ഇവ കിട്ടുന്നത് 1908 ജനുവരി 7നാണ്. 1903ൽ അദ്ദേഹം ഇവയെക്കുറിച്ച് (40 വർഷം മുമ്പ്) കേട്ടിരുന്നു. ബസ്തർ സ്റ്റേറ്റിലെ ദിവാൻ റായി ബഹാദൂർ പാണ്ഡ ബൈജിനാഥിന്റെ ഉദ്യമത്താൽ സുപ്രണ്ട് മുൻഷി അക്ബർ ഖാൻ രാജാ ജവഹർ സിങ്ങിൽനിന്ന് ഇവ പരിശോധനക്കായി വാങ്ങി ഹീരാലാലിന് എത്തിച്ചു. 2 താമ്രപത്രം. 5-6 വരികൾ നഷ്ടപ്പെട്ടിട്ടുണ്ടെങ്കിലും അവ ഇതേ രാജാവിന്റെ മറ്റൊരു ലിഖിതത്തിലും മഹാജയരാജന്റെ ലിഖിതത്തിലും അതേ പടി ഉണ്ട്. ഗ്രാമവും ദാനം വാങ്ങിയ വ്യക്തിയും മാത്രമേ മാറുന്നുള്ളു. മദ്ധ്യേന്ത്യയിലെ ബോക്സ്ഹെഡഡ് ലിപി. ഭാഷ സംസ്കൃതം. വ്യസശ്ലോകം ഒഴികെ എല്ലാം ഗദ്യം. ശരഭപുരത്തുനിന്നാണ് ശാസനം. തുണ്ടാരകഭുക്തിയിലെ ചുല്ലന്തരക ഗ്രാമം ദാനം ചെയ്യുന്നു. രാജാ മഹാസുദേവന്റെ രാജ്ഞിയും അദ്ദേഹത്തിന്റെ പണ്ഡിത പുരോഹിതന്മാരായ ഭാസ്കരസ്വാമി, പ്രഭാകരസ്വാമി, ബര്ബ്ബരിസ്വാമി, ബോതസ്വാമി, ദത്തസ്വാമി, വിഷ്ണുസ്വാമി, ഫൽഗുസ്വാമി, സ്വാമികീർത്തിസ്വാമി ശങ്കരസ്വാമി (എല്ലാവരും കൌശികഗോത്രം) ഇവർക്കാണ് ദാനം കൊടുക്കുന്നത്. ഇവരിൽ വിഷ്ണുസ്വാമി രാജാവിന്റെ ഖരിയാർ പ്ലേറ്റിലും ദാനം സ്വീ

കരിക്കുന്നു. (ഖരിയാർ സമീന്ദാരിയിലെ ഗ്രാമം) ഇവ കൂടാതെ റൈപ്പൂരിൽനിന്നും ആ രാജാവിന്റെ ശാസനം കിട്ടിയിട്ടുണ്ട്. ഇവിടെ തുണ്ടാരകത്തെ സാരംഗപുരത്തുനിന്ന് 35 മൈൽ പടിഞ്ഞാറ് മഹാനദീതീരത്ത് ശൌരി നാരായണക്ഷേത്രത്തിൽനിന്ന് 6 മൈൽ അപ്പുറമുള്ള തുണ്ഡ്രയായി വിചാരിക്കുന്നു. ഇപ്പോഴത് റൈപ്പൂർ ജില്ലയിലാണ്. ( ശരഭപുരീയർ മല്ലാളപത്തനത്തിൽ നിന്ന് വന്നവരാണെന്ന് ശരഭപുരീലിഖിതങ്ങൾ നോക്കി കാണുക) ഊർ എന്നവസാനിക്കുന്ന നിരവധി ഗ്രാമങ്ങൾ ഛട്ടിസ്ഘാരിൽ ഉണ്ട് (മച്ചന്തൂർ, പാലന്തൂർ, കച്ചന്തൂർ, ) അതുപോലെ ചുലാന്തൂരാകാം ചുലന്താരകമെന്ന് വിചാരിച്ചാണ് ഈ സ്ഥാന നിർണ്ണയം, വെങ്കയ്യ രാജ്ഞിയുടെ പേര് രാജ്യ മഹാദേവി എന്ന് പറയുന്നുണ്ട്. ഭടന്മാർ ദാനം ചെയ്ത സ്ഥലത്തേക്ക് പ്രവേശിക്കരുത് എന്നതിന് ചാത്തന്മാർ (ശാസ്ത) എന്നാണ്. പ്രയോഗിച്ചിരിക്കുന്നത്. കേരളത്തിലും ചാത്തൻസംഘം ശസ്ത്രവിദ്യ പഠിച്ചവരാണ്. പഞ്ചാബിലെ പർവ്വതനഗരമായ ചമ്പയിലെ പർഗാനകളിലെ മുഖ്യ സംസ്കൃതപദമായ ചാത്ത് എന്നതിൽ നിന്ന് ഉണ്ടായ ചാർ എന്ന് വിളിക്കുന്നതായി ഡോ വേഗൽ.(ചമ്പ കാശ്മീരിലെ പർവ്വതകരുടെ നഗരമാണ്. കേരളത്തിലെ മലയപർവ്വതം പോലെ) അവർ ഗ്രാമത്തിൽ നിന്ന് നിർബ്ബന്ധിതമായി കൂലിപ്പണിക്ക്

ആളെ പിടിച്ചുകൊണ്ടുപോകാറുണ്ട്. ദാനം ചെയ്തിരിക്കുന്നത് സ്വന്തം പുണ്യവും മാതാ പിതാക്കളുടെ ആത്മീയോന്നതിയും കാംക്ഷി ച്ചാണ്. വ്യാസഗീതാംശ്ചാത്രശ്ലോകാനുദ്ധരന്തി. അഗ്നേരപത്യം പ്രഥമം സുവർണ്ണം ഭൂർവൈ ഷ്ണവീ സൂര്യസ്തുതാ. എന്നാണ് അവസാന വാക്യം. അഗ്നിയുടെ പ്രഥമസന്താനം സുവ ർണ്ണം വൈഷ്ണവിയായ ഭൂമി സൂര്യപുത്രിമാ രായ ഇവർ (സൂര്യകിരണങ്ങൾ, ഗോക്കൾ) .ഭൂർഭുവസ്വഃ എന്ന് മൂന്നുലോകവും സ്വർണ്ണ വും ഭൂമിയും പശുക്കളും ദാനം ചെയ്യുന്ന വർക്ക് ലഭിക്കുന്നു. ഇത് ശ്രീസൂക്തത്തിലും കാണുന്ന ആശയമാണ്.

## മഹാരാജാ ശിവരാജന്റെ പട്യകെല്ല ഗ്രാന്റ് ഗുപ്തസംവത് 283

ഒറീസയിലെ കട്ടക്കിൽ പട്യകെല്ല സമീന്ദാരി യിലെ കർഷകന് കിട്ടിയത്. ഒരു പ്ലേറ്റ്. ഷാഹബാദ് ജില്ലയിലെ മുണ്ടേശ്വരി ലിഖിത ത്തിലെ ( ഉദയസേന) ലിപിയാണ്. മുണ്ടേ ശ്വരി ലിഖിതം ഹര്ഷസംവത് 30 എഡി 635 ആണ്. ഗോൽമാദിത്തോൾ ലിഖിതം ഗുപ്ത സംവത് 316 നോട് സാമ്യം ഉണ്ട്. തെക്കൻ തോസാലിയിലെ ചക്രവർത്തി പരമമഹേശ്വര പരമഭട്ടാരക പരമദൈവതാധിദൈവത സ്ഗ്ഗു യയ്യണന്റെ സാമന്തൻ ശിവരാജൻ ബ്രാഹ്മണ

ർക്ക് കൊടു ത്ത ദാനം വിഷയം.രണ്ടുപേരും ശിവഭക്തരാണ്. എന്നാലും ദാനം വാങ്ങുന്നവ രിൽ കൂടുതലും വൈഷ്ണവരാണ്. വിഷ്ണു സ്വാമി, രേവതിസ്വാമി, ഗോപാലസ്വാമി മുത ലായവർ. തലസ്ഥാനമായ വോർത്തനോക നിന്ന് , ഗ്രാമമുഖ്യന്റെ ഗൃഹത്തിൽ വെച്ചാണ് തന്ത്രൽവലു ഗ്രാമം ദാനം ചെയ്തത്. ബ്രാഹ്മ ണരുടെ ഗോത്രം ചരണം ഇവ പറയുന്നുണ്ട്. ബോധഗയ ലിഖിതത്തിനു ശേഷവും ഗഞ്ചം ലിഖിതത്തിനു മുമ്പും ആണ് കാലം. മുണ്ടേ ശ്വരി ലിഖിതത്തിനും നേപ്പാൾ ലിഖിതത്തി നും (316) മുമ്പാണ്. രണ്ടാം വരി രാജാവ് മാനവംശമാണെന്ന് പറയുന്നു (മാനവംശരാജ കുലേ) ഈ വംശം 12ആം നൂറ്റാണ്ടിലെ 2 ലിഖിതങ്ങളിൽ പറയപ്പെടുന്നുണ്ട്. ശകം 1059 ലെ നവാദ ലിഖിതം, ദൂധ്പാനി പാറലിഖി തം.

ഓം സ്വസ്തി!
സലിലനിധിവേളാവലയിതചലതരംഗാഭരണരു ചിരസംഗൂര പട്ടണവത്യാം വസുമത്യാം പ്രവർത്തമാന മാനവംശരാജ്യകുലേ ത്ര്യധികാസീത്യുത്തര... മൌദ്ഗലാമലകുലേ ഗഗനതലസീതദിദിതിനീവതേ സിതചരിതേ പരമമഹേശ്വരശ്രീ സഗ്ഗുയയ്യനേ .... എന്നാണ് ആരംഭം. ചുറ്റും വളപോലെ സലിലത്താൽ ചുറ്റപ്പെട്ട നഗരങ്ങളോടുകൂടിയ കടൽത്തീ

രനഗരമാണ്, എന്നും വേളാ (വേല) ഉണ്ടാവുന്ന സ്തലമാണെന്നും മംഗുരമത്സ്യം ഉള്ള സ്ഥലമാണെന്നും മൌദ്ഗലകുലമാണെന്നും പറയുന്നു. ദാനം വാങ്ങിയ ബ്രാഹ്മണരുടെ മുഴുവൻ ലിസ്റ്റ്:-

അനിരുദ്ധസ്വാമി, ഗോമിദേവസ്വാമി, സുരസ്വാമി, വൊപ്പസ്വാമി, പിതൃസ്വാമി, ഹരുംഗസ്വാമി, ചന്ദ്രസ്വാമി, ഭദ്രസ്വാമി, ചേദിസ്വാമി, പുഷ്യസ്വാമി, ......കരസ്വാമി, രോഹിണിസ്വാമി, ബുധസ്വാമി (വുധസ്വാമി), മഹാസേനസ്വാമി, വിഷ്ണുസ്വാമി, യദുസ്വാമി, മാത്രദസ്വാമി, നാഗസ്വാമി, ഭോഗസ്വാമി, അനന്തസ്വാമി, പ്രഭാകരസ്വാമി, നാവരസ്വാമി, ദീപിസ്വാമി, ജംവു(ബു)സ്വാമി, ഗോമിസ്വാമി, വലസ്വാമി, ജ്യേഷ്ഠസ്വാമി, ആദർശനദേവ, ധനദേവ, കുമാരസ്വാമി, പ്രായസ്വാമി, ശ്രാവസ്വാമി, ഗോപാലസ്വാമി. സംവത് 200 എന്നാണ് ലിഥിതാവസാനം.

## ഉദയസേനന്റെ മുണ്ഡേശ്വരി ലിഖിതം ഹർഷസംവത് 30

മുണ്ഡേശ്വരിക്ഷേത്രത്തിൽനിന്ന്. ലിഖിതം രണ്ടായി മുറിച്ചാണ് ലഭിച്ചത്. 18 വരി. അതിൽ ആദ്യത്തെ 15 വരി വ്യക്തമാണ്. 16ആം വരി അവ്യക്തം. 17-18 വരി നഷ്ടമായിരിക്കുന്നു. അത് മംഗളശ്ലോകമാണ്. അത് ഒഴി

കെ എല്ലാം ഗദ്യമാണ്. മുണ്ഡേശ്വരന് കുല പതി ഭാഗുദലന 2 പ്രസ്ഥം അരിയും 1 പലം എണ്ണയും ദാനം ചെയ്ത രേഖയാണ്. മഹാ സാമന്ത മഹാപ്രതിഹാര മഹാരാജാ ഉദയ സേനന്റെ 30 ആം ഭരണവർഷമാണ്, ഹർഷ വർദ്ധനകാലമാണ്.

ഓം സംബത്സരേ ത്രിൻശതിതമേ കാർത്തിക ദിവസേ ദ്വാവിൻശതിമേ അസ്മിൻ സംബത്സരമാസദിവസപൂർവ്വായാം ശ്രീ മഹാസാമന്തമഹാപ്രതിഹാര മഹാരാജ ഒദയസേന രാജ്യേ കുലപതി ഭാഗുദലനസ്സ ദേവനികായം ദണ്ഡനായക ഗോമിഭട്ടേന പ്രാർത്ഥയിത്വാ മാതാപിതരോർ ആത്മനശ്ച പുണ്യാഭിവൃദ്ധയേവിനിതേശ്വരമതസമാവേശം മതം ഏതത് കാരിതകം ശ്രീനാരായണദേവ കുലസ്യ ശ്രീമണ്ഡലേശ്വരസ്വാമിപാദായ കോഷ്ഠികാത ആചന്ദ്രാർക്കസമകാലിയം അക്ഷയം പ്രതിദിനം നൈവേദ്യാർത്ഥം തണ്ഡുലപ്രസ്ഥദ്വയം ദീപതൈലപലസ്യ ച ഉപനിബന്ധ കാരിത ശ്രീമണ്ഡലേശ്വര സ്വാമിപാദാനാം വിച്ഛിത്തിവിശ്രാന്തതന്ത്ര സാധാരണം പഞ്ചശതം ദീനാരാണാം ഗോബ.......ജഭക്താദി ഉപകരണാനി ദേവനികായസ്യ ദത്തം ഏതദ് ഏവം

വിദിത്വാ യഥാകാലാലാദ്യാസിഭിരാപോ വനികൈർവ്വാ യഥാനിബദ്ധസ്യ വിഘാതോ ന കാരായ ഏവം അഭിശ്രാവിതോ യോന്യഥാകുര്യാത്സ മഹാപാതകൈസഹ നരകേ വാസേത് ഏവം ..........വധാരണായ മദ്ധ്യ....ഭാക...തം ഇതി. ഉക്തഞ്ച........യത്നാത് രക്ഷ യുധിഷ്ഠിരാ......ദാനാശ്രേയോനുപാലനം കുലപതി സ്വന്തമായി 10000 വിദ്യാർത്ഥികൾ തനിക്ക് കീഴിൽ ഉള്ള അദ്ധ്യാപകനാണ്. ഉദയസേനകാലത്ത് കുലപതി ഭാഗുദലന , ദണ്ഡനായക ഗോംബിഭട്ടന്റെ ദേവസഭയോട് അഭ്യർത്ഥിച്ച് ദേവകുലനാരായണനുള്ള ക്ഷേത്രം (മഠം) വിനീതേശ്വരക്ഷേത്രസമീപം പണിതു. മഠത്തിലെ ബ്രാഹ്മണസഭക്കും വിദ്യാർത്ഥികൾക്കുമുള്ള ഭക്ഷണത്തിനും നൈവേദ്യത്തിനും വിളക്കിലെ എണ്ണക്കുമുള്ളത് മണ്ഡലേശ്വരൻ ദാനം ചെയ്തു.

## സാഹേത് മാഹേതിലെ ബുദ്ധവിഗ്രഹത്തിലെ ഛത്രദണ്ഡിലെ ലിഖിതം

ലിഖിതമുള്ള ശില 1908ൽ കണ്ടുപിടിച്ചു. ചുവന്ന സാൻഡ്സ്റ്റോൺ ശിലയാണ് മുകളിൽ അഷ്ടകോണുള്ള ബാഗം തുടങ്ങുന്ന ഇടം പൊട്ടിയിരുന്നു. 4 മൂല മഥുരശൈലിയിൽ അലങ്കാരമുള്ളതാണ്. താഴെ ഇരിക്കുന്ന സ്ത്രീരൂപം.

(അപൂർണ്ണമാണ്). ലിഖിതത്തിന്റെ രണ്ടാം ഭാഗത്തെ അക്ഷരങ്ങളെല്ലാം ഭാഗികമായും ആദ്യഭാഗം പൂർണ്ണമായും നശിച്ചിട്ടുണ്ട്. സാഹേതിലെ നിൽക്കുന്ന ബോധിസത്വന്റെ പീഠത്തിലുള്ളതുതന്നെയാണ്. (വാല്യം 8 നോക്കുക) ബോധിസത്വന്റെ കുടക്കാലിലെ (ദണ്ഡം) എന്ന് പറയാനാവും. കണ്ണിങ്ങാം ഇതിനെ ശ്രാവസ്തിയിലെ എന്നാണ് സാ ഹേത് മാഹേതിലെ എന്നല്ല പറഞ്ഞിരിക്കു ന്നത്. ഒരുപക്ഷേ അദ്ദേഹം ആദ്യം ഇത് കണ്ടത് ശ്രാവസ്തിയിലായിരിക്കാമോ എന്ന് സംശയമുണ്ട്. 2ആം വരിയിലെ വപു എന്ന വാക്ക് മാത്രം വെച്ചാണ് ദേവപുത്രസ്യ എന്ന് വായിച്ച് കനിഷ്ക, ഹുവിഷ്ക എന്ന് നിശ്ച യിച്ചത്. കൽക്കത്ത മ്യൂസിയത്തിലെ വിഗ്രഹ ത്തിലുള്ള ത്രിപീടക ബാല എന്ന നാമം ഹു വിഷ്കന്റെ 33ആം വർഷത്തെ മഥുരലിഖിത ത്തിലും ഉണ്ട്.

..............................................ദേവപുത്രസ്യ............
....വിഹാരിസ്യ,,,,,,,,ഭിക്ഷുസ്യ ബലസ്യ ത്രൈപീടകസ്യ ദാനം ബോധിസത്വോ ഛത്രം ദണ്ഡശ്ച സാവസ്തിയേ ഭഗവതോ ചങ്കമേ കോസംബകുടിയേ ആചാര്യാണാം സർവ്വാസ്തിവാദിനാം പരിഗ്രഹേ

## സാരാനാഥിലെ 2 ബുദ്ധിസ്റ്റ് ലിഖിതങ്ങൾ

1907ലെ ഖനനസമയത്ത്, 2 ഇഷ്ടികസ്തൂപ ങ്ങളുടെ ഇടയിൽ, പ്രധാനക്ഷേത്രത്തിന് പടി ഞ്ഞാറ് ശിലകൊണ്ടുള്ള ഒരു കുടയുടെ കഷ്ണം കിട്ടി. 6 അടി വ്യാസമുണ്ട്. അക ത്തെ ഭാഗത്ത് 4 വരി ബ്രാഹ്മി ലിഖിതമു ണ്ട്.2-3 നൂറ്റാണ്ടുകാലത്തെ ബ്രാഹ്മിയാണ്. ഭാഷ പാലി. ഭിക്കവേ എന്നതിന് ദിക്കവേ എന്നും അരിയസച്ചം എന്നതിന് അരായസച്ച. ബുദ്ധമതത്തിലെ 4 ആര്യസത്യങ്ങളെ പറയു ന്നു. ഇത് ആദ്യം ബനാറസ് പ്രഭാഷണത്തി ലാണ് ബുദ്ധൻ പറഞ്ഞത്. അവിടെ. വെച്ചാ ണ് ആദ്യം ബുദ്ധൻ ധർമ്മചക്രപ്രവർത്തനം ആരംഭിച്ചത്. ആദ്യപ്രഭാഷണത്തിലെ ധർമ്മ ചക്രമുദ്ര സാരാനാഥിലെ വിഗ്രഹങ്ങളിലെല്ലാം ഉണ്ട്. വടക്കേ ഇന്ത്യയിൽ നിന്ന് കിട്ടിയ ആദ്യപാലിലിഖിതം ഇതാണ്. പാലി എന്നത് തെക്കേ ഇന്ത്യയിലെ പഴയ ഭാഷയാണ്.

ചത്താരിമാണി ഭിക്കവേ അരിയസച്ചാനി കുടമാനി ചത്താരി ദുക്കം ദിഭിക്കവേ അരിയസച്ചം ദുക്കസമുദായഅരിയായസച്ചം ദുക്കനിരോധോ അരിയായസച്ചം ദുക്കനിരോ ധഗാമിനി ച പതിപദാ അരിയസച്ചം.

ഭിക്ഷുക്കളേ, ആര്യസത്യം 4 എണ്ണമാണ്. ദുഃ ഖം, ദുഃഖകാരണം,ദുഃഖനിരോധം, ദുഃഖനിരോ ധത്തിലേക്ക് നയകക്കുന്നത്.,

മാർഷലിന്റെ ഖനനസമയത്ത് രണ്ടാമതും പാലി ലിഖിതം കിട്ടി (1908) ബുദ്ധന്റെ ജീവിതരംഗങ്ങ്ഹൾ കൊത്തിയ ശിലയുടെ പിന്നിലാണ് ഇത് കണ്ടത്. 3-4 നൂറ്റാണ്ടുക ളിലെ ലിപിയാണ്. ഭാഷ പാലിയുടെ മിശ്ര മാണ്. പ്രഭവ, ശ്രമണ മുതലായവ പാലിയല്ല.

യേ ധമ്മാ ഹേതുപ്രഭവാ തേഷാം ഹേതും തഥാഗതാ അവോച തേഷാം ചയോ നിരോധോ ഏവം വാദി മഹാശ്രമണോ.

## ഹൈഹയരാജാ പൃഥ്വീദേവന്റെ ലഫ പ്ലേറ്റ് സംവത് 806

ലാഫാ സമീന്ദാർദഹിരാജ് സിങ്ങിന്റെ കയ്യിലു ണ്ടായിരുന്ന താമ്രപത്രം ഹീരാലാലാണ് വാ യിച്ചത്. സമീന്ദാരുടെ പൂർവ്വികൻ ദില്ലിയി ൽനിന്ന് രത്തൻപൂരിൽവന്ന് രത്തൻപൂരിലെ കോട്ടക്കും റാണിയുടെ രാജധാനിക്കും കാവ ൽക്കാരനായതാണ്. അദ്ദേഹം രത്തൻപൂരിലെ ബേദിമൂദാപാറയിലാണ് താമസിച്ചിരുന്നത്. ആ ഭാഗം അദ്ദേഹത്തിന് താമ്രപത്രം എഴുതി ദാനം ചെയ്തു. 120 ഗ്രാമങ്ങളാണ് അദ്ദേഹ ത്തിന് കൊടുത്തത്. (ലാഫാ കോട്ടയിലെ) ഇ പ്പോഴുള്ള സെമീന്ദാരിയിൽ 75 ഗ്രാമമുണ്ട്. 1868ൽ 60 ഗ്രാമമേ ഉള്ളു. ചിസോം സെറ്റി ൽമെന്റിനു ശേഷമാണ് 75 ആയത്. താമ്രപത്രം അദ്ദേഹത്തിന് പൂർവ്വികസ്വത്തായി ലഭിച്ചതാ ണ്. ദീർഘചതുരാകൃതിയുള്ള പ്ലേറ്റിൽ മുക

ളിൽ 2 ചെറിയ ദ്വാരം ഉണ്ട്. 8 വരിയാണ്. ശ്രീ എന്ന് ആദ്യവും ശുഭമസ്തു എന്ന്. അവസാനവും ഉണ്ട്. ഇതും കാലവും ഗദ്യം, ബാക്കി പദ്യം. 5 അനുഷ്ഠുപ്പ് ശ്ലോകം എണ്ണം ഇട്ടവയാണ്. 206 അക്ഷരവും 9 ചിത്രവുമുണ്ട്. ഒറിയൻശൈലിയാണ് ലിപി.25 അക്ഷരം ആ ഭാഷയിൽനിന്ന് കടം എടുത്തിട്ടുണ്ട്.  എല്ലാ സ്വരാക്ഷരവും മാത്ര അടയാളപ്പെടുത്തിയിട്ടുണ്ട്. ജ.ദ,വ ഇപ്പോഴത്തെ ഒറിയ അക്ഷരമാണ്. ഭാഷ തെറ്റുകളോടുകൂടിയ സംസ്കൃതമാണ്.

ഹൈഹയരാജാ പൃഥ്വീദേവ ദില്ലിയിൽനിന്ന് വന്ന ലുംഗന് 129 ഗ്രാമം (ലംഫയിലെ) ദാനം ചെയ്തു. സംവത് 806 മാഘം കൃഷ്ണപക്ഷം പ്രഥമക്കാണ് ദാനം .കൌരവീയട്രൈബ് (കവർ)ആണ് ഇദ്ദേഹം. ഗ്രാന്റിനുശേഷം 27 തലമുറ കഴിഞ്ഞു എന്നാണ് സമീന്ദാരുടെ വാക്ക്. വിക്രമസംവത് ആണെങ്കിൽ 1159 വർഷം പഴക്കം താമ്രപത്രത്തിന് ഉണ്ടാവും. ഒരു തലമുറക്ക് 43 വർഷം വെച്ച് 27 തലമുറ വരും. ഛത്തീസ്ഗർഹ് ഹൈഹയരുടെ ച,ജ,ധ,ഭ, സ എന്നീ അക്ഷരങ്ങളിൽ കാണാറുള്ള സവിശേഷത ഇവിടെ ഇല്ല. ഹൈഹയലിഖിതങ്ങളിൽ ശ്രീ എന്ന് കാണാറില്ല എന്നാണ് ഹീരാലാലിന്റെ തീരുമാനം.ഓം നമശ്ശിവായ! എന്നതിനുപകരം ശ്രീ കൃഷ്ണച

ന്ദ്ര എന്നാണ് കാണുന്നത്. ഹൈഹയരുടെ ഒരു പൂർവ്വികനായ മയൂരധ്വജൻ ശ്രീകൃഷ്ണ. പ്രീതിക്ക് പാത്രമായിരുന്നു. വിജയലേഖ ആണ് എന്ന് പറയുന്നത്, ദ്രാവിഡരാജാക്കന്മാരുടെ പതിവായ വിജയത്തെ സൂചിപ്പിക്കുന്നു ഒരു സീലിനെ പറയുന്നുവെങ്കിലും അത് കിട്ടിയിട്ടില്ല. വിക്രമസംവത് 806 എഡി 749 അല്ല. കാരണം അക്കാലത്ത് ഹൈഹയർ ഛരട്ടിസ്ഗാർഹിൽ എത്തിയിട്ടില്ല എന്ന് ഹീരാലാൽ പറയുന്നു. ദക്ഷിണകോസലം കീഴടക്കിയ കലിംഗരാജഹൈഹയന്റെ 5ആം തലമുറ ജജല്ല ദേവ 1ന്റെ കാലം 1114 ആണ്. അതിനാൽ കലിംഗദേവൻ 1000 എന്ന് കാലം നിശ്ചയിക്കയാണ് അദ്ദേഹം.ഛരട്ടിസ്ഗാർഹിൽ വരുംമുമ്പ് ഹൈഹയർ എങ്ങനെ അവിടെനിന്ന് ശാസനം പുറപ്പെടുവിക്കും എന്നാണ് അദ്ദേഹത്തിന്റെ ചോദ്യം. കലിംഗരാജനിൽനിന്ന് 4ആം തലമുറ പൃഥ്വീരാജ ജജ്ജലദേവ 1 ന്റെ അഛനാണ്. അഛനും മകനും തമ്മിൽ 60 വർഷം ഭരണ വർഷവ്യത്യാസം വന്നാൽ പോര എന്നും അദ്ദേഹം കരുതുന്നു. അവരാരും രത്തൻപൂരിലേക്ക് പോയിട്ടുമില്ല.

ശ്രീകൃഷ്ണചന്ദ്ര വിജയലേഖ ശ്രീലേഖകമുദ്ര ചതുരശ്ര ശ്രീ 5 സ്വസ്തിശ്രീമൻ മഹാരാജാധിരാജാ ക്ഷിതാമ്പേകരാത്. പൃഥ്വീദേവോ മഹോദ്ദർശിമൌല്യുഭാസിപദാംവുജ ഹൈഹ

യാമ്നരാജാസവിതാ ശൂരസാമന്തസേവിതാ മഹോഭടഭടാകീർണ്ണസൈന്യോ.വൈരിഗണപ്രഹാ. ദിലിആഗതസുശൂരായ ലുംഗാഖ്യാത മഹാത്മനേ. ദദേ വൃത്തിം വംശപരാം കൌരവീയപ്രസന്നധീ. ലംഘദുര്ഗ്ഗം അപി ഗ്രാമവിംശോത്തരശതോന്മിതം .സംവത്സരേ രസാഭ്രാഷ്ടാതീതേ മാഘാസിതാധികേ 4 യേ ഭവിഷ്യന്തി ഭൂപാലാ പാലനീയാ സദേതി തൈ. മദ്ദത്ത ലിഖിതാ താമ്രപത്രേ മാധവസൂരിനാ ശുഭം അസ്തു. മാഘേ വദി സമ്മൻസരേ 806.

നിരവധി ക്ഷിതി(ഭൂമി)കളുള്ള രാഷ്ട്രമാണ് ഹൈഹയപൃഥ്വീദേവന്റേത് എന്ന് ആദ്യം തന്നെ പറയുന്നു. എന്തിനാണ് ഹൈഹയരെ ഛടടിസ്ഗർഹിൽ മാത്രം ഉള്ളവരെന്ന് ഹീരാലാൽ കരുതുന്നത്. അദ്ദേഹത്തിന്റെ സംശയമെല്ലാം ഈ ഒറ്റ കാരണം കൊണ്ടാണ്. ലിഖിതത്തെ സ്പൂരിയസ് എന്ന് അദ്ദേഹം വിളിക്കുന്നതും അതിനാലാണ്. ഹൈഹയർ തെക്കൻ പ്രദേശങ്ങളിലെ പ്രബലശക്തിയായിരുന്നു. അവർക്ക് എല്ലാ ഭാഗത്തും ശാഖകളും ഉണ്ടായിരുന്നു. ഏറ്റവും പുരാതനമായ വംശമാണ്. അതിലെ ഏതോ ഒരു ശാഖയിലെ പൃഥ്വീദേവനെന്ന് വിചാരിക്കുന്ന പക്ഷം ഛട്ടിസ്ഗർഹിലെ മാത്രം ഹൈഹയരെ ആശ്രയിച്ചുള്ള ഈ വാദമെല്ലാം അവസാനിക്കും.

കലിംഗവും ദക്ഷിണകോസലവും കീഴടക്കിയ ഹൈഹയശാഖ ദക്ഷിണേന്ത്യയിലെ ശാഖയാണ്.

## ശങ്കരഗണന്റെ അഭോന പ്ലേറ്റുകൾ കാലചൂരി സംവത് 347

2 പ്ലേറ്റുകൾ. നാസിക്കിലെ കലവന താലൂക്കിലെ ആഭോനയിൽ താമസിക്കുന്ന രജപുത്രകുടുംബത്തിന്റെ കയ്യിലുണ്ടായിരുന്നത്. **തെക്കൻലിപി. 300, 40,7,10, 5 എന്നീ സംഖ്യകളുണ്ട്. ഭാഷ സംസ്കൃതം . മംഗളശ്ലോകങ്ങളൊഴികെ(1, 28-33) എല്ലാം ഗദ്യം. കൃഷ്ണരാജന്റെ മകൻ ശങ്കരഗണന്റെ ലിഖിതമാണ്. വിജയസ്കന്ധവാരമായ ഉജ്ജയിനി നിന്നാണ്. ഭോഗവർദ്ധനത്തിലെ വല്ലിശിക ഗ്രാമത്തിലെ 100 നിവർത്തനം ഭൂമി, ഗൌതമഗോത്രം തൈത്തരീയശാഖയിലെ ആഘനസ്വാമിക്ക്, ഗൊഗ്ഗയുടെ അഭ്യർത്ഥനപ്രകാരം ദാനം ചെയ്തു. ഈ ബ്രാഹ്മണൻ കല്ലാവനത്തിൽ താമസിക്കുന്നവനാണ്. കാലചൂ രി സംവത്സരം 347 ശ്രാവണം ശുക്ലപക്ഷം 15ആം ദിനം (എഡി 695 ജൂലൈ 27)ആണ്. ബുദ്ധരാജന്റെ അഛനാണ് ശങ്കരഗണൻ. (സർസവനി ഗ്രാന്റ്) ഈ രണ്ട് ഗ്രാന്റിലും ദാനം ചെയ്യുന്ന സ്ഥലം ഒഴികെ വാക്യമെല്ലാം ഒരുപോലെയാണ്. കല്ലാവനം നാസിക്ക് ജില്ലയിലാണ്. വല്ലീശികവും ഭോഗവർദ്ധനവും**

ഏതെന്ന് മനസ്സിലായിട്ടില്ല. (കെ ബി പഥക്). വരി 20ൽ അചാതഭടപ്രവേശ്യം എന്നത് ചാത്തന്മാരും ഭടന്മാരും പ്രവേശിക്കാത്തത് എന്നാണ്.

ശങ്കരാചാര്യരുടെ ശ്ലോകം-

തസ്മാത് കാർക്കികചാടഭടരാജാപ്രവേശ്യം അഭയം ദുർഗ്ഗം ഇദം അൽപ്പബുദ്ധ്യാഗമ്യം ശാസ്ത്രഗുരുപ്രസാദരഹിതൈശ്ച. ഇതിന് ആനന്ദജ്ഞാന തരുന്ന വിവരണം ഇങ്ങനെഃ

അദ്വൈതെ വിരോധാന്തരാഭാവേപി താർക്കിക സമയവിരോധോസ്തിതീയാശങ്ക്യാഹ തസ്മാദ് ഇതി. പ്രമാണവിരോധാഭാരസ്തചരബ്ദാർത്ഥാഃ ആര്യമര്യാദാം ഭിന്ദ്നാശ്ചാട വിവക്ഷ്യന്തി. ഭടാസ്തു സേവകാ മിഥ്യാഭാഷ്യാസതേഷാം സരോഷാം രാജാനാം താർക്കികസ്തൈർ അപ്രരിഷ്യാം അനാക്രമണീയം ഇദം ബ്രഹ്മൈ കത്വം യാരത്.

ദാനം ബലി, ചരു,വൈശ്വദേവം , അഗ്നിഹോത്രം മുതലായവ അനുഷ്ഠിക്കാനാണ്. ജീവജാലങ്ങൾ സമുദ്രത്തിലെ തിരപോലെ വന്നും പോയുമിരിക്കും. ധർമ്മം ശാശ്വതമാണ്. ഇനി വരുന്ന രാജാക്കന്മാരും ഈ ധർമ്മം ആചന്ദ്രതാരം തുടരാൻ സഹായം കൊടുക്കേണ്ടതാണ്. ആരെങ്കിലും മുടക്കിയാൽ പഞ്ചപാപങ്ങളുടെ ഫലം ലഭിക്കും. വ്യാസവാക്യം ഉദ്ധരിക്കുന്നു.

ദൂതകൻ . മഹാപിലുപതി പാശുപതൻ. എഴു തിയത് മഹാസന്ധിവിഗ്രഹാധികരണാധികൃത വാത്സലിൻ. സം 300 40 7 ശ്രാവണം സു 10 5

## അരിഗോം ശാരദ ലിഖിതം ലൌകികസംവത് 73

ശ്രീനഗറിന് പടിഞ്ഞാറ് കാക്ക പറക്കുന്ന ദൂരം മാത്രമുള്ള നാഗം പർഗ്ഗാനയിലാണ് അരിഗോം. രാജതരംഗിണിയുടെ ഭാഷ്യത്തിൽ ഡോ സ്റ്റെയിൻ ആർഗോമിനെ ഹാദിഗ്രാമമായി പറയുന്നു. ഇവിടെ ഗോപാദിത്യൻ അഗ്രഹാരമാക്കി. ചില ക്ഷേത്രങ്ങൾ അവിടെ പണ്ഡിറ്റ് കാശിറാം 1891ൽ കണ്ടെത്തി. കൽഹണൻ ഹാദിഗ്രാമത്തെ ദാമര പൃഥ്വീഹരന്റെ ശക്തികേന്ദ്രങ്ങളിലൊന്നായി പറ യുന്നു. എഡി 1128ൽ ജയസിംഹന്റെ കിരീടധാരി ണത്തെ തുടർന്നുണ്ടായ സംഘർഷാവസ്ഥയിൽ സുശ്ശലനും 3 സഹായികളും അവിടെ വെച്ച് സുജ്ജിയാൽ ദഹിപ്പിക്കപ്പെട്ടു. അതേ കാലത്ത് ലോഥനന്റെ ആക്രമണം പറയുമ്പോളും ഈ സ്ഥലം പറയുന്നുണ്ട്.

ഒരു തരിശായ വയലിൽ കുഴിക്കുമ്പോൾ കിട്ടിയ ശില കുറച്ച് ധാന്യത്തിന് ഒരു കർഷകൻ ആർഗ്ഗോമിലെ ബ്രാഹ്മണന് വിറ്റു. ബ്രാഹ്മണന് അതിനെ പൂജിച്ചു. പിന്നീട് ഇതിലെ ലിഖിതം ഏതോ മഹാരാജാവിന്റെ നിധിയെക്കുറിച്ചാ ണെന്ന് ആളുകൾ ഭയപ്പെടുത്തിയപ്പോൾ വീട്ടിലെ

ചുമരിനകത്ത് ഒളിപ്പിച്ചു. പിന്നീട് ഗോശാലയിലെ ചാണകക്കുഴിയിലേക്ക് വലിച്ചെറിഞ്ഞ് ചാണകം കൊണ്ട് മൂടി. പണ്ഡിറ്റ് മുകുന്ദ് രാം സ്റ്റെൻ കോനൌവിനോട് ആ സ്ഥലത്ത് ധാരാളം വിഗ്രഹങ്ങളും പീഠങ്ങളും കല്ലുകളും ഇഷ്ടികകളും കാണാനുണ്ടെന്ന് അറിയിച്ചു.

ചതുരത്തിലുള്ള കല്ലിന്റെ മുകൾഭാഗം അൽപ്പം ഉയർന്ന വൃത്തമാണ്, അവിടെ വിഗ്രഹം ഉണ്ടായിരുന്നിരിക്കണം. നാലുവശത്തും ആയി ശാരദ ലിപിയിൽ 5 ഉണ്ട്. 5ആം വരിയിൽ 7,3, 5 എന്നീ സംഖ്യകളുണ്ട്. ഭാഷ സംസ്കൃതം. ആദ്യത്തെ അവലോകിതേശ്വരസ്തുതിയും കാലവും ഒഴികെ പദ്യമാണ്. 2 ശ്ലേകമുണ്ട്. രണ്ടാം ശ്ലോകം ശാർദ്ദൂലവിക്രീഡിതമാണ്. പചിച്ച ഇഷ്ടിക കൊണ്ട് കുല്ലദേവപുത്രൻ രാമദേവൻ ഒരു വിഹാരം ഉണ്ടാക്കി. അവിടെ നേരത്തെ ഉൽഹണനെന്ന വൈദ്യൻ മരം കൊണ്ട് നിർമ്മിച്ച വിഹാരം ഉണ്ടായിരുന്നത്, സിംഹനെന്ന രാജാവ് ദഹിപ്പിച്ച സ്ഥലത്താണ് പുതിയ വിഹാരം പണിതത്. എഡി 1128ലെ ജയസിംഹന്റെ കാലത്ത് സുജ്ജി ദഹിപ്പിച്ചത് ഇതാവണം. സു ജ്ജിയുടെ സഹായി സഹദേവന്റെ പുത്രനാണ് വൈദ്യ ഉൽഹണ. സഹദേവനെ രാജപുത്രനെന്ന് പറയുന്നു. ഇഷ്ടികവിഹാരം ഉണ്ടാക്കിയത് രാമദേവനാണ്. അദ്ദേഹത്തിന്റെ അഛൻ കുല്ലദേവൻ മരം കൊണ്ടുള്ള വിഹാരം

സൂക്ഷിപ്പുകാരനായിരുന്നു, അവലോകിതേശ്വ
രനിൽ ചേർന്നു (മരിച്ചു). ലോകനാഥന്റെ ക്ഷേത്ര
മായിട്ടാണ് വിഹാരത്തെ പറയുന്നത്. ഒരുപ
ക്ഷേ ശിലയുടെ മുകളിൽ അവലോകിതേശ്വരപ്ര
തിമ ആയിരുന്നിരിക്കാം. 12-13 നൂറ്റാണ്ടുവരെ
കാശ്മീരിൽ ബുദ്ധമതം ഉണ്ടായിരുന്നതിന് ഇത്
തെളിവാണ്. ക്ഷേത്രം നിർമ്മിച്ചത് ആദ്യകാലത്ത്
മരം കൊണ്ടും പിന്നീട് ഇഷ്ടികകൊണ്ടുമാണെന്ന
തും ശ്രദ്ധേയമാണ്. പഴയ വിഹാരം ഗംഗേശ്വര
(ഇപ്പോൾ ഗണേശ്വര)ത്തിനു സമീപമായിരുന്നു.
ഇവിടെനിന്നാണ് ശില കണ്ടെത്തിയത്. ലൌകിക
സംവത് 4939 എഡി 1862-63ലെ ഒരു ജന്മപത്രിക
(ജാതകം)യിൽ ഗംഗേശ്വരപാദമൂലേ ആരിഗ്രാമേ
വാസ്തവ്യ എന്ന് കാണുന്നത് പഴയ നാമം മാറ്റി
യിട്ട് അധികകാലമായില്ല എന്ന്സൂചിപ്പിക്കുന്നു.
ഗംഗേശ്വരക്ഷേത്രം ശിവക്ഷേത്രമായിരുന്നിരിക്ക
ണം. സംവത് 73 മാർഗ്ഗ സുദി 5. ഇത് ജയസിംഹ
കാലത്ത് ആരിഗോം കത്തിച്ച ശേഷമാവണം.
ജയസിംഹന്റെ അച്ഛനെ വധിച്ചത് ലൌകികസം
വത് 4203ലാണ്. അദ്ദേഹത്തിന്റെ ഭരണത്തിന്റെ
ആദ്യപകുതിയിലാണ് ആര്ഗോം കത്തിച്ചത്.
4273 മാർഗ്ഗശീർഷം ശുക്ലപക്ഷം പഞ്ചമി ഞായ
റാഴ്ച എഡി 1197 നവംബർ 16 ആണ്.

.......നമോ ഭഗവതേ ആര്യാവലോകിതേശ്വരായ.
ത്രൈലോക്യാലോകഭൂതായ ലോകാലോ(ല)...
.(സ)ഭവച്ഛിദേ. ജമദാനന്ദചന്ദ്രായ ശോകനാശായ

**തേ നമഃ പ്രാംഗണേശ്വരസന്നിധൌ**
**സുമതിമാനൈധ്ധോല്ഹുദേവാഭിധത്തക്രേ**
**ദാരൂമയം വിഹാരമമലം ശ്രീലോകനാഥാസ്പദം**
**തസ്മാൻസിംഹനൃപേണ കാലവശതോ**
**ദഗ്ദ്ധേയ പക്ഷേഷ്ടികാശ്രേഷ്ഠം**
**തദ്രതകുല്ലദേവതനയോമും രാമദേവോന്യധ്യാത്**
**സം 73 മാർഗ്ഗ ശുദി**

ചന്ദ്രദേവന്റെ ചന്ദ്രാവതി പ്ലേറ്റ് സംവത് 1148

**ഗംഗയുടെ ഇടത്തേ കര ജലസമീപം ചന്ദ്രാവതി കോട്ടക്ക് താഴെ . കോട്ടയുടെ ചുമരും ഈ പ്ലേറ്റും നദിയിലേക്ക് വീണു. മാർച്ച് 1908ൽ പ്ലേറ്റ് ആർക്കിയോളജി ഡയറക്ടർ ജനറലിനെ ഏൽപ്പിച്ചു. മുകളിൽ ഒരു ദ്വാരവും മണിയുടെ ആകൃതിയിലുള്ള സീലും ഉണ്ട്.ശരീരം മനുഷ്യനും മുഖം പക്ഷിയുമായ ഗരുഡൻ വലത്തോട്ട് നോക്കി ഇരിക്കുന്നതാണ് സീലിലുള്ളത്. ശ്രീമച്ചന്ദ്രദേവ എന്ന് നടുവിലും ശംഖ് താഴെയും ഉണ്ട്. 23 വരിയ നാഗരി ലിപിയ ഭാഷ സംസ്കൃതം. ശ്രീ എന്ന ആദ്യാക്ഷരശേഷം 4 ശ്ലോകത്തിൽ വംശാവലി. യശോവിഗ്രഹന്റെ മകൻ മഹീചന്ദ്രൻ, മകൻ ചന്ദ്രദേവൻ. അദ്ദേഹം വാവനപട്ടാലത്തിലെ വടഗവഗ്രാമത്തിലെ നിവാസികളേയും രാജ, രാജ്ഞി,യുവരാജ, ഉദ്യോഗസ്ഥ, ഭട, ഗോപുരപാലക, ഭണ്ഡാരം സൂക്ഷിപ്പുകാര, വൈദ്യ,ജ്യോതിഷ,ദൂത, ഹസ്തിപാക, അശ്വപാല,ഖനനം**

ചെയ്യുന്നവരേയും , സ്ഥാനീയ, ഗോകുലപാലക രേയും വിളിച്ചുകൂട്ടി ശാസനം കൊടുക്കുന്നു.

ഗ്രാമവും അതിലെ ദലവും സ്ഥലവും ഖനികളും ലോഹവും ഉപ്പും മത്സ്യബന്ധനസ്ഥലങ്ങളും ലവണജലവും കിടങ്ങുകളും മധൂകവനങ്ങളും മാന്തോപ്പുകളും പുല്ലും മേച്ചിൽപ്പുറങ്ങളും ആകാശത്തിലും ഭൂമിക്കടിയിലുമുള്ള സകല വും അതിരുകളും അടക്കമാണ് ദാനം. സംവത് 1148 കാർത്തിക ശുക്ലപക്ഷം ദാനദിവസം. ആച്ന്ദ്രതാരകം ഉദകപൂർവ്വം കുശപ്പുല്ലും ഗോ കർണ്ണവും കൊണ്ട് വിമലമാക്കി, വരുണേശ്വര ശർമ്മന് ദാനം ചെയ്യുന്നു. വരാഹസ്വാമിപുത്ര നും അനിരുദ്ധന്റെ പൌത്രനും വസിഷ്ഠഗോത്രം വസിഷ്ഠപ്രവരക്കാരനുമാണ് ഇദ്ദേഹം. മാതാ പിതാക്കൾക്കും തനിക്കും പുണ്യത്തിനു വേണ്ടി യാണ് ദാനം. ശൌരിനാരായണക്ഷേത്രത്തിൽ സ്നാനവും ദർശനവും കഴിഞ്ഞ് ഋഷിമാരും മനുഷ്യരും സകലജീവജാലവും ആയ പിതൃ ക്കളെ വന്ദിച്ച് അജ്ഞാനം അകറ്റുന്ന സൂര്യന മസ്കാരം ചെയ്ത്, ത്രിഭുവനരക്ഷകനെ ധ്യാനി ച്ച്, പാലും അരിയും ശർക്കരയും അഗ്നിയിൽ ഹോമിച്ച് ആണ് ദാനം നിർവ്വഹിക്കുന്നത്. ഈ ലിഖിതം കിട്ടും മുമ്പ് ചന്ദ്രദേവന്റെ അറിയാവു ന്ന ആദ്യത്തെ ഡേറ്റ് സംവത് 1154 ആയിരുന്നു. സംക്രാന്തിയോ ഗ്രഹണമോ ലിഖിതത്തിൽ പറയുന്നില്ല. ശൌരിനാരായണന്റെ പതിവുള്ള

**കാർത്തികസ്നാനമായിരിക്കാം. ആദ്യം പഞ്ചദശ്യാം ഗുരൌ എന്നുള്ളത് പിന്നീട് ഏകാദശ്യാം രവൌ എന്നാക്കിയിട്ടുണ്ട്. പഞ്ചദശിയിലെ ചന്ദ്രഗ്രഹണത്തിന് ചെയ്യാനാലോചിച്ച ദാനം (ഗുരുവാരം എഡി 1090 നവംബർ 7) ഏകാദശിയിലേക്ക് മാറ്റിയതാവാം. പ്രബോധിനി ഏകാദശി എഡി 1090 നവംബർ 3 ഞായറാഴ്ചയായിരുന്നു. അന്ന് ചന്ദ്രദേവന്റെ ഇഷ്ടദേവനായ വിഷ്ണു നാലു മാസത്തെ നിദ്ര വിട്ട് ഉണരുന്ന പുണ്യദിനമാണ്. മാത്രമല്ല, ചില ബ്രാഹ്മണർ (സർജുപാരികളും കനൌജിയരും) ഗ്രഹണത്തിന് ദാനം സ്വീകരിക്കുന്നവരെ സമുദായഭ്രഷ്ട് കൽപ്പിക്കാറുമുണ്ട്. ചന്ദ്രദേവന്റെ ദാനം വാങ്ങിയ ബ്രാഹ്മണൻ ഈ സമുദായമാണോ എന്ന് അറിയില്ല.**

**വടഗവ ഇപ്പോഴത്തെ ബരഗാവോൻ, ബനാറസ്സിന് 14 മൈൽ വടക്കുപടിഞ്ഞാറുള്ള ഗ്രാമമാണ്. ഈ ഗ്രാമം ചന്ദ്രദേവനോടുള്ള ആദരസൂചകമായി ചന്ദ്രാവതി എന്ന് പേരു മാറ്റി. എഴുതിയത് തക്കൂറ മഹാനന്ദ.**

### അദില്ഷായുടെ ബുർഹന്പൂർ സംസ്കൃത ലിഖിതം സംവത് 1646

**ബുർഹാൻപൂർ നിമാർ ജില്ലയിലെ പ്രധാന ചരിത്രസ്ഥാനമാണ്. മുംതാസ് മഹൾ ഇവിടെവെച്ചാണ് അന്ത്യശ്വാസം വലിച്ചത്. 1370-1600 വരെ ഖാൻദേശ് ഭരിച്ചിരുന്ന ഫാറൂകിികളുടെ തലസ്ഥാനമായിരുന്നു. ജുമാ മസ്ജിദിൽ അറബി**

ക് ലിഖിതങ്ങളുടെ ഇടയിൽ ഒരു സംസ്കൃതലി
ഖിതം ഉണ്ട്. വളഞ്ഞ കവാടത്തിന്റെ വടക്കേ
മൂലയിലാകയാൽ അക്ഷരങ്ങൾ പല വലിപ്പവും
വരികൾ പല നീളവുമാണ്. 5 ശ്ലോകം. ശ്രീസൃഷ്ടി
കർത്രേ എന്ന ആദ്യവാക്കും അവസാനത്തെ
കാലരേഖയും മാത്രം ഗദ്യം. നാഗരി ലിപി. ഖാ
നാ എന്നതിലെ നാ എന്ന അക്ഷരത്തിനു മുകളിൽ
അറബി ചിഹ്നം തഷ്ദീദ് (ഇരട്ടവ്യഞ്ജനം) ഉണ്ട്.
വിക്രമ, ശക, ഹിജറ വർഷം തരുന്നുണ്ട്. വിക്രമ
1646, ശക 1511 ഹിജറ 997 വിരോധി സംവത്.
പൌഷത്തിലെ ശുക്ലപക്ഷഏകാദശി തിങ്കൾ. ഈ
ദിവസം എഡി 1590 ജനുവരി 5 . (കീൽഹോൺ).
ഘടി,നക്ഷത്ര, ലഗ്ന, യോഗം, കരണം,ഇവയെല്ലാം
കൃത്യമായി രേഖപ്പെടുത്തിയിട്ടുണ്ട് ഫരൂകചിപൂ
രിൽ മുസൽമാൻരാജാക്കന്മാർ ഭാരതീയരുമായി
സൌഹൃദം പുലർത്തിയിരുന്നു.അവരിലെ
പിർസാദാ വിഭാഗം ഈശ്വരൻ നിഷ്കളങ്കിരൂപ
ത്തിൽ അവതരിക്കുമെന്ന് പഠിപ്പിച്ചിരുന്നു. ഭാര
തീയജ്യോതിഷത്തിൽ വിശ്വാസം ഉണ്ടായിരുന്നു.
പള്ളി പണിത ഖാന്റെ മകനായ ബഹാദൂർഖാൻ
ആസീർഗാർഹ് കോട്ടയിൽ എല്ലാ വിഭവങ്ങളും
കുതിരകളും ധനവും കന്നുകാലികളും ഉണ്ടായി
ട്ടും , അക്ബറിന് കീഴടങ്ങി. 1600ൽ അക്ബർ
ഖാൻദേശ് പിടിച്ചപ്പോൾ പള്ളിയിൽ പേഴ്സ്യൻ
ലിപിയിൽ കൊത്തിയ രേഖ ഇടത്തെ മിനാറിന്റെ

പുറംചുമരിൽ കാണുന്നുണ്ട്. സംസ്കൃതഭാഷയിൽ പേഴ്സ്യൻ ലിപിയിലെഴുതിയ ചില ലിഖിതങ്ങൾ ബുർഹാൻപൂരിലെ വാസികളിൽ നിന്ന് ലഭിച്ചിരുന്നു. അവർ തങ്ങളുടെ പൂർവ്വികസ്വത്തായി അവയെ നെയ്ത്തുതറികളിലാണ് സൂക്ഷിച്ചിരുന്നത്. 1897ലും 1906ലും ഉണ്ടായ അഗ്നിബാധയിൽ അവ നശിച്ചുപോയി. ഫാറൂകിികളുടെ വംശാവലി രാജാ മാലിക്കിൽ നിന്നാണ് ആരംഭിക്കുന്നത്. മകൻ ഘസനി ഖാൻ. മകൻ കൈസർ ഖാൻ . മകൻ ഹസ്സൻ. അദ്ദേഹത്തിന്റെ മകൻ അദിൽ ഷാ. മകൻ മുബാരക്ക്. മുബാരക്കിന്റെ മകനായ അദിൽഷായാണ് പള്ളി പണിതത്. ഈ വംശാവലി ഫിരിഷ്തായും അബുൾ ഫസലും തരുന്നതിൽനിന്ന് വ്യത്യസ്തമാണ്. ഫിരിസ്താ അദിൽഷാ മാലിക് രാജയുടെ 6ആം തലമുറയാണെന്നും അബുൾ ഫസൽ8ആം തലമുറയാണെന്നും പറയുന്നു. ഈ ലിഖിതം 7ആം

# തലമുറയായി രേഖപ്പെടുത്തുന്നു.

| ലിഖിതം | ഫിരിഷ്താ | ഐനി അക്ബാരി |
|---|---|---|
| 1 രാജാ മാലിക്ക് | മാലിക് രാജാ | മാലിക് രാജാ |
| 2 ഘസനികാൻ | നസീർഖാൻ | ഘസ്നിഖാൻ(ബിരുദം നസീർഖാൻ) |
| 3 കൈസർഖാൻ | | 3 മിറാൻഷാ (ആദിൽഷാ) |
| | | 4 മുബാരിക്ക് ഷാ ചൌഖണ്ടി |
| 5 ഹസ്സൻഖാൻ | 5 ഹസ്സൻഖാൻ | 5 ആദിൽഷാ ഐനാ (അഹ്സാൻ ഖാൻ) |
| 6 ആദിൽഷാ | 6 ആദിൽ ഷാ | 6 ആദിൽഷാ |
| 7 മുബാരക്ക് | 7 മുബാരക്ക് | 7 മുബാരക്ക് ഷാ |
| 8 ആദിൽ ഷാ | 8 രാജാ അലി ഖാൻ | 8 രാജാ അലിഖാൻ (ബിരുദം അദിൽഷാ) |
| | | 9. ബഹാദൂർ ഖാൻ |

കേണൽ ജാരെറ്റിന്റെ ഐനി അക്ബാരി അഹ്സാൻഖാൻ രാജ്യം ഭരിച്ചിട്ടില്ല. പ്രധാനശാഖയിൽ പുരുഷപ്രജ ഇല്ലാതെ വേറെ ഒരു ശാഖയിലെയാണ് ഹസ്സൻ ഖാൻ. ഐനി അക്ബാരി വംശാവലിയും രാജാവലിയും മിശ്രമാക്കിയാണ് പറയുന്നത്. മിറാൻഷാ ശരിയായ അവകാശി ആയിരുന്നില്ല. അദ്ദേഹത്തിനു ശേഷം കിരീടം ആദിൽഷാ ഐനാ വരെ ആ ശാഖയിൽ കൈമാറി. ആയ്നയുടെ സഹോദരൻ ദാവൂദ് ഖാന്റെ മകനാണ് ഘസനിഖാൻ. കിരീടെ ധരിച്ച് 2ആം ദിവസം അദ്ദേഹത്തെ ആരോ വിഷം കൊടുത്ത് കൊന്നു. അബുൾ ഫസൽഅദ്ദേഹത്തെ പറയുന്നേ ഇല്ല. നാമമാത്രമായ ഭരണം മാത്രമായതിനാലാണ്. ഘസനിഖാന് മക്കളില്ല. കിരീടം രാജാ അലിഖാന്റെ അഛന്റെ അഛൻ ആദിൽഷാ (ആദിൽ ഖാൻ) ധരിച്ചു. മൂന്നുപേർ മിറാൻ,മുബാരക്ക്, ഐനാ ഇവർ രാജാ അലിഖാന്റെ നേരിട്ട വംശമല്ല. ബ്രിഗ്സിന്റെ ഫിരിഷ്താ ഹസൻ നസീർഖാന്റെ മകനെന്ന് പറയുന്നു. അദ്ദേഹത്തിന്റെ മകനാണ് ആദിൽ. അതായത് ഹസൻ മിറാൻഷായുടെ സഹോദരനാവണം (അഛൻ നസീർഖാന്റെ മരണശേഷം രാജാവായി. )3 കലമുറ കഴിഞ്ഞാണ് മിറാന്റെ മരുമകൻ പിന്നെ രാജാവാകുന്നത്.

**നസീർഖാനും ഹസൻഖാനും ഇടയിലുള്ള അറിയാത്ത ലിങ്ക് ലിഖിതം തരുന്നു എന്നതാമ് ചരിത്രപരമായി പ്രത്യേകത. നസീറിന്റെ മകനും ഹസൻഖാന്റെ അഛനുമായി കൈസർഖാനെ ലിഖിതം പറയുന്നു. കൈസർഖാനെ വീര എന്നാണ് പറയുന്നത്. ക്ഷിതീശനെന്ന് പറയുന്നുണ്ട്. ഫരിഷ്ത ബുർഹൻപൂർ സന്ദർശിച്ചത് എഡി 1604ലാണ്. അദ്ദേഹം മിർസ അലി ഇസ്ഫഹാനിയോട് ചോദിച്ചാണ് വംശാവലി ശേഖരിച്ചത്. അന്ന് മാലിക്ക് രാജാ വരെ മാത്രമേ വംശാവലി ഉള്ളു. പിന്നീടാവണം ഈ വംശാവലി കൂട്ടിച്ചേർത്തത്. അത് മിക്കവാറും ഈ പള്ളിലിഖിതത്തിൽ നിന്നാവാം.**

**ശ്രീ സൃഷ്ടികർത്രേ നമഃ അവ്യക്തം വ്യാപകം നിത്യം ഗുണാതീതം ചിദാത്മകം വ്യക്തസ്വകാരണം വന്ദേ വ്യക്താവ്യക്തം തമീശ്വരം**

**യാവച്ചന്ദ്രാർക്കതാരാദി ചിതിഃസ്യാദ്ബരാം ഗണൈ താവത്ഫാരുകിവംശോസൌ ചിരം നന്ദതു ഭൂതലേ വംശേഥ തസ്മിൻകില ഫാരുകീന്ദ്രോ ബഭൂവ രാജാ മലികാഭിധാനഃ തസ്യാഭവത്സൂനൂരുദാരചേതാഃ കുലാവതംസോ ഗസനോനരേശഃ തസ്മാദഭൂത്കേസരസ്വാനവീരഃ പുത്രസ്തദോയോ ഹസനക്ഷിതീശഃ തസ്മാദഭൂദേദലശാഹഭൂപഃ പുത്രോഭവത്തസ്യ മുബാരഖേന്ദ്രഃ തത്സൂനുഃക്ഷിതിപാലമൌലി മുകുടവ്യാഘ്യഷ്ട പാദാംബുജഃ സത്കീര്ത്തി വിലസത്പ്രതാപവശഗാമിത്രഃ ക്ഷിതീശേശ്വരഃ യസ്യാഹർന്നിശമാനതിർഗുണഗണാതീതേ പരേ ബ്രഹ്മി ശ്രീമാനേദലഭൂപതിർവിജയതേ ഭൂപാലചൂഢാമണിഃ സ്വസ്തിശ്രീ സംവത് 1646 വർഷേ ശാകേ 1511 വിരോധിസംവത്സരേ പൌഷമാസേ ശുക്ലപക്ഷേ 10 ഘടി 23 സഹൈകാദശ്യാം തിഥൌ കൃത്തികാഘടി 33 കന്യാലഗ്ന ശ്രീമുബാരഖശാഹസുതശ്രീ 7 നിർമ്മിതാ സ്വധർമ്മപാലനാർത്ഥഃ**



## ഗുണ്ടമഹാദേവിയുടെ നാരായൺപാൽ ശിലാലിഖിതം ശകം 1033

ഛട്ടിസിഗാര്ഹിലെ ബസ്തറിൽ ജഗതലപൂരിൽനിന്ന് 23 മൈൽ വടക്കുപടിഞ്ഞാറാണ് നാരായൺപൂർ. ഇന്ദ്രാവതീനദിക്കരയിലാണ്. ഇവിടത്തെ മർദിയാൻ മലകളിലെ കാടുകൾ പുരാതനമായ ദ്രാവിഡിയൻ ഗോണ്ടുവർഗ്ഗക്കാരുടെ സ്ഥലമാണ്. അവർ മെഗാലിത്തുകൾ ഉയർക്കുകയും ശിലായുധം ഉപയോഗിക്കയും ചെയ്യുന്നു. എന്നാൽ വിസ്മൃതിയിലാണ്ടുപോയ നാഗവംശിരാജാക്കന്മാരുടെ ആയിരക്കണക്കിനു വർഷം പഴയ നഗരാവശിഷ്ടങ്ങൾ ഇവിടെ പുരാതനമായ ഒരു നഗരവും സംസ്കൃതിയും ഉണ്ടായിരുന്നതിന് തെളിവാണ്. നാരായൺപാലിലെ നാരായണക്ഷേത്രം വിജ്ഞാനഖനിയായിരുന്നു, നാട്ടുകാർ ആ രത്നങ്ങൾ ഉപയോഗിച്ചിരുന്നു. ഭാരതത്തിന് നർമ്മദ എന്താണോ ഇന്ദ്രാവതി ബസ്തറിനും അതായിരുന്നു. ഇന്ദ്രാവതിയുടെ വടക്കേ കരയിൽനിന്ന് കിട്ടിയ ലിഖിതം സംസ്കൃതമാണ്. നാഗരിലിപി. (തെക്ക് സംസകൃതം തെലുഗുലിപിയിലാണ്)നാരായണക്ഷേത്രത്തിനടുത്താണ് ലിഖിതമുള്ള ശില. മുകളിൽ ശ്രീമഹാ എന്ന് ഉണ്ട്. 35 വരി. സ്വസ്തി! സഹസ്രഫണാമണി എന്നാരംഭിച്ച് മംഗലമഹാശ്രീ എന്നാണ് അവസാനിക്കുന്നത്. താഴെ പശുവും കുട്ടിയും, വാളും പരിചയും സൂര്യചന്ദ്രന്മാരും ശിവലിം

ഗവും . വേറെ 11 വരി പിന്നീട് എഴുതിച്ചേർത്ത വയാവണം. ചിത്രങ്ങളുടെ ഇടയിലും പാർശ്വ ത്തിലുമാണ് ഇവ. ദാനം കൊടുത്ത രാജ്ഞിയുടേ തല്ലാത്ത മറ്റൊരു രാജ്ഞിയുടെ നാമം ഇതിലു ണ്ട്. 33-35 വരെയുള്ള ശ്ലോകങ്ങളല്ലാതെ മറ്റെല്ലാം സംസ്കൃതഗദ്യം. നാരായണപുരം ഗ്രാമം നാരാ യണന് ദാനം ചെയ്യുന്നതോടൊപ്പം ഖർജ്ജുരി തടാകത്തിനടുത്തെ സ്ഥലം ലോകേശ്വരനും ദാനം ചെയ്യുന്നു. ശകം 1033 ബുധൻ പൌർണ്ണമി, കാർത്തികമാസം ഖരസംവത്സരം (എഡി 1111 ഒക്ടോബർ 18) ഗുണ്ടമഹാദേവിയാണ് ദാനം ചെയ്യുന്നത്. മഹാരാജാ ധാരാവർഷന്റെ പട്ടമഹിഷിയും സോമേശ്വരദേവന്റെ അമ്മയും കൻഹരദേവന്റെ മുത്തശ്ശിയും (സോമേശ്വരദേ വന്റെ മരണശേഷം അദ്ദേഹമാണ് ഭരിക്കുന്നത്) ആണ് ഗുണ്ടമഹാദേവി.

യെൽബുർഗ്ഗയിലെ സിന്ധവംശവുമായി ബന്ധമുള്ളവരാണ് ഈ രാജവംശം. സിന്ധകൾ നാഗവംശോത്ഭവരും ഭോഗവതീവരപുരേശ്വ രരും കാശ്യപഗോത്രക്കാരും പുലിയും കുട്ടിയും ലാഞ്ഛനയായി ഉള്ളവരും, തെക്കുപടിഞ്ഞാ റെ പാതാളദേശം ഭരിക്കുന്നവരും ആണ്. ഇത് വടക്കുകിഴക്കു ഭാഗത്താണ്. നേരെ വിപരീത മായ 2 ദിശകളിൽ നാഗവംശം ഭരിക്കുന്നു. ഭോ ഗവതിയിലൂടെയാണ് ശ്രീരാമൻ ലങ്കക്ക് പോയ തെന്ന് രാമായണം. ഫ്ലീറ്റ് സിന്ധവംശത്തിന് വള

രെ അധികം ശാഖകളുണ്ടോന്നും അവരെ പരസ്പരം തിരിച്ചറിയുന്നത് ലാഞ്ഛന വെച്ചാണെന്നും പറയുന്നു. സിന്ധ് പ്രവിശ്യ കൂടാതെ സിന്ധവാടി കർണ്ണാടകത്തിലുമുണ്ട്. പാതാളം തിരുനെല്ലിയിലും എറണാകുളത്തും മറ്റു പല പ്രദേശങ്ങളിലും ഉണ്ട്. മഹാഭാരതത്തിലെ ഉലൂപി മലബാറുകാരിയാണ്. വസുദേവന്റെ പിതാമഹൻ പാതാളത്തിലെ നാഗവംശിയാണെന്നും ഭീമനെ വിഷത്തിൽനിന്ന് രക്ഷിച്ചത് നാഗങ്ങളാണെന്നും മഹാഭാരതം. സിന്ധു എന്ന പദമാണ് ഇന്ത്യയായതെന്ന് പറയുമ്പോൾ ഈ നാമങ്ങളെല്ലാം ഓർമ്മയിലെത്തണം. ചന്ദ്ര (ഇന്ദു)വംശികളും നാഗവംശികളുമായ പുരാതനനവംശം ഇന്ത്യയിലെ ആദിമനിവാസികളാണെന്ന് മനസ്സിൽ ഓർക്കണം. ലാഞ്ചന, ധ്വജം (പതാക, കേതന) ഇവ വെച്ചാണ് വിവിധശാഖകളെ മനസ്സിലാക്കിയിരുന്നത്. വ്യാഘ്രലാഞ്ഛന എല്ലാവരും സ്വീകരിച്ചിരുന്നു. നാഗരാജാവ് ആദ്യത്തെ രാജാവിനെ പുലിപ്പാലു കൊടുത്ത് വളർത്തി എന്ന ഐതിഹ്യമാണ് ഇതിനു കാരണം. (ബോംബേ ഗസറ്റർ വാള്യം 1 ഭാഗം 2 പേജ് 572. ) ഭാഗൽക്കോട്ട് ശാഖക്ക് പുലിലാഞ്ഛനയും ഫണികേതനവുമാണ്. ബസ്തർ ശാഖക്ക് സവത്സവ്യാഘ്രലാഞ്ഛന (പുലിയും കുട്ടിയും . ചിലപ്പോളത് മനുഷ്യക്കുട്ടിയാകാം) ബസ്തറിൽത്തന്നെ 2 ശാഖകളുണ്ട്. രണ്ടാമത്തേത് ഭ്രമരകോട്യമണ്ഡലം ആണ് അതിന് ധനുർവ്യാഘ്ര

ലാഞ്ഛന.ധ്വജത്തിൽ കമലകദളി (താമരയും കദളിവാഴയും) വനവാസിയിലെ ഹലവൂർ ശാഖക്ക് വ്യാഘ്രമൃഗലാഞ്ഛന. (പുലിയും മാനും) നീലധ്വജം (കൊടിക്ക് നീലനിറം) പരമേശ്വരപരമഭട്ടാരക മഹാരാജാ എന്ന് ബിരുദമുള്ളവർ കുറേക്കൂടി  സ്വതന്ത്രരാണ്. ബസ്തർശാഖക്ക് ഈ ബിരുദമുണ്ട്.

വരി 32ലെ ഒരു വാക്യം പ്രധാനമാണ്. ഗ്രാമനിലയനാദസർവ്വവാധാപരിഹാരേണ. (ഗ്രാമം, നിലയം, നാദം, മുതലായ സർവ്വബാധകളുടെയും പരിഹാരത്തിന്. ഇവയൊന്നും ഇല്ലാത്തത്) നാടോ നാട്ടുക്കൂട്ടമോ കോട്ടയോ അവക്ക് നാഥനോ വേണ്ടാത്തത്. മലബാറിൽ നാടും തറകളും ഉണ്ടായിരുന്നു. തറകളെ ബസ്തറിൽ നിലയം (വീട്) എന്ന് പറയുന്നു. തറ വാസ്തവത്തിൽ ഒരു ലമുദായത്തിന്റെ വാസസ്ഥാനം അഥവാ കൂട്ടുകുടുംബം പോലെയാണ്. (തറവാട്). ഇത്തരം നിരവധി ഗ്രൂപ്പുകളാണ് ഗ്രാമം ഉണ്ടാക്കുന്നത്. നാരായണപുരം പുറമേനിന്ന് വന്ന നിരവധി ആളുകളാലാണ് നിറഞ്ഞിരിക്കുന്നത്. അതിനാലാണ് ഇത്തരം സംവിധാനം ഇല്ലാത്തത്. അതിനാലാണ് ഭൂമിയെ മാത്രം പറ്ഞ് ഗ്രാമത്തെ ദാനത്തിൽ പറയാത്തത്. കുടുംബങ്ങളുടെ ഉടമസ്ഥതയിലുള്ള ഭൂമി പറയുന്നു, അവരാണ് ക്ഷേത്രത്തിന് വാടക പോലെ വരുമാനഭാഗം കൊടുക്കേണ്ടത്. 8 പേരാണ് ഇത്

തീരുമാനിക്കുന്ന അഷ്ടക്കൂട്ടം. (പ്രാദേശികസഭ) പെർഗഡേ (മന്ത്രി), കരണക്കുട്ടം (കരണം അഥവാ സെക്രട്ടറി), ഭണ്ഡാരി (ഖജനാവ് സൂക്ഷിപ്പ്), സാധു (പുരോഹിത) നാലു നായകന്മാർ  ഇവ രാണ് അഷ്ടക്കൂട്ടം. നാലു നായകന്മാരാണ് നാ ട്ടിലെ മുഖ്യന്മാർ, അവരിലെ ഒരാൾ ഭട്ടനായ കനാണ്. മന്ത്രിക്ക് ശേഷം ഇദ്ദേഹത്തെയാണ് പറയുന്നത്. (പ്രാധാന്യം)

നരായണപുരം നാരായൺപൂരാണ്. ഈ ക്ഷേത്രം നിലവിലുണ്ട്. ഖർജ്ജുരിബന്ധതടാകം ചുറ്റുമു ള്ള ഖര്ജ്ജുരമരങ്ങളുടെ വനം (പനങ്കാട്) കൊ ണ്ട് ലഭിച്ച നാമമാണ്. ബലരാമന്റെ വൃക്ഷമായ പന നാഗവംശികളുടെ വൃക്ഷമാണ്. ചേരന്മാരു ടേയും വൃക്ഷമാണ്. കൊല്ലത്ത് പനങ്കാവ് എന്നാ ണ് ചേരരാജകൊട്ടാരത്തിന് പേര്. വന്ദേരിയി ലും പനന്തറ അടുത്ത് ഉണ്ട്.

മന്ത്രി ആദിത്യമ പെണ്ണ, ഭട്ടനായക പ്രോന്തിയോ , കരണം കുദ്രിയാമ വിരമ, നായക സോമന, നായക രാമനാകാശന, നായ മാരായ , ഭണ്ഡാരി ഐതന, സാധു വാകോമാര്യ ഇവരെ പറയുന്നു. ഇവരുടെ ഭൂമി കരം ഒഴിവാക്കി ശ്രേഷ്ഠി സമര, ബ്രാഹ്മണ ഛരാദ്രു, ശ്രേഷ്ഠി ഘൂഗി, സാധു ശ്രീധര, കോശജ (പട്ടുനൂല്ക്കൂട് ഉണ്ടാക്കുന്നയാൾ) നാണു, മാലി പലാശു പത്മാസിനീവീര, എണ്ണ ക്കാരൻ ഗോവിന്ദപാത്ര, ബാബു യശധവള , മിലാപി.........വാസുദേവ ഇവർ സദാ ഗൃഹവേ

തകരായി നാരായണപാദത്തിൽ ഉണ്ടാവണം. പണ്ഡിറ്റ് പുരുഷോത്തമന് ദക്ഷിണ നൽകണം. ആചന്ദ്രതാരം ഗ്രാമം, നാട്, നിലയം മുതലായ ബാധകളില്ലാതെ ദാനം ചെയ്തിരിക്കുന്നു.

ശൂരധാര രണവീരൻ, അധികാരി ഛരാദ്രൂകൻ, ബ്രഹ്മൌജകൻ, മഹാന്തക, കൻഹരശൈ, നാഗ കുലംധ്വര ഇവരുടെ ഭൂമി നികുതിയില്ലാതെ കൊടുത്തിരിക്കുന്നു. ഭട്ടാരകഭവദേവന് കരമൊ ഴിവായി ഭൂമി കൊടുക്കുന്നു. ധാരണമഹാദേവി നാരായണന് ഭൂമി കരമൊഴിവായി ദാനം ചെയ്തിരിക്കുന്നു. സാക്ഷികൾ:- മഹാനക, ദേവദാസ, ജഗതി, സാധു ഹിമസുത, ലക്ഷ്മണ, ചൌധരി. ( ധാരണമഹാദേവിയെയയാണ് വേറെ ഒരു രാജ്ഞി എന്ന് പറഞ്ഞിരിക്കുന്നത്. ഇത് ഗുണ്ടമഹാദേവിയുടെ ബിരുദനാമമാവാ നും സാദ്ധ്യതയുണ്ട്)

## വിഷ്ണുവർദ്ധന 1 വിഷമസിദ്ധിയുടെ തിമ്മപുരം പ്ലേറ്റുകൾ

**3 താമ്രപത്രം. സര്വ്വസിദ്ധി താലൂക്കിലെ തിമ്മ പുരത്ത്നിന്ന് വീട്ടിലെ മുറ്റത്ത്  കുഴിക്കുന്ന സുകുരു രാമസ്വാമിക്ക്  കിട്ടി. വൃത്താകൃതി യിലുള്ള സീലിൽ ശ്രീവിഷമസിദ്ധി എന്നുണ്ട്. സംസ്കൃതഭാഷയാണ്. ചത്താലിസ മുതലായ പ്രാകൃതപദങ്ങളും ദ്രാവിഡാക്ഷരം ളയും ഉണ്ട്. വ്യാകരണത്തെറ്റുകളുണ്ട്. സത്യാശ്രയവല്ലഭമഹാരാജന്റെ അനുജനും**

കീർത്തിവർമ്മപുത്രനുമായ , രണവിക്രമന്റെ പൌത്രനും രണരാഗപ്രപൌത്രനുമായ ചാലൂക്യവംശജൻ വിഷ്ണുവർദ്ധന വിഷമസിദ്ധി ചെയ്യുന്ന ദാനമാണ്. ചാലൂക്യരുടെ കിഴക്കൻശാഖ ഇദ്ദേഹമാണ് ഉണ്ടാക്കിയത്. സത്യാശ്രയ പുലകേശി 2 ന്റെ അനുജനാണെന്നത് കാലഘട്ടം നിർണ്ണയിക്കുന്നതിൽ സഹായകമാണ്. രണവിക്രമൻ പുലകേശി 1 ആണ്. (സതാരാ പ്ലേറ്റ്) രണരാഗനാമം പടിഞ്ഞാറൻ ചാലൂക്യരുടേയും മൂഷകവല്ലഭവംശത്തിന്റേയും വംശാവലിയിൽ മാത്രം ഉള്ളതാണ് എന്നത് കേരളീയരായ നമുക്ക് പ്രധാനമാണ്. വിഷ്ണുവർദ്ധനൻ 1 വിഷ്ണുഭക്തനാണ്, പിത്താപുരത്താണ് താമസിച്ചിരുന്നത്. ഐഹോൾ ലിഖിതത്തിൽ പിത്താപുരം കോട്ട പുലകേശി 2 (വിഷ്ണുവർദ്ധനന്റെ ജ്യേഷ്ഠൻ) പിടിച്ചടക്കിയ ഗോദാവരിജില്ലയിലെ പിഷ്ഠപുരം കോട്ടയാണ്. രണ്ട് പ്രത്യേകത ഈ ഗ്രാന്റിന് ഉണ്ട്. 1. സാധാരണ എല്ലാ ലിഖിതത്തിലും കാണുന്ന അവസാനത്തെ നിബന്ധലകളില്ല. 2 ഛാന്ദോഗ്യശാഖയിലെ 40 ബ്രാഹ്മണരെന്നല്ലാതെ ദാനം സ്വീകരിച്ചവരുടെ പേരു പറയുന്നില്ല. വേദപാരംഗതരും യമനിയമാദികൾ പാലിക്കുന്നവരും നാനാഗോത്രത്തിലുള്ളവരും ഷഡ്കർമ്മനിരതരും ഛാന്ദോഗ്യശാഖക്കാരുമായ ബ്രഹ്മചാരികളെന്നേ പറയുന്നുള്ളു. ഇവർ പോട്ടുനങ്കനിവാസികളാണ്.

**പാലകിവിഷയത്തിലെ കുമൂലൂരഗ്രാമമാണ് ദാനം ചെയ്യുന്നത്. വിഷ്ണുവർദ്ധനന്റെ ചീപുരുപ്പള്ളേ പ്ലേറ്റിലും ഈ ഗ്രാമനാമം ഉണ്ട്. പൂകിവിഷയമെന്നാണ് അതിലുള്ളത്. പാലകീവിഷയം പ്ലാക്കിവിഷയവും പൂകിവിഷയവും ആയിരിക്കുന്നു. 4000 നിവർത്തനം ഭൂമിയാണ് കുമുലൂരു ഗ്രാമത്തിന് കിഴക്ക് ഭാഗത്ത് ദാനം ചെയ്തത്.**

## കുമാരദേവിയുടെ സാർനാഥ് ലിഖിതം

**1908ൽ ധാമേക് സ്തൂപത്തിനു വടക്ക് ഭാഗത്ത് നിന്ന് ഖനനം ചെയ്തപ്പോൾ കിട്ടി. ഗുപ്തകാലത്തെ പഴയ ബുദ്ധവിഹാരങ്ങളുടെ അവശിഷ്ടങ്ങളുടെ ഇടയിലായിരുന്നു. നാഗരി ലിപി, സംസ്കൃതഭാഷ . മറാത്തി പ്രാകൃതവാക്കുകളുണ്ട്. വസുധാര എന്ന ആദ്യഭാഗം ഒഴികെ എല്ലാം പദ്യമാണ്. 26 ശ്ലോകം. 13 ശാർദ്ദൂലവിക്രീഡിതം, 5 മാലിനി, 4 വസന്തതിലകം, 3 അനുഷ്ടുപ്പ്, 1 സ്രഗ്ദ്ധര.**

**കാനൂജിലെ ഗോവിന്ദചന്ദ്രന്റെ രാജ്ഞിമാരിൽ ഒരാളായ കുമാരദേവി വിഹാരം പണിത രേഖയാണ്. വിഹാരത്തിലുള്ളത് വസുധാര എന്ന ദേവിയുടെ വിഗ്രഹമാണ്. താമ്രപത്രം എഴുതിയ ജംബുകി കുമാരദേവിയോട് ധർമ്മാശോകൻ നിർമ്മിച്ച ധർമ്മചക്രജിനന്റെ**

വിഗ്രഹം ജീർണ്ണോദ്ധാരണം ചെയ്യ്ണമെന്ന് അഭ്യ
ർത്ഥിച്ചു. ബനാറസിനു ചുറ്റുമുള്ള രാജ്യത്തെ
പരിചയമില്ലാതിരുന്ന കുമാരദേവി അവളെ
പട്ടാലികയാക്കി ഉയർത്തി. വസുന്ധര(വസുധാര
യാവില്ല) ക്ക് നിർമ്മിച്ച വിഹാരത്തിൽ ജിനന്റെ
വിഗ്രഹം പ്രതിഷ്ഠിച്ചു. ശ്രീധർമ്മചക്രജിന
അശോകകാലത്തുള്ള ബുദ്ധവിഗ്രഹമാണ്,
ജിനന്റേതല്ല. അദ്ദേഹ്തിനുവേണ്ടി കുമാരദേവി
പണിതത് വിഹാരമല്ല ഗന്ധകുടി എന്ന ചെറിയ
ക്ഷേത്രമാണ്. 4 ഭാഗമുണ്ട് ലിഖിതത്തിന്. 1.
വസുധാരക്കും ചന്ദ്രനും സ്തുതി,. പിത്തികൻ
എന്നോ പിത്തി എന്നോ പേരുള്ള സേനാധിപനെ
ഇതിൽ പറയുന്നു. ചന്ദ്രവംശത്തിലെ വല്ലഭരായ
നാണ് പിത്തികന്റെ പ്രഭു. പിത്തി ദേവരക്ഷിതൻ
ചകോരവംശത്തിന്റെ പൂർണ്ണചന്ദ്രനാണ്, ഗജപ
തിയെ തോൽപ്പിക്കുന്ന ശോഭയുള്ളവനാണ്. 2
ആം ഭാഗത്ത് ദേവരക്ഷിതൻ പിത്തിയുടെ ഭര
ണാധിപനാണ്. വല്ലഭരായന്റെ മകനാണെന്ന് തോ
ന്നിക്കുന്ന പരാമർശമുണ്ട്.ദേവരക്ഷിതനെ ഗൌ
ഡരാജാവിന്റെ അമ്മയുടെ സഹോദരനായ
(അമ്മാമൻ) മഹാനൻ തോൽപ്പിച്ചു. അദ്ദേഹം
രാമപാലന്റെ സിംഹാസനത്തിലിരിക്കുന്നതിനാ
ൽ പുത്രി ശങ്കരദേവിയെ പിത്തിയിലെ പ്രഭു
വിന് വിവാഹം കഴിച്ചുകൊടുത്തു. അവരുടെ
മകളാണ് കുമാരദേവി. 3ആം ഭാഗം ഗഹദവാല

വംശത്തിന്റെ വംശാവലി. (കുമാരദേവിയുടെ ഭർത്താവ് ഗോവിന്ദചന്ദ്രന്റെ വംശം) ചന്ദ്രദേവൻ, മദനചന്ദ്രൻ, (മദനപാല), ഗോവിന്ദപാലൻ. ഇത്രയേ തരുന്നുള്ളു. ഗോവിന്ദപാലൻ വാരാണസിയെ ക്രൂരനായ തുരുഷ്കയോദ്ധാവിൽനിന്ന് രക്ഷിച്ചു. 4ആം ഭാഗം കുമാരദേവിയുടെ ദാനം, അവളുടെ പ്രശസ്തി. പ്രശസ്തി രചിച്ചത് ശ്രീകുന്ദൻ, കൊത്തിയത് വാമനൻ. ഗോവിന്ദചന്ദ്രകാലം എഡി 1114-1154. അക്കാലത്ത് കാശിയെ തുരുഷ്കന്മാരാരും ആക്രമിച്ചതായി രേഖയില്ല. 1033ൽ അഹമ്മദ് നിയാൽത്തിഗിന്റെ സൈന്യം അവിടെ 1 ദിവസം ക്യാംപ് ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെ പൂർവ്വികരുടെ ലിഖിതങ്ങളിലും തുരുഷ്കദണ്ഡം എന്ന വാക്ക് ഉണ്ട്. അതിനാൽ അക്കാലത്ത് മുഹമ്മദീയർ അവിടെ വന്ന് താമസമാക്കിയിരിക്കാം. (കച്ചവടത്തിനും മറ്റും) തുരുഷ്കദണ്ഡംം സുഗന്ധവ്യഞ്ജനങ്ങളിന്മേലുള്ള നികുതിയാണ്.

മഹാനപുത്രി കുമാരദേവി ഗോവിന്ദചന്ദ്രന്റെ രാജ്ഞിയാണ്. 3 രാജ്ഞിമാർ നേരത്തെ ഉണ്ട്. നയനകേളീദേവി, ഗോസലാദേവി, ദൽഹനാദേവി.ഗോവിന്ദചന്ദ്രൻ ഹൈന്ദവനാണ്. കുമാരദേവി ബുദ്ധമതക്കാരി. മഹാമഹോപാദ്ധ്യായ ഹരപ്രസാദ് ശാസ്ത്രി ഗോവിന്ദചന്ദ്രന് വസന്ത

ദേവി എന്ന ബുദ്ധമതക്കാരിയായ രാജ്ഞി ഉണ്ടെ ന്ന് പറയുന്നു.നേപ്പാൾ ദർബാർ ലൈബ്രറി അഷ്ടസാഹസ്രിക മാനുസ്ക്രിപ്റ്റിൽ, ശ്രീശ്രീ കന്യാകുബ്ജാധിപതി അസ്വപതി ഗജപതി നരപതി രാജ്യത്രയാധിപതി ശ്രീമദ് ഗോവിന്ദ ചന്ദ്രദേവസ്യ പ്രതാപവസതാ രാജ്ഞിശ്രീ പ്രവരമഹായാനയായിന്യാ പരമോപാസികാ രാജ്ഞീ വസന്തദേവ്യാ ദായധർമ്മോയം എന്ന് ഉണ്ട്. വസന്തദേവിയും കുമാരദേവിയും ഒരാ ളാവണം. കുമാരദേവിയുടെ അമ്മയുടെ അച്ഛ നാണ് മഹന. അച്ഛൻ പിത്തിയിലെ പ്രഭുവാണ്. സന്ധ്യാകരനന്ദിയുടെ രാമചരിതത്തിൽ രാമപാ ലന്റെ (ഗൌഡരാജാ) അമ്മാമനാണ് മഹന. വിഗ്ര ഹപാലൻ രാമപാലന്റെ അച്ഛൻ, ചേദി കർണ്ണ നോട് (ദാഹലത്തിലെ) പൊരുതി അദ്ദേഹത്തെ തോൽപ്പിച്ചു.(എഡി1042)

വിഗ്രഹപാലന്റെ അച്ഛന്റെ അച്ഛൻ മഹീപാല ന്റെ ലിഖിതം എഡി 1026ൽ. മഹീപാലപുത്രൻ നയപാലൻ 15 വർഷം ഭരിച്ചു. വിഗ്രഹപാലന്റെ കിരീടധാരണം എഡി 1044നു മുമ്പാവില്ല. മകൻ രാമപാലനുമുമ്പ് 2 സഹോദരന്മാർ ഭരിച്ചിട്ടുണ്ട്. ((മഹീപാല 2, ശൂരപാല) ഗോവിന്ദചന്ദ്രന്റെ രാജ്ഞി കുമാരദേവിയുടെ അമ്മ ശങ്കരദേവിയു ടെ സമകാലീനരാണ് ഇവർ. അതിനാൽ വിഗ്രഹ പാലൻ കിരീടം ധരിച്ചത് എഡി 1050ലെന്ന്

വിചാരിക്കുന്നു. രാമപാലകാലം 11ആം നൂറ്റാണ്ടിന്റെ അവസാനത്തിലാണ്. ശങ്കരദേവിയുടെ അച്ഛൻ മഹന സമകാലികനാണ്. രാമചരിതം മദന എന്നും മഹന എന്നും അദ്ദേഹത്തെ വിളിക്കുന്നു. അദ്ദേഹം രാഷ്ട്രകൂടനാണെന്നും രാമപാലന്റെ മാതൃസഹോദര(അമ്മാമൻ)നാണെന്നും പറയുന്നു. ചേദി കർണ്ണന്റെ മകളെ കൂടാതെ വിഗ്രഹപാലന് രാഷ്ട്രകൂടരാജകുമാരിയും ഭാര്യയായി ഉണ്ടായിരുന്നു എന്ന് അർത്ഥം. ഭീമനോടുള്ള യുദ്ധത്തിൽ മഹന രാമപാലന്റെ വലംകൈ ആണ്. ആ യുദ്ധത്തിൽ പാലരാജാവിന്റെ സാമന്തന്മാരിൽ പിത്തിയിലെ രാജാ വീരഗുണനും ഉണ്ടെന്ന് രാമചരിത്ം. പിത്തിയിലെ ദേവരക്ഷിതനേയും പരാമർശിക്കുന്നു. എന്നാലദ്ദേഹം സാമന്തനല്ല. പിൽക്കാലത്ത് ദേവരക്ഷിതൻ രാമപാലന് എതിരായി പുറപ്പെട്ടപ്പോൾ വീരഗുണൻ രാമപാലന്റെ കൂടെ നിന്നു. പിത്തിക പിത്താപുരമാണ്. കിഴക്കൻ ചാലൂക്യരുടെ ശാഖ 12ആം നൂറ്റാണ്ടിന്റെ 2ആം പകുതിയിലും പിത്താപുരം വാഴുന്നുണ്ട്. പുലികേശി 2 പിടിച്ചടക്കിയ പ്രദേശമാണ് ഇത്. വിജയാദിത്യ 3 ന്റെ കാലത്തോടെയാണ് കിഴക്കൻചാലൂക്യ ചരിത്രാരംഭം, എഡി 1158ലാണ് അദ്ദേഹത്തിന്റെ കിരീടധാരണം. ബെട്ട(എഡി 925) , കഴിഞ്ഞ് എഡി 1158ലെ വിജയാദിത്യ 3 വരെ ആകെ 4 തലമുറ മാത്രമേ പിത്താപുരം വംശാവലിയിൽ കാണുന്നുള്ളു. പിത്താപുരത്ത്

ശാഖ പ്രബലമാകും മുമ്പ് വെങ്കി കിഴക്കൻചാലൂക്യരുടെ ശക്തികേന്ദ്രമാണ്. 11ആം നൂറ്റാണ്ടിന്റെ അവസാനം കലോത്തുംഗചോളദേവനാണ് ആദ്യരാജാവ്. എഡി 1070ലാണ് അദ്ദേഹത്തിന്റെ കിരീടധാരണം. പിന്നീട് അമ്മാമനായ വിജയാദിത്യ 3 ഭരിച്ചു. പിന്നെ മക്കളായ രാജരാജ (1077-78) വീരചോഡ (1078) . വെങ്കയ്യ വിചാരിക്കുന്നത് വീരചോഡനാണ് വീരഗുണനെന്നാണ്. വെങ്കിയിലെ വൈസ്രോയിയുടെ കീഴിലുള്ള ആളാവണം ദേവരക്ഷിതൻ. അദ്ദേഹം ഗജപതിയുടെ മഹിമ പോലും ചെറുതാക്കിയതായി ലിഖിതം പറയുന്നു. അനന്തവർമ്മചോഡ ഗംഗനാവാം ഇവിടെ ഗജപതി. കലിംഗത്തുപരണി ഇദ്ദേഹത്തിന് നേരെ കുലോത്തുംഗചോള 1 ആക്രമണം നടത്തിയെന്ന് പറയുന്നു. ദേവരക്ഷിതൻ ആ യുദ്ധത്തിലും പങ്ക് വഹിച്ചിരിക്കാം. ദേവരക്ഷിതന്റെ ചിക്കോരകുടുംബത്തെക്കുറിച്ച് വിവരമൊന്നും കിട്ടിയിട്ടില്ല.

ദേവരക്ഷിതന്റെ മകളും ഗോവിന്ദചന്ദ്രനും തമ്മിലുള്ള വിവാഹം ചോളഗഹദവലബന്ധം വരാനുള്ള കാരണമായി വെങ്കയ്യ കരുതുന്നു. ഗംഗൈകൊണ്ടപുരത്ത് കാണുന്ന ഒരു ലിഖിതം (കുലോത്തുംഗദേവഎഡി 1110-1111 കാലം) ഈ വിവാഹവും ചോളബന്ധവും സൂചിപ്പിക്കുന്നു. രാജേന്ദ്രചോളന്റെ ഗംഗാആക്രമമകാലത്തുതന്നെ ചോളരും ഗഹദവലരും തമ്മിൽ ബന്ധമുണ്ടെന്ന്

വെങ്കയ്യ. അന്ന് രാജേന്ദ്രചോളൻ കീഴടക്കിയ ദണ്ഡഭുക്തിയിലെ ധർമ്മപാലൻ രാമപാലനെ ഭീമനുമായുള്ള യുദ്ധത്തിൽ സഹായിച്ച സാമന്ത നാണ്.

മൂന്നു രാജവംശങ്ങളിലെ വൈവാഹികബന്ധം-

| | | |
|---|---|---|
| വല്ലഭരാജാ | മഹന | ചന്ദ്ര |
| (പിത്തി) | (രാഷ്ട്രകൂട) | (ഗഹദവല) |
| ദേവരക്ഷിത | ശങ്കരദേവി | മദനചന്ദ്ര |
| | കുമാരദേവി | ഗോവിന്ദചന്ദ്ര. |

പിത്തിവല്ലഭരാജപുത്രൻ രാഷ്ട്രകൂട മഹനപുത്രി ശങ്കരദേവിയെ വിവാഹം കഴിച്ചു.
ശങ്കരദേവിയുടെ മകൾ കുമാരദേവിയെ ഗഹദ വലവംശത്തിലെ ഗോവിന്ദചന്ദ്ര (മദനചന്ദ്രപുത്ര) വിവാഹം ചെയ്തു. കുന്ദനാണ് പ്രശസ്തി രചി ച്ചത്. അദ്ദേഹം തീർത്ഥികഗജങ്ങൾക്ക് സിംഹമാ ണ്, കാവ്യരത്നം നിറഞ്ഞ രോഹണപർവ്വത മാണ്, 8 ഭാഷകളിൽ കവിത രചിക്കുന്നവനാണ്, വംഗരാജാവിന്റെ ഉറ്റ സുഹൃത്തുമാണ് എന്നാൽ ഈ നാമം സദുക്തിർണ്ണാമൃതത്തിലോ മറ്റെവി ടെയെങ്കിലുമോ കാണുന്നില്ല. ശിൽപ്പി വാമനൻ.

വസുധാരയല്ല വസുന്ധരയാണെന്ന് പറയാനുള്ള കാരണം വസുധാരയെക്കുറിച്ചുള്ള ആദ്യശ്ലോക മാണ്.

ഓം നമോ ഭഗവത്യൈ ആര്യവസുധാരായൈ.
സമവതു വസുധാരാ ധർമ്മപീയൂഷധാരാ
പ്രശമിതബഹുവിശ്വോദ്ദാമദുഃഖോരുദാരാ.
ധനകനകസമൃദ്ധിം ഭൂർഭുവഃസ്വഃ കിരന്തീ
തദഖിലജനദൈന്യാന്യാജയന്തീ ജഗന്തി.
നേത്രേരുത്കണ്ഠിതാനാം
ചരണമുപനയശ്ചാരുചന്ദ്രോത്പലാനാമ്മാനഗ്ര
ന്ഥിഭൂമിന്ദന സഹ കുമുദവനീമുദേരയാ
മാനിനീനാം

ധർമ്മപീയൂഷധാര കൊണ്ട് വിശ്വങ്ങളുടെ ബൃഹത്തായ ദുഃഖം ശമിപ്പിക്കുന്നവളാണ് ആര്യവസുധാരാ എന്ന വസുന്ധര(ഭൂമി). പ്രാസത്തിനുവേണ്ടി വസുന്ധരയെ വസുധാരയാക്കിയത് കവിയുടെ മനോധർമ്മമാണ്. (കാവ്യധർമ്മം), ഭൂർഭുവഃസ്വഃ എന്ന ഗായത്രീമന്ത്രാദ്യം വൈദികമായ പാരമ്പര്യമാണ് കാണിക്കുന്നത്. മൂന്നുലകത്തിനും വേണ്ട ധനവും സ്വർണ്ണവും അവളിലുണ്ട്, ലൌകികമായ ധനം, സ്വർണ്ണം, അലൌകികമായ ധർമ്മം. ഈ ഐശ്വര്യം അവളിലുണ്ടെന്നതിനാലാണ് (ഭഗം) ഭഗവതി എന്ന് ഭൂമിയെ വിളിക്കുന്നത്. താമരകളും കുമുദങ്ങളും ചന്ദ്രോല്പലങ്ങളും നിറഞ്ഞ അവളുടെ സൌന്ദര്യം വർണ്ണിക്കുന്നത് അതിശയോക്തിയിലാണ്.

ശങ്കരദേവി ശംഭുവിന് പാർവ്വതിപോലെ ദേവരക്ഷിതന്ന് പത്നിയായി. അവരുടെ മകളായി താരിണീദേവി ജനിച്ചതുപോലെ കുമാരദേവി

ജനിച്ചു. ദാനനിരതയും ധർമ്മിഷ്ഠയുമായ അവ ളുടെ സൌന്ദര്യം കവി വർണ്ണിക്കുന്നു. അവൾ ബുദ്ധമതത്തിൽ ആകൃഷ്ടയായി. തുരുഷ്കരി ൽനിന്ന് വാരാണസിയെ രക്ഷിക്കാൻ ഹരൻ ഹരിയോട് ആവശ്യപ്പെട്ട് ഹരിതന്നെ വന്ന് അവതരിച്ചപോലെയുള്ള ഗോവിന്ദചന്ദ്രനെ അവൾ വിവാഹം ചെയ്തു. അദ്ദേഹം ദാനശീലനും ധർമ്മിഷ്ഠനുമായിരുന്നു. ശ്രീ വിഷ്ണുവിനോടെന്ന പോലെ കുമാരദേവി ആ രാജാവിനോട് ചേർന്നു. അന്തഃപുരത്തിലും ത്രിഭുവനത്തില്ം നക്ഷത്രങ്ങളുടെ ഇടയിലെ ചന്ദ്രനെപ്പോലെ അവളുടെ കീർത്തി വ്യാപിച്ചു. ഭൂമിയുടെ ഭൂഷണമായ ഈ വിഹാരം 9 ഭാഗമുള്ള വൃത്തമാണ്. കുമാരദേവി നിർമ്മിച്ച ഇതിനെ വസുധാര താരിണീരൂപത്തിൽ അലങ്ക രിച്ചു, ബ്രഹ്മാവും കൂടി ഇതു കണ്ട് അതിശയി ച്ചു. കലാചാതുരിയാർന്ന ഈശ്വരപ്രതിമകളാൽ ഇത് സുന്ദരമാണ്. ശ്രീധർമ്മചക്രജിനനുള്ള ഈ ദാനം രേഖപ്പെടുത്തിയ താമ്രപത്രം ആചന്ദ്രാ ർക്കം നിലനിൽക്കട്ടെ . ജംബുകിയെ കുമാരദേവി മുഖ്യപട്ടാലികയാക്കി. ധർമ്മാശോകകാലത്ത് ഉണ്ടായിരുന്ന പോലെ ഈ ധർമ്മചക്രത്തെ പുനരുദ്ധരിച്ച് സ്ഥവിരന്മാർക്കുള്ള വിഹാ രവും പണിതു. അവളുടെ കീർത്തി പരത്തുന്ന വരുടെ ചരണസ്പർശം ജിനന്മാർ ചെയ്യും. വിഡ്ഢികൾ ഇത് കൊള്ളയടിച്ചാൽ ലോകപാലർ അവരെ നശിപ്പിക്കും.

ഏകസ്തീർത്ഥികവാദിവാരണഘടാസഹൃഷ്ട
കണ്ഠീരവഃ
സാഹിത്യോജ്വലരത്നരോഹണഗിരിയോ
ഹൃഷ്ടഭാവാ കവിഃ ഖ്യാ തോ വംഗമഹീഭജഃ
പ്രണയഭൂഃ ശ്രീകുന്ദനാമാ കൃതി തസ്യാഃ
സുന്ദരവർണ്ണഗംഫാരചനാരമ്യാം പ്രശസ്തിം
വ്യധാത്.

ഏഷാം പ്രശസ്തിരുത്കീർണ്ണാം വാമനനേ തു
ശിൽപ്പിനാ.. രാജാവർത്തസ്യ സാപത്ന്യന്ദധാനേ
പ്രസ്തരോത്തമേ.

എന്ന് അവസാനിക്കുന്നു. രാജാവർത്തം ഇന്ദ്രനീ ലമെന്ന ലാപ്പിസ് ലസൂലിയുടെ പേരാണ്. അതി നെ വെല്ലുന്ന ശിലയിലാണ് വാമനൻ കൊത്തി വെച്ചത്. ആര്യാവർത്തം പോലെ ഉള്ള പദവു മാണ് രാജാവർത്തം. രാജഭൂമി എന്ന് അർത്ഥം ലഭിക്കും. നാഗവംശം രത്നങ്ങളെ സംരക്ഷിക്കു ന്നുവെന്ന് പ്രസിദ്ധം. സാഹിത്യോജ്ജ്വലരത്ന ങ്ങളുടെ രോഹണഗിരിയായ തന്നെ നാഗവംശീ യരായ രാജാക്കന്മാർ സംരക്ഷിക്കുന്നുവെന്ന് ഗൂഢാർത്ഥം.

### സദാശിവരായന്റെ കൃഷ്ണപുരം പ്ലേറ്റ് ശകസംവത് 1489

വെങ്കടാചലപതി ക്ഷേത്രത്തിൽനിന്ന് കിട്ടിയ താമ്രപത്രങ്ങൾ. തിരുനെൽവേലിക്ക് 6 മൈൽ തെക്കുകിഴക്കുള്ള കൃഷ്ണഗിരിയിലാണ് ക്ഷേ ത്രം. ഗോപിനാഥറാവുവും സംഘവുംവായിച്ചു.

**5 പ്ലേറ്റ്. സീലിൽ മുകളിൽ നിൽക്കുന്ന വരാഹം വലത്തോട്ട് അഭിമുഖം. താഴേക്ക് കുത്തിനിർത്തിയ വാൾ അടുത്ത്. അതിനുമുകളിൽ സൂര്യചന്ദ്രന്മാർ. താഴെഭാഗത്ത് വിജയനഗരസീലുകളിൽ കാണുന്ന ഒരു ഡിസൈൻ. ലിഖിതത്തിനു മുകളിൽ ആദ്യപ്ലേറ്റിൽ തെങ്കലൈ സെക്ടിന്റെ ശ്രീവൈഷ്ണവനാമം . അതിന് ഇരുവശം ശംഖും ചക്രവും. നന്ദിനാഗരിലിപി. ആദ്യത്തെ ഗണപതിവന്ദനം ഒഴികെ എല്ലാം സംസ്കൃതപദ്യം. അവസാനം വിജയനഗരരാജാക്കന്മാരുടെ കുലദൈവമായ ശ്രീവിരൂപാക്ഷ എന്ന് കന്നഡ ഭാഷയിലുണ്ട്. ദ്രാവിഡിയൻ റ്റ വിജയനഗരലിഖിതങ്ങളിലെല്ലാം ഉള്ളതുപോലെ ഇവിടേയും ഉണ്ട്. വിദ്യാനഗരിയിലെ സദാശിവരായന്റെ ലിഖിതമാണ്. കൃഷ്ണപ്പനായക (കൃഷ്ണഭൂപതി)  തിരുമലയോട് ആവശ്യപ്പെട്ട പ്രകാരം, തിരുമല ആവശ്യപ്പെടുകയാൽ സദാശിവരായ കൃഷ്ണപ്പനായക കൃഷ്ണപുരത്ത് നിര്മ്മിച്ച തിരുവെങ്കടാചലപതിക്ഷേത്രത്തിന് ഗ്രാമങ്ങൾ ദാനം ചെയ്തു. സദാശിവരായന്റെ വംശാവലി ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റിലുള്ളതുപോലെത്തന്നെ തരുന്നു. രാമരാജന്റെ നിർദ്ദേശപ്രകാരമാണ് സദാശിവരായനെ മന്ത്രിമാർ സിംഹാസനത്തിലിരുത്തുന്നത്. രാമരാജ സദാശിവന്റെ സഹോദരീഭർത്താവാണ്. തിരുമലയുടെ വംശവും തരുന്നു. തുർവ്വശുവംശത്തിലെ തിമ്മ ദേവകിയെ വിവാഹം ചെയ്തു. തുളുവന്മാരുടെ ഇടയിൽ**

യദുക്കളിലെ കൃഷ്ണനെപ്പോലെ ഇദ്ദേഹം ശോഭിച്ചു. മകൻ ഈശ്വര, മകൻ നരസ, അദ്ദേഹം ചോളന്റെ തഞ്ചയും ശ്രീരംഗപട്ടണവും പിടിച്ചു. ചേര,ചോള, പാണ്ഡ്യവംശത്തിലെ മാനഭൂഷ, ഗണപതി, തുരുഷ്കരാജാവ് എന്നിഹ്ങനെ ഗംഗ മുതൽ ലങ്ക വരെ ജയിച്ചു. തിപ്പിപാജിക്കും നാഗലദേവീകും രാമലക്ഷ്മണന്മാരെപ്പോലെ വീരനൃസിംഹനും കൃഷ്ണരാജനും ജനിച്ചു. ഓബംബിക എന്ന മകളും വേറെ 2 പുത്രന്മാരും അദ്ദേഹത്തിനുണ്ടായി. (രങ്കക്ഷിതീന്ദ്ര, അച്യുത ദേവരായ) വീരനൃസിംഹനെ സേതു മുതൽ മേരു വരെ ബ്രാഹ്മണരെല്ലാം പുകഴ്ത്തി. അദ്ദേഹത്തിനു ശേഷം കൃഷ്ണരായനും , അച്യുതരായനും ക്രമത്തിൽ ഭരിച്ചു. അച്യുതരായനു ശേഷം മകൻ വെങ്കടരായ രാജാവായി. രങ്കക്ഷിതീന്ദ്രനും ഉണ്ടായ മകനാണ് സദാശിവരായ. രാമരാജനാണ് അദ്ദേഹത്തെ കിരീടം ധരിപ്പിച്ചത്.

ചന്ദ്രവംശത്തിലെ നന്ദന്റെ വംശത്തിൽ ചാലീക്കിയൻ, ചാലൂക്യവംശത്തിൽ ബിജ്ജലേന്ദ്രൻ, ഈ വംശത്തിൽ 7 കോട്ട പിടിച്ച സോമിദേവൻ ജനിച്ചു. അരവീതിപുരത്തിലെ പിന്നമ്മ ഇദ്ദേഹത്തിന്റെ പൌത്രനാണ്. പുത്രൻ അരവീതി ബുക്ക, ബല്ലാംബികയെ വിവാഹം കഴിച്ചു. അവരുടെ മകൻ രാമരാജാ ലക്കാംബികയെ വിവാഹം കഴിച്ചു. അവരുടം മകൻ ശ്രീരങ്കരാജാ. ഭാര്യ തിരുമലാംബിക. അവരുടെ മകൻ രാമരാജാ 2.

**തിരുമല 1, വെങ്കടാദ്രി. തിരുമല കവിതയിൽ ഭോജസദൃശനായിരുന്നു. തിരുമലയുടെ വംശം.-**

**സോമിദേവ, പിന്നമ്മ2, അരവീതിബുക്ക(ബല്ലാംബിക) ,രാമരാജ1 (ലക്കാംബിക), ശ്രീരംഗരാജാ 1 (തിരുമലാംബിക) - മൂന്നു മക്കൾ- രാമരാജാ 2, തിരുമല, വെങ്കടാദ്രി. തിരുമലക്ക് അംതേംബര വരഗന്ധ, ശ്രീമാണ്ഡലികഗന്ധ, ബിരുദമാംനീയ വിഫാല, കല്യാണപുരനാഥ, വെങ്കത്രിഭുവനമല്ല മുതലായ നാമങ്ങളുണ്ട്. ലിഖിതകാലത്ത് സദാശിവന്റെ ശക്തനായ മന്ത്രിയും സൈന്യാധിപനുമായിരുന്ന രാമരാജയും സഹോദരൻ വെങ്കടാദ്രിയും മരിച്ച് 2 വർഷമായി.എഡി 1565 ജനുവരി 23ലെ തളിക്കോട്ട യുദ്ധത്തിലാണ് അവരുടെ മരണം സംഭവിച്ചത്. രാമരാജന്റെ രണ്ടാം സഹോദരൻ തിരുമല മന്ത്രിയും സൈന്യാധിപനുമായി. പിന്നീട് അദ്ദേഹം രാജാവായി മൂന്നാം വിജയനഗരസാമ്രാജ്യം സ്ഥാപിച്ചു.**

**വിശ്വനാഥനായകന്റെ നാഗമന്റെ മകന്റെ (നാഗമനായക) പൌത്രനാണ് കൃഷ്ണപ്പനായക. ബിരുദങ്ങൾഃ- കാഞ്ചീപുരവരാധീശ്വര, മൊകാലിപട്ടവർദ്ധന, സമയദ്രോഹരഗന്ധ, സമയകോലാഹല, ഐലാവലീപുരവരാധീശ്വര, പാണ്ഡ്യകുലസ്ഥാപനാചാര്യ, ദക്ഷിണസമുദ്രാധിപതി ഇവയാണ്.  പാണ്ഡ്യരുമായുള്ള യുദ്ധത്തിൽ മധുരാധിപനായ മാനഭൂഷനെ നരസ(നരസ**

നായക) കീഴടക്കി. മാനഭൂഷ അരികേസരി പരാക്രമപാണ്ഡ്യ ഭരണം ആരംഭിച്ചത് 1422 എഡിയിലാണ്. 42 വർഷം (എഡി 1466 വരെ) ഭരിച്ചു.(പുതുക്കോട്ട ലിഖിതം ഇദ്ദേഹത്തെ മാനാഭരണനെന്ന് പറയുന്നു) ഇദ്ദേഹത്തെയാണ് നരസനായക തോൽപ്പിച്ചത്. ഈ ലിഖിതം ശകം 1489 പ്രഭവസംവത്, മകരസംക്രാന്തി പുഷ്യമാസം അമാവാസിക്കാണ്. സദാശിവൻ ശ്രീരങ്കദ്വീപിലാണ് അപ്പോൾ ക്യാംപ് ചെയ്യുന്നത്. ശ്രീവൈഷ്ണവനായ അദ്ദേഹം തന്റെ അവസാനനാളുകൾ പുണ്യസ്ഥാനമായ ശ്രീരംഗത്ത് കഴിയുകയാണ്. കൃഷ്ണദേവരായർ മുതലുള്ള തുളുവരാജാക്കന്മാരെല്ലാം ശ്രീവൈഷ്ണവരാണ്. രാജനാഥകവിയുടെ അച്യുതരായാഭ്യുദയമെന്ന കൃതിയിൽ അച്യുതരായൻ തിരുവടി സൈനികനീക്കത്തിനു മുമ്പ് ശ്രീരംഗത്ത് താമസിച്ച് സഗലരാജാവിന്റെ മകനെയാണ് തിരുവടി ജയിച്ചുവരാനയക്കുന്നത്. അതിനാൽ സദാശിവരായ അവസാനനാളുകൾ കഴിക്കയാണോ അല്ലയോ എന്ന് തീരുമാനിക്കുക പ്രയാസമാണ്. സഗലരാജാ അച്യുതരായന്റെ ഭാര്യ വരദാംബയുടെ പിതാവാണ്. (സഗലരാജാ)

കൃഷ്ണപ്പനായക കൃഷ്ണഗിരിയിൽ ക്ഷേത്രം പണിതു. പ്രാകാരവും മന്ദരപർവ്വതത്തോളം ഉയരമുള്ള ഗോപുരവും പണിതു. ക്ഷേത്രത്തിനു മുന്നിൽ രംഗമണ്ഡപം ശിൽപ്പഭംഗിയുള്ള

തൂണുകളോടെ നിർമ്മിച്ചു. തിരുവെങ്കടനാഥന്റെ വിഗ്രഹം ക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചു. ഭഗവാന് വലിയ രഥവും ക്ഷേത്രത്തിനു ചുറ്റും രഥപ്രദ ക്ഷിണത്തിനുള്ള  രാജവീഥികളും ഉണ്ടാക്കി. നിത്യപൂജാദികൾക്കും നിവേദ്യത്തിനും ദീപാ ലങ്കാരത്തിനും സുഗന്ധദ്രവ്യത്തിനും മാലക ൾക്കും , വാർഷികരഥോത്സവത്തിനും തെപ്പക്കു ളത്തിലെ ആരാട്ടുത്സവത്തിനും  മറ്റുമാണ് സദാ ശിവരായരിൽനിന്ന് ഗ്രാമങ്ങൾ ആവശ്യപ്പെട്ടത്. പാണ്ഡ്യസിംഹാസനം എടുത്തവരാണ് നായക രെങ്കിലും അവർ സ്വയം കരുതുന്നത് പാണ്ഡ്യകു ലസ്ഥാപകരെന്നാണ്. ഇതിന് കാരണം ചോളരാ ൽ നശിപ്പിക്കപ്പെട്ട പാണ്ഡ്യവംശത്തെ വീണ്ടും തങ്ങളാണ് പുനസ്ഥാപിച്ചത് എന്നതിനാലാണ്. പാണ്ഡ്യരാജ്യത്ത് നിരവധി നായകലിഖിതങ്ങളു ണ്ട്. പുതുക്കോട്ട പ്ലേറ്റിലെ അതിവീരരാമപാ ണ്ഡ്യന്റെ ലിഖിതത്തിൽ ശ്രീവല്ലഭപാണ്ഡ്യനെ പാണ്ഡ്യകുലസ്ഥാപകനായി കരുതുന്നു. ശ്രീവല്ല ഭപാണ്ഡ്യൻ നരസനായകന്റെ സമകാലീനനാണ്. നരസനാൽ തോൽപ്പിക്കപ്പെട്ട മാനഭൂഷന്റെ സഹോദരനുമാണ്. അതിനാൽ മാനഭൂഷനെ തോൽപ്പിച്ച് മധുര സ്വന്തമാക്കിയ നരസ ശ്രീവ ല്ലഭന് രാജ്യം ഭരിക്കാൻ ഏൽപ്പിച്ചതായിരിക്ക ണം. 1585 വരെ തങ്ങളുടെ പുരാതനരാജ്യം പൂർണ്ണസ്വാതന്ത്ര്യത്തോടെയല്ല പാണ്ഡ്യന്മാർ ഭരിച്ചത്. നായകരും പാണ്ഡ്യരും തമ്മിലുള്ള

ബന്ധം പരസ്പരസഹായത്തിന്റേതായിരി
ക്കണം.

സഭാപതി സ്വയംഭുവാണ് ശാസനം രചിച്ചത്. വീരണപുത്രൻ വീരണാചാര്യനാണ് കൊത്തി വെച്ചത്. കിളവേമ്പുനാട് പാണ്ഡ്യമണ്ഡലത്തി ലാണ്. ശ്രീ വല്ലമംഗളച്ചാവടി ആ നാട്ടിലാണ്. അർദ്ധതിന്ത്രിനി (അരപ്പുളി), വില്ലമാരായൻ നെടുങ്കുളം, ശവലക്കാരൻ കുളം, പുളിയങ്കുള ഒടൈ പിരായങ്കുളം, ഭൂസുരതടാകം (പുർപ്പ ങ്കുളം അഥവാ പാപ്പൻകുളം) കള്ളിക്കുളം, വേലംകുളം, സുന്ദരപാണ്ഡ്യൻ പുതുക്കാൽ, ഐയപ്പക്കുളം, ശ്രീകുളം, ഏ്ർയാരു പെര്യാളം കുളം, കൊക്കൻതാമ്പാറൈ (കൊങ്കന്ദാംപാറൈ) പനയങ്കുളം, മുത്തൂർമല, പുത്തനേരി, ആരി യക്കുളം, കോടിക്കുളം, കുട്ടുക്കൽ, മുത്തൂർ, രാമങ്കുളം, ഇട്ടാംപാട്ടു, ശിരിയാളംകുളം, പാറൈക്കുളം, മുരപ്പുനാട്, ആളിക്കുടി, ശ്രീ കൃഷ്ണപുരം ഇവയാണ് മറ്റു സ്ഥലങ്ങൾ.

വേമ്പനാട് തിരുവിതാംകൂറിലെ വടക്കുഭാഗ മാണ്.വേമ്പനാടു കായലിന്ന് സമീപം. തിരുനെ ൽവേലിഭാഗങ്ങളും ഉണ്ട്. (പിരയങ്കുളം, പാപ്പ ൻകുളം, വേലൻകുളം, സുന്ദരപാണ്ഡ്യൻ കാൽ, കൊങ്ങന്താംപാറൈ , പനയംകുളം, മുത്തൂര്, അരിയങ്കുളം, മുരപ്പനാട്, കൃഷ്ണപുരം ഇവ )പാപ്പൻകുളം ബ്രാഹ്മണരുടെ കുളം (പാർപ്പന രുടെ കുളം) എന്നാണ് അറിയുന്നത്. കൃഷ്ണപു

**രത്തും തിരുനെൽവേലിയും വേമ്പനാടും ഉള്ള ഈ സ്ഥലമെല്ലാം സർവ്വമാന്യമായി ക്ഷേത്രത്തിനു നൽകി.**

ഭീമസേന 2 അരംഗ് താമ്രപത്രം ഗുപ്തസംവത് 282

**എഡി 1908 മേയ് 31 ന് ഹീരാലാൽ കണ്ടെത്തി. ഛട്ടിസ്ഘാരിന്റെ തലസ്ഥാനമായ റൈപൂരിൽനിന്ന് 22 മൈൽ കിഴക്കാണ് അരംഗ്. നിരവധി പുരാതനാവശിഷ്ടങ്ങളുണ്ട്. മഹാജയദേവന്റെ പ്ലേറ്റുകളും ഇവിടെനിന്ന് കിട്ടി. 1 പ്ലേറ്റ്. സീലിൽ ഇരിക്കുന്ന സിംഹം. ഇത് കുലചിഹ്നമാണ്. താഴെ ശ്രീമഹാരാജാ ഭീമസേനസ്യ എന്ന് എഴുതിയിട്ടുണ്ട്. 13 വരി. 5-6 നൂറ്റാണ്ടുകളിലെ വടക്കൻ ലിപി. 200, 80, 2, 10, 8 മുതലായ സംഖ്യകളുണ്ട്. ഭാഷ സംസ്കൃതം. 2 ശ്ലോകമൊഴികെ ഗദ്യമാണ്. ദൊണ്ടവിഷയത്തിലെ വടപള്ളികാഗ്രാമം മഹാരാജാ ഭീമസേന(2) ഹരിസ്വാമിൻ, ബപ്പസ്വാമിൻ എന്ന 2 ബ്രാഹ്മണർക്ക് ദാനം ചെയ്യുന്നു. രണ്ടാളും ഭരദ്വാജ ഗോത്രം ഋഗ്വേദശാഖ. സുവർണ്ണനദീതീരത്ത് സ്നാനം ചെയ്യാൻ പോയ സമയത്ത് അവിടെ വെച്ചാണ് ദാനം. ഭീമസേനന്റെ 6 തലമുറ തരുന്നു. ശൂരൻ, മകൻ ദയിതൻ, മകൻ വിഭീഷണൻ, മകൻ ഭീമസേന 1, മകൻ ദയിതവർമ്മൻ 2, മകൻ ഭീമസേന 2. രാജർഷിതുല്യകുലത്തിലാണ് ഇവ**

രുടെ ജനനം. ഉദയഗിരി ഗുഹാലിഖിതത്തിൽ ചന്ദ്രഗുപ്ത 2 നെ രാജാധിരാജർഷി എന്ന് പറഞ്ഞിരിക്കയാൽ ഇത് ഗുപ്തവംശമായി രിക്കാമെന്ന് പറയുന്നു. എന്നാൽ തുല്യ എന്നേ ഇവിടെ പറയുന്നുള്ളു. ജബൽപൂരിലെ പരി വ്രാജകമഹാരാജാക്കന്മാരുടെ കുലമാകാനും സാദ്ധ്യത പറയുന്നു. പരിവ്രാജകലിഖിതങ്ങൾ എഡി 475 മുതൽ 528 വരെ ലഭിച്ചിട്ടുണ്ട്. ഇത് ഗുപ്ത 282 എഡി 601 ആണ്. നാലാം നൂറ്റാണ്ടി ന്റെ മദ്ധ്യത്തിലാണ് സമുദ്രഗുപ്തൻ മഹാകോസ ലം (ഛട്ടിസ്ഘാർഹ്) മഹേന്ദ്രനിൽ നിന്ന് പിടിച്ച ത്. മഹേന്ദ്രനെ വധിച്ചിട്ടില്ല. അദ്ദേഹത്തിന്റെ വംശം വീണ്ടും 100 വർഷത്തിലധികം നിലനി ന്നു. ഭീമസേനന്റെ വംശപിതാവ് ശൂരൻ ഈ വംശത്തിലെയാവാം. ഛട്ടിസ്ഘർഹിലെ പല ലിഖിതങ്ങളും ലഭിച്ചിട്ടുണ്ടെങ്കിലും ഇത് മാത്ര മാണ് ഗുപ്തസംവത് രേഖപ്പെടുത്തിയ ലിഖിതം. ഡോ ഫ്ലീറ്റ് എഡി 601 വരെ ഇന്ത്യയുടെ പല ഭാഗ ത്തും ഗുപ്തവംശം നിലനിന്നിരുന്നതായി ലിഖി തങ്ങൾ വെച്ച് പറയുന്നു. ഇതും അത്തരം ലിഖി തമാണ്. വലഭി രാജവംശത്തിന്റെ ലിഖിതങ്ങളി ൽ കത്തിയവാറിൽ , ഗുജറാത്തിന്റെ പല ഭാഗങ്ങ ളിലും, എഡി 766 വരെ ഗുപ്തസംവത് ഉപയോ ഗിച്ചിരുന്നു. ഭീമസേനന്റെ 2 വെള്ളിനാണ്യം കിട്ടയതിൽ ഗുപ്തന്മാരുടെ മയൂരചിഹ്നം ഉണ്ട്.

എന്നാൽ മുഖം (രാജാവിന്റെ) ഇടത്തോട്ട് തിരിഞ്ഞാണ്. ( രാജവംശം മാറിയതിന് സൂചന)

ഗുപ്ത 282 ഭാദ്രമാസം 18, ചൊവ്വ എഡി 601 ആഗസ്ത് 22 ആണ് ഈ ലിഖിതം. ചന്ദ്രഗുപ്ത 1 ന്റെ കിരീടധാരണദിനമായ എഡി 320 ഫെബ്രുവരി 26 നാണ് ഗുപ്തവർഷാരംഭം. അമർഖണ്ഡകത്തിൽ നിന്ന് ഉത്ഭവിക്കുന്ന സോൺ നദിയാണ് സുവർണ്ണനദി. 40 മൈൽ ഛത്തിസ് ഘർഹിലൂടെ ഒഴുകി ഗംഗയിൽ ചേരുന്നു. ആരിയന്റെ സോണോസ്, എറണ്ണോബോസ്, ഹിരണ്യവാഹ, ഹിരണ്യവാഹിനി ഇവ മറ്റു പേരുകളാണ്. വാത്മീകിയും തുളസീദാസനും രാമായണത്തിലും ഈ നദി പറയുന്നു. ബ്രഹ്മാവിന്റെ കണ്ണിൽനിന്ന് 2 തുള്ളി അശ്രു വീണു. അമരകുണ്ഡത്തിന്റെ ഇടത്തും വലത്തും അവ സുവർണ്ണനദിയും നർമ്മദയുമായി ഒഴുകി എന്ന് ഐതിഹ്യം.. ഇവയിൽ പുണ്യസ്നാനം ചെയ്യുന്നത് ബ്രഹ്മഹത്യാപാപം പോലും നീക്കുമെന്നാണ് വിശ്വാസം. ആരിയൻ ഇതിനെ മൂന്നാമത്തെ പുണ്യനദിയായി (ഇന്ത്യയിലെ) പറയുന്നു. ബിലാസ്പൂരിന്റെ തെക്ക് ബോറൈയിലേക്ക് ഒഴുകി മഹാനദിയിലേക്ക് ചേരുന്ന നദിയും ഈ പേരിലാണ് അറിയുന്നത്. വടപള്ളിക എന്നപേരിൽ (ബടപാലി, ബരപാലി)

**നിരവധി സ്ഥലങ്ങൾ ഛട്ടിസ്ഘാർഹിലുണ്ട്. ദൊണ്ട ദുണ്ടഎന്നപേരിൽ 25 മൈൽ അരംഗിന് പടിഞ്ഞാറ് ഉണ്ട്. അവിടെനിന്നാണ് ഈ പ്ലേറ്റ് കിട്ടിയത്. ഇതിന്ന് ഏറ്റവും അടുത്തുള്ള ബാരാ പള്ളി അരംഗിന് 30 മൈൽ പടിഞ്ഞാറും ദുണ്ട ക്ക് 50 മൈൽ കിഴക്കുമാണ്.  മഹാനദിയുടെ അക്കരെയുള്ള കൌഢിയാ സെമിന്ദാരിയിലാണ്.**

**ദൊണ്ട ജില്ലയിലാവാം അക്കാലത്ത് ഈ സ്ഥലങ്ങളെല്ലാം ഉണ്ടായിരുന്നത്.**